

കൃപ നിറഞ്ഞ മറിയമേ, നീ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസിയും സഹപ്രവർത്തകയുമാണെന്നു നീ കാണിച്ചുകൊണ്ടിരുന്നു. സ്വീകാര്യമായ സമയത്തു നിന്റെ ദാസ്യതയും കന്യത്വവും അവിടുന്നു മാനിച്ചു ഫലവത്താക്കി. അതിനാൽ രക്ഷയുടെ ദിവസം പാപികളായ ഞങ്ങൾക്കു വന്നുചേർന്നു. പുനരൈക്യത്തിൻ മാതാവേ, ഞങ്ങൾ സ്വീകരിച്ച ദൈവകൃപ ഒരിക്കലും വ്യർഥമാക്കാതെ എല്ലാ സമയത്തും എല്ലാ വിധത്തിലും കർത്താവിന്റെ ദാസരും സഹപ്രവർത്തകരുമായിരിക്കാൻ ഞങ്ങൾക്കുവേണ്ടി അപേക്ഷിക്കണമെ.

ആമ്മേൻ.



എല്ലാ വായനക്കാർക്കും
ഈസ്റ്റർ ആശംസകൾ

ക്രൈസ്തവ കാഹളം
ഏപ്രിൽ 2022
വാല്യം 83
ലക്കം 4




രക്ഷാധികാരി
മോറാൻ മോർ ബസേലിയോസ്
കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാബാവ

പ്രിന്റർ ആന്റ് പബ്ലിഷർ
റൈറ്റ് റവ. ജെയിംസ് പാറവിള
കോർ എപ്പിസ്കോപ്പാ

എഡിറ്റർ
റവ. ഫാ. ഷീൻ പാലക്കുഴി

ചീഫ് എഡിറ്റർ
റവ. ഫാ. ബോവസ് മാത്യു
ഫോൺ: 9447661943 bovasmathew@gmail.com

പത്രാധിപ സമിതി
റവ. ഡോ. ജോൺ പടിപ്പുരക്കൽ
റവ. ഫാ. ജോസഫ് വള്ളിയാട്ട്
റവ. ഫാ. ജോസഫ് പൂവത്തുംതറയിൽ
റവ. ഫാ. ഗീവർഗീസ് വലിയചാങ്ങവീട്ടിൽ
റവ. ഫാ. വർഗീസ് വിനയാനന്ദ് ഒ.ഐ.സി
ഡോ. കെ. വി. തോമസ്കുട്ടി
റവ. സി. ഡോ. ആർദ്ര എസ്.ഐ.സി.
റവ. സി. ഡോ. അഞ്ജലി തെരേസ് ഡി.എം.
ഡോ. ഷേർളി സ്റ്റുവർട്ട്
ശ്രീ. രാജു മാത്യു

ഉപദേശക സമിതി
ശ്രീ. ജേക്കബ് പുന്നൂസ്
റവ. ഫാ. വിൽസൺ തട്ടാരുതുണ്ടിൽ
റവ, ഫാ. തോമസ് കയ്യാലക്കൽ
ഡോ. തോമസ്കുട്ടി പനച്ചിക്കൽ
ശ്രീ. ബോബി എബ്രഹാം

സർക്കുലേഷൻ മാനേജർ
റവ. ഫാ. തോമസ് മുകളുംപുറത്ത് - 9446703056

കവർ & ലേഔട്ട്
Fingraph - 9387811920

ഫോട്ടോഗ്രാഫ്സ്
തോമസ് മാത്യു നെല്ലുവേലിൽ

പ്രിന്റിംഗ്
സെന്റ് മേരീസ് പ്രസ്, പട്ടം, തിരുവനന്തപുരം-4

വിലാസം
ക്രൈസ്തവ കാഹളം, സമന്വയ പാസ്റ്ററൽ സെന്റർ
സെന്റ് മേരീസ് കാമ്പസ്, പട്ടം, തിരുവനന്തപുരം-4

# ഉള്ളടക്കം











# ഉയിർപ്പ്
## ഹൃദയം തകർന്നവരുടെ പ്രത്യാശ

യേശുവിന്റെ ഉയിർപ്പ് ഹൃദയം തകർന്ന സകല മനുഷ്യർക്കും പ്രത്യാശയുടെ വെള്ളിവെളിച്ചമാണ് നൽകുന്നത്. അതിരാവിലെ കല്ലറയിലേക്ക് തിടുക്കത്തിൽ പോയ സ്ത്രീകൾ ഈ വെള്ളിവെളിച്ചം ആദ്യം സ്വീകരിച്ചവരാണ്. അവർ കല്ലറയിലേക്ക് പോകുമ്പോൾ അവരുടെ ഹൃദയം വല്ലാതെ വേദനിച്ചിരുന്നു. മനസ്സ് മുറിവേറ്റിരുന്നു, വെള്ളിയാഴ്ച യേശുവിന്റെ ശരീരത്തിൽ പതിച്ച അടികളിൽ പലതും അവരുടെ നെഞ്ചിലാണ് വീണത്. അവരുടെ പ്രതീക്ഷ അറ്റു പോയിരുന്നു. ശൂന്യമായ കല്ലറയുടെ മുൻപിൽ നിന്നും അവർ ഒരു കുതിപ്പായിരുന്നു. ഹൃദയം തരളിതമായി മൗനമായിരുന്ന നാവുകൾ വാചാലമായി, കണ്ണുനീർ തളംകെട്ടിയ കണ്ണുകളിൽ പുതിയ തിളക്കം, തളർന്നുപോയ കാലുകൾക്ക് വേഗതകൂടി. സന്തോഷത്തിന്റെ സുവിശേഷം എല്ലാവരേയും അറിയിച്ചു.

യേശുവിന്റെ ഉത്ഥാനം ലോകചരിത്രത്തിലെ പുതിയ അദ്ധ്യായത്തിന്റെ ആദ്യതാളാണ്. നിരാശരായ മനുഷ്യർക്ക്, അനാഥരായവർക്ക്, അവകാശങ്ങൾ നിഷേധിക്കപ്പെട്ടവർക്ക് ഭരണകൂട ക്രൂരതകളിൽ ശബ്ദം നിലച്ചുപോയവർക്ക് ഉയിർപ്പ് നൽകുന്ന ആവേശം ചെറുതൊന്നുമല്ല. അനീതിക്കെതിരെ ശബ്ദിക്കുവാൻ കല്ലറയിലെ ശൂന്യത തരുന്ന ശക്തി വളരെ വലുതാണ്. കല്ലറയുടെ മുന്നിൽ ഉയർത്തിവച്ചിരുന്ന വലിയ കല്ല് ഉരുട്ടിമാറ്റപ്പെട്ടപ്പോൾ യഥാർത്ഥത്തിൽ ഉരുണ്ടുമാറിയത് സാധാരണ മനുഷ്യന്റെ അവകാശങ്ങളുടെ മേൽ വച്ചിരുന്ന അസ്വാതന്ത്ര്യത്തിന്റെയും അനീതിയുടെയും കല്ലുകളായിരുന്നു.

ക്രൂശാരോഹണം ഇന്നും തുടരുന്നു. കയ്യപ്പാസിന്റെയും പീലാത്തോസിന്റെയും റോളിൽ പുതിയ ആളുകളാണ് എന്നു മാത്രം. യേശു ക്രൂശിക്കപ്പെട്ടതുപോല യേശു ശിഷ്യന്മാരും അവിടുത്തെ സഭയും ഇന്നും നിരന്തരം ക്രൂശിക്കപ്പെടുന്നു. ഗൂഢാലോചനകൾ നിർബാധം തുടരുന്നു. അന്യായ വിചാരണകൾക്ക് യാതൊരു കുറവുമില്ല. ഹേറോദേസിന്റെ പൂമുഖങ്ങളുടെ സ്ഥാനത്ത് ശീതീകരിച്ച മുറികൾ, പക്ഷം പിടിക്കുന്ന ന്യായാധിപൻമാർ പരസ്യവിചാരണ, അന്യായമായ കുറ്റാരോപണം, വിധിപറച്ചിലുകൾ. സത്യം തിരിച്ചറിഞ്ഞിട്ടും അതു പറയാതെ കൈകൾ കഴുകി മുഖം തിരിക്കുന്ന ഭരണകൂടം പഴയ പീലാത്തോസിന്റെ തനി പകർപ്പുകളാണ്. എന്നാൽ ഇവരാരും തിരിച്ചറിയാതെ പോയ സത്യമുണ്ട്. യേശുമരിച്ചവരിൽ നിന്ന് ഉയിർത്തെഴുന്നേൽക്കും.

ഓരോ വർഷവും യേശുവിന്റെ ഉത്ഥാനം മനുഷ്യവംശത്തിന് നല്കുന്ന പ്രത്യാശ, അവരെ തിന്മ നിറഞ്ഞ ഈ ലോകത്ത് ദൈവോന്മുഖരായി ജീവിക്കുവാൻ പ്രേരിപ്പിക്കുന്നു. അനീതിയോട് പോരാടുവാൻ അവർക്ക് ശക്തി പകരുന്നു. ഉത്ഥാനം നമ്മെ പുതിയ ഉന്മേഷത്തിലേക്ക് കൂട്ടിക്കൊണ്ട് പോകുന്നു.

എല്ലാവർക്കും ഉയിർപ്പ് പെരുന്നാൾ ആശംസകൾ



ഫാ. ബോവസ് മാത്യു
ചീഫ് എഡിറ്റർ,
bovasmathew@gmail.com 9447661943



# 'നിങ്ങൾക്കു സമാധാനം'

മനുഷ്യർക്ക് പ്രത്യാശയുടേയും സമാധാനത്തിന്റെയും സദ്വാർത്ത നൽകിക്കൊണ്ട് വീണ്ടും ഒരു ഉത്ഥാനത്തിരുനാൾ വന്നെത്തുകയാണ്. പാപത്തിന്റെയും മരണത്തിന്റെയും ഇരുട്ടിനെ തന്റെ ജീവിത വെളിച്ചം കൊണ്ടു കീഴടക്കിയ ക്രിസ്തു ലോകത്തോടു പറഞ്ഞു: നിങ്ങൾക്കു സമാധാനം. സമാധാനം സ്ഥാപിക്കാൻ കഴിയുന്നത് ഉള്ളിലെ ഇരുട്ടിനെ കീഴടക്കിയവർക്കാണ്. തിന്മയോടു വിട്ടുവീഴ്ചയില്ലാത്ത നിലപാടെടുക്കുന്നവർക്കു മാത്രം ആശംസിക്കാൻ കഴിയുന്നതാണ് സമാധാനം. ദൈവപുത്രനായ യേശുക്രിസ്തു അതിന്റെ സജീവ സാക്ഷ്യമാണ്. ആ സാക്ഷ്യത്തിന്റെ തിരുനാളാണ് ഉയിർപ്പ്.

ഇന്നത്തെ ലോകത്ത് മനുഷ്യരെല്ലാവരും തേടിയലയുന്ന ഒന്നാണ് സമാധാനം. ആ അലച്ചിലിന് ഒരു നാൾവഴിയുണ്ട്. മനുഷ്യന്റെ ജീവിത നിലവാരമുയർത്താനുള്ള അഭിവാഞ്ജയിൽ രൂപം കൊടുത്ത അതിഭൗതികതയുടെ അതിപ്രസരം മനുഷ്യന്റെ ആത്മീയ വെളിച്ചത്തെ കെടുത്തിക്കളഞ്ഞു. മനുഷ്യനെന്നാൽ ശരീരവും മനസ്സും മാത്രമുള്ള ഒരു സൃഷ്ടിയായി കണക്കാക്കപ്പെട്ടു. അവനിലെ ആത്മാവിന്റെ പ്രകാശത്തേയും പരമാത്മാവിലേക്കുള്ള അവന്റെ അന്വേഷണങ്ങളേയും സൗകര്യപൂർവം മറന്നു കളഞ്ഞു. ദൈവത്തെക്കുറിച്ചും നന്മയെക്കുറിച്ചുമൊക്കെ പറയുന്നവർക്ക് ഇടമില്ലാത്ത ഒന്നായി ലോകം ചുരുങ്ങി. സൗകര്യങ്ങൾ വർദ്ധിച്ചപ്പോൾ ലോകം കൂടുതൽ സങ്കീർണ്ണമായി. സങ്കീർണ്ണമായ ലോകത്തിന്റെ മുഴുവൻ സംഘർഷവും മനുഷ്യനിലേക്കു ചേക്കേറി. അതോടെ അവൻ അസ്വസ്ഥനായി. ആന്തരിക സമാധാനം നഷ്ടപ്പെട്ട മനുഷ്യൻ അതു തിരികെ നേടാനായി വീണ്ടും ഭൗതികതയുടെ പിന്നാലെത്തന്നെ പരക്കം പായുന്നു. ഇതൊരു വിഷമവൃത്തമാണ്.



ആദിമനുഷ്യന് സംഭവിച്ചതും ഇതു തന്നെയാണ്. ദൈവത്തെ അനുസരിക്കുമ്പോൾ ആത്മാവിലുണ്ടാകുന്ന ആനന്ദത്തേക്കാൾ നാവിനെ രുചിപ്പിക്കുന്ന ശരീരത്തിന്റെ സന്തോഷങ്ങളെ ഇഷ്ടപ്പെട്ട മനുഷ്യന് ആദ്യം നഷ്ടപ്പെട്ടത് അവന്റെ ആന്തരിക സമാധാനമാണ്; അതിനു പിന്നാലെ പറുദീസയും. ശരീരത്തിന്റെ സന്തോഷങ്ങൾക്കു സ്വയം വിട്ടുകൊടുത്തപ്പോൾ ആരംഭിച്ച മനുഷ്യന്റെ പതനത്തിൽ നിന്ന് അവനെ കരകയറ്റുന്നത് മറ്റൊരു മനുഷ്യൻ ശരീരത്തിൽ ഏറ്റ മുറിവുകളാണ്. ആ മനുഷ്യനാണ് ദൈവപുത്രനായ യേശുക്രിസ്തു. ശരീരത്തിൽ പീഡയേറ്റ്, പാപത്തെ കീഴടക്കി മനുഷ്യകുലത്തിനു പാപപരിഹാരം നൽകിയവൻ ലോകത്തിനു നൽകിയ ഏറ്റവും വലിയ സന്ദേശമാണ്, വാഗ്ദാനമാണ് 'നിങ്ങൾക്കു സമാധാനം'! ഉയിർപ്പെന്നാൽ സമാധാനത്തിന്റെ തിരുനാളാണ്.

ഹൃദയങ്ങൾ തമ്മിലും മനുഷ്യർ തമ്മിലും ദേശങ്ങൾ തമ്മിലും സമാധാനം പുലരണം. സമാധാനം മനുഷ്യഹൃദയങ്ങളെ ഒന്നിപ്പിക്കും. ഈ സമാധാനം നിങ്ങൾക്കേവർക്കും ഞാൻ ഹൃദയപൂർവം നേരുന്നു.

ഉത്ഥാനപ്പെരുനാളിന്റെ അനുഗ്രഹങ്ങൾ നേർന്നുകൊണ്ട്,

നിങ്ങളുടെ പിതാവ്,

+Baselios Cleemis

**✠കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ്**

**മേജർ ആർച്ചുബിഷപ്പ്-കാതോലിക്കോസ്**



# ഉത്ഥാനം മഹത്വത്തിന്റെ തിരുനാൾ



**ബിഷപ്പ് ഡോ. സ്റ്റാൻലി റോമൻ**

തപസ്സുകാലം സമാപിക്കുന്നതു വിശുദ്ധവാരത്തിലെ തിരുക്കർമ്മങ്ങളോടുകൂടിയാണ്. ഇക്കാലയളവു മുഴുവൻ ദുഃഖത്തിന്റെയും വേദനയുടെയും ത്യാഗത്തിന്റെയും സമയമായിട്ടാണ് നാം പൊതുവേ ചിന്തിക്കുന്നതും പ്രവർത്തിക്കുന്നതും. തന്മൂലം സഭ തന്നെ വലിയ ആഘോഷങ്ങൾ പ്രോത്സാഹിപ്പിക്കാറില്ല. ആഘോഷങ്ങളും ആർഭാടവും ആരവവുമൊന്നും ഇല്ലാത്ത ദുഃഖസൂചകമായ നിശബ്ദത മാത്രം തളം കെട്ടി നില്ക്കുന്ന പ്രതീതി പകരുന്ന ശാന്തമായ കാലയളവ്. ദേവാലയത്തിലെ തിരുക്കർമ്മങ്ങളിലും പ്രാർത്ഥനകളിലുമെല്ലാം വേദനയുടെ ചുവ വ്യക്തമാണ്. രക്ഷകനായ യേശുവിന്റെ ജീവിതാന്ത്യത്തിൽ സംഭവിച്ച രക്ഷാകരചരിത്രത്തിന്റെ ഭാഗമായ രക്ഷണീയ സംഭവങ്ങളാണ് നോമ്പുകാലത്ത് അനുസ്മരിക്കാൻ നാം പരിശ്രമിക്കുന്നതും. വിശുദ്ധ ഗ്രന്ഥത്തിലെ തെരഞ്ഞെടുക്കപ്പെട്ട വേദഭാഗങ്ങളിലൂടെയുള്ള നമ്മുടെ ആത്മീയ പ്രയാണം രക്ഷണീയ ചരിത്രത്തിന്റെ മർമ്മപ്രധാനമായ സംഭവങ്ങളിലൂടെയാണ് കടന്നുപോകുന്നതു.

ജെറുസലേം പട്ടണത്തിലേക്കുള്ള യേശുവിന്റെ രാജകീയ പ്രവേശനം അനുസ്മരിക്കുന്ന ഓശാന ഞായറാഴ്ചയും സ്നേഹത്തിന്റെ കൂദാശയായ ദിവ്യകാരുണ്യ സ്ഥാപനവും അപ്പോസ്തലന്മാരുടെ കാൽകഴുകലനുസ്മരണവും യേശുശിഷ്യന്റെ മുഖമുദ്രയായിരിക്കേണ്ട സ്നേഹത്തിന്റെ കല്പനയുടെ പ്രഖ്യാപനവും ഓർമ്മിക്കുന്ന തിരുവത്താഴ വ്യാഴാഴ്ചയും, ഒരുവൻ തന്റെ സ്നേഹിതർക്കുവേണ്ടി ജീവനർപ്പിക്കുന്നതിനെക്കാൾ വലിയ സ്നേഹമില്ല (യോഹ.15.13) എന്നു പഠിപ്പിക്കുകയും സ്വജീവിതംകൊണ്ടു സാക്ഷ്യപ്പെടുത്തിയ ദുഃഖവെള്ളിയും പിന്നിടുമ്പോൾ ഉത്ഥാന രഹസ്യത്തിന്റെ പൊൻകിരണം ദൃശ്യമാകന്ന-ഉയിർപ്പു ഞായറാഴ്ചയും. രക്ഷകനായ മിശിഹായുടെ സഹനപാതയിൽ അവിടുത്തെ അനുധാവനം ചെയ്യുകയാണു നാം നോമ്പുകാലത്തു. കൊച്ചുകൊച്ചു നന്മപ്രവൃത്തികളും എളിയ രീതിയിലുള്ള ഭക്ഷണവർജ്ജനവും ആഴമായ പ്രാർത്ഥനയും ധ്യാനവുമായി യേശുവിന്റെ കാല്പാടുകൾ പിഞ്ചെല്ലുന്ന നമുക്കു പ്രത്യാശയുടെയും അനശ്വരതയുടെയും വെന്നിക്കൊടി പറത്തുന്ന ഉത്ഥാന മഹോത്സവ വസന്തത്തിലേക്കു കടന്നുചെല്ലാം.

**ആദ്യത്തെ ശിഷ്യന്മാർ**

യേശുവിന്റെ ആദ്യത്തെ നാലു ശിഷ്യന്മാരുടെ ജീവിത പശ്ചാത്തലം ലൂക്കായുടെ സുവിശേഷം അഞ്ചാം അദ്ധ്യായത്തിൽ രേഖപ്പെടുത്തിയിരിക്കുന്നു. ശെമയോന്റെ വഞ്ചിയിലിരുന്നു കരയിലെ ജനക്കൂട്ടത്തെ പഠിപ്പിച്ചു. സംസാരിച്ചു തീർന്നപ്പോൾ ആഴത്തിലേക്കു വലയിറക്കാൻ ശെമയോനോടും കൂട്ടരോടും യേശു പറഞ്ഞു. രാത്രി മുഴുവൻ അദ്ധ്വാനിച്ചിട്ടും ഒന്നും കിട്ടാതെ നിരാശരായിരുന്ന അവർ കണ്ടതു വലകൾ കീറുവോളം മത്സ്യക്കൂട്ടത്തെയാണ്. ശെമയോൻ പത്രോസ് യേശുവിന്റെ കാൽക്കൽ വീണു കർത്താവേ, എന്നിൽനിന്നു അകന്നു

പോകണമെ, ഞാൻ പാപിയാണ് എന്നു പറഞ്ഞു. അത്ഭുതം കണ്ട കൂട്ടാളികളായ യാക്കോബും യോഹന്നാനും വിസ്മയിച്ചു. യേശു പറഞ്ഞു: ഭയപ്പെടേണ്ടാ ഇപ്പോൾ മുതൽ നീ മനുഷ്യരെ പിടിക്കുന്നവനാകും. വള്ളങ്ങൾ കരയ്ക്കടുപ്പിച്ചശേഷം എല്ലാം ഉപേക്ഷിച്ച്-വലയും മത്സ്യവും വഞ്ചിയും-അവർ അവനെ അനുഗമിച്ചു. എല്ലാം ഉപേക്ഷിച്ച് നാലുപേരും അവനോടൊപ്പമായി.

കടലിന്റെ ഭാവഭേദങ്ങളും കാറ്റിന്റെ ഗതിയും തിരമാലകളുടെ ശീൽക്കാരവും മാത്രം പരിചയമുള്ള സാധാരണ മത്സ്യത്തൊഴിലാളികളാണ് മനുഷ്യരെ പിടിക്കുന്ന വേലക്ക് യേശുവിനോടുകൂടെ ഇറങ്ങിത്തിരിച്ചത്. കുറെക്കഴിഞ്ഞപ്പോൾ അംഗസംഖ്യ കൂടി. മാർക്കോസിന്റെ സുവിശേഷം മൂന്നാം അദ്ധ്യായത്തിൽ വായിക്കുന്നതു, "അവൻ മലയിലേക്കു കയറി തനിക്ക് ഇഷ്ടമുള്ളവരെ അടുത്തേക്കു വിളിച്ചു". "തന്നോടുകൂടെ ആയിരിക്കുന്നതിനും പ്രഘോഷിക്കാൻ അയക്കുന്നതിനും". ഏറെ ശിഷ്യരിൽ നിന്ന് 12 പേരെ തെരഞ്ഞെടുത്തു തന്നോടൊപ്പം കൊണ്ടു നടന്നു. അവനോടൊപ്പം സഞ്ചരിച്ചും അവന്റെ പ്രബോധനങ്ങളും അത്ഭുതങ്ങളും അടയാളങ്ങളും രോഗീസൗഖ്യവും എല്ലാം നിരന്തരം കണ്ടും കേട്ടും അനുഭവിച്ചും അവനോടൊപ്പമായിരുന്നു അവരെല്ലാവരും. ഒരിക്കൽ യേശുവിന് ഇവർക്കൊരു വാചാപരീക്ഷ നടത്തിയാൽ കൊള്ളാമെന്നു തോന്നിയിട്ടുണ്ടാവും. അതുകൊണ്ട് യേശു ചോദിച്ചു: മനുഷ്യപുത്രൻ ആരാണെന്നാണ് ആളുകൾ പറയുന്നത്? ചിലർ സ്നാപകയോഹന്നാൻ എന്നും മറ്റുചിലർ ഏലിയയെന്നും വേറെ ചിലർ ജെറമിയ അല്ലെങ്കിൽ പ്രവാചകന്മാരിൽ ഒരാൾ എന്നും പറയുന്നു. എന്നാൽ ആരെന്നാണ് നിങ്ങൾ പറയുന്നത്? ശിമയോൻ പത്രോസ് പറഞ്ഞു: 'നീ ജീവിക്കുന്ന ദൈവത്തിന്റെ പുത്രനായ ക്രിസ്തുവാണ്. മാംസവും രക്തവുമല്ല സ്വർഗ്ഗസ്ഥനായ എന്റെ പിതാവാണ് നിനക്ക് ഇതു വെളിപ്പെടുത്തി തന്നത്' (മത്താ. 16: 13). മറ്റാരും ഒന്നും പറഞ്ഞില്ല. പത്രോസാകട്ടെ ദൈവിക വെളിപാടിൽ യേശു ആരാണെന്ന് വെളിപ്പെടുത്തുകയായിരുന്നു. അപ്പോസ്തലന്മാരുടെ പശ്ചാത്തലത്തിൽ ഇതു ഏറ്റുപറയുക അസാധ്യമായിരുന്നു. പത്രോസ് തനിക്കു ലഭിച്ച വെളിപാടിന്റെ അടിസ്ഥാനത്തിലാണ് സംസാരിച്ചതെന്നു വ്യക്തമാണ്. ഇപ്പറഞ്ഞ മഹാരഹസ്യം പത്രോസ് എപ്പോഴാണ് കൃത്യമായി തിരച്ചറിയുകയും പ്രതികരിക്കുകയും ചെയ്യുന്നത്?

**പ്രവചനം**

യേശു തന്റെ സഹനത്തെക്കുറിച്ചും മരണത്തെക്കുറിച്ചും മൂന്നുപ്രാവശ്യമാണ് തന്റെ അപ്പോസ്തലന്മാരെ ഓർമ്മിപ്പിക്കുന്നതെന്നു സമാന്തര സുവിശേഷങ്ങൾ സാക്ഷ്യപ്പെടുത്തുന്നു. ഓരോ പ്രാവശ്യവും ഉത്ഥാനത്തെക്കുറിച്ച് വ്യക്തമായ സൂചനകൾ നൽകുന്നുണ്ട്. കൂടാതെ മത്തായിയുടെ സുവിശേഷത്തിൽ ഉത്ഥാനത്തെക്കുറിച്ച് ആറുപ്രാവശ്യമാണ് സൂചിപ്പിക്കുന്നത് (മത്താ. 12: 40; 16:21; 17:9, 23; 20:19; 26:32). ഇത്രയേറെ പ്രാവശ്യം ശിഷ്യരെ ഓർമ്മിപ്പിച്ചെങ്കിലും അവരുടെ പ്രതികരണം യേശുവിനെ യഹൂദർ പിടികൂടിക്കഴിഞ്ഞപ്പോൾ; മൂന്നു വർഷക്കാലം യേശുവിന്റെ എല്ലാ പ്രവർത്തനമണ്ഡലങ്ങളിലും സജീവ സാന്നിധ്യമായിരുന്ന, സാക്ഷികളായിരുന്ന പ്രിയശിഷ്യന്മാർ സുവിശേഷകരുടെ ഭാഷയിൽ, "എല്ലാവരും ഓടിപ്പോയി". യോഹന്നാന്റെ സുവിശേഷത്തിൽ അദ്ദേഹവും പത്രോസും മാത്രമേ യേശുവിനോടുകൂടെ ഉണ്ടായിരുന്നുള്ളൂ. കുരിശിനരികെ പത്രോസ് ഉണ്ടായിരുന്നതായി സുവിശേഷകൻ രേഖപ്പെടുത്തിയിട്ടില്ല.

സമാന്തര സുവിശേഷങ്ങളിലും പത്രോസിന്റെ രണ്ടാം ലേഖനത്തിലും യേശുവിന്റെ പ്രാഭവം അല്പമെങ്കിലും വെളിപ്പെടുത്തുന്ന രൂപാന്തരീകരണം എന്ന സംഭവം വിവരിച്ചിട്ടുണ്ട്. "അവന്റെ മുഖം സൂര്യനെപ്പോലെ വെട്ടിത്തിളങ്ങി, അവന്റെ വസ്ത്രങ്ങൾ പ്രകാശംപോലെ ധവളമായി" (മത്താ. 17,1). "അവന്റെ വസ്ത്രങ്ങൾ ഭൂമിയിലെ ഒരു അലക്കുകാരനും വെളുപ്പിക്കാൻ കഴിയാത്തപോലെ അത്യധികം തിളക്കമാർന്നു വെണ്മയുള്ളതായി" (മാർക്കോ. 9.3). "അവന്റെ വസ്ത്രം തിളങ്ങുന്ന വെണ്മയാർന്നു" (ലൂക്ക 9.33). "അവർ അവന്റെ മഹത്വം ദർശിച്ചു" (ലൂക്ക 9.33). പത്രോസും യാക്കോബും യോഹന്നാനും യേശുവിന്റെ മഹത്വവും പ്രതാപവും ദർശിച്ചു ആസ്വദിച്ചപ്പോൾ വിളിച്ചുകൂകി "ഇവിടെ ആയിരിക്കുന്നത് നന്ന്". അത്രമാത്രം അലൗകികമായിരുന്നു അവരുടെ അനുഭവം.

യേശുവിന്റെ മഹത്വം എന്താണെന്നനുഭവിച്ചവരും മൂന്നാംനാൾ ഉയിർത്തെഴുന്നേൽക്കും എന്നു പലപ്രാവശ്യം കേട്ടവരും ആപത്സന്ധിയിൽ യേശുവിനെ ഉപേക്ഷിച്ച് ഒളിവിലായി. പരസ്യമായി യേശുവിനെ ഏറ്റുപറയാൻ തന്റെ പ്രിയപ്പെട്ട അപ്പോസ്തലന്മാരാരും മുന്നോട്ടുവന്നില്ലെന്നു മാത്രമല്ല, അപ്പോസ്തലപ്രമുഖൻ പരിചാരികയുടെ പരസ്യപ്രസ്താവനയിൽ യേശുവിനെ തള്ളിപ്പറയാനും മടിച്ചില്ല. എന്നാൽ യേശുവിന്റെ ശത്രുക്കളിൽ വളരെ വ്യത്യസ്തമായ പ്രതികരണമാണുണ്ടായതെന്നു സുവിശേഷത്തിൽ വായിക്കുന്നു. യേശുവിന്റെ ഉത്ഥാനത്തെക്കുറിച്ചുള്ള പ്രവചനം അവർ ഓർത്തുവച്ചിരുന്നു. അതുകൊണ്ട് യേശുവിന്റെ സംസ്കാരശുശ്രൂഷാനന്തരം പിറ്റേന്ന് പ്രധാന പുരോഹിതരും ഫരിസേയരും പീലാത്തോസിന്റെ അടുക്കൽ ഒരുമിച്ചുകൂടി അവർ പറഞ്ഞു: "യജമാനനേ, മൂന്നു ദിവസം കഴിഞ്ഞു അവൻ ഉയിർത്തെഴുന്നേലക്കുമെന്നു ആ വഞ്ചകൻ ജീവിച്ചിരുന്നപ്പോൾ പറഞ്ഞതു ഞങ്ങൾ ഇപ്പോൾ ഓർമ്മിക്കുന്നു. അതിനാൽ മൂന്നുദിവസംവരെ ശവകുടീരത്തിനു കാവലേർപ്പെടുത്താൻ ആജ്ഞാപിക്കുക" (മത്താ. 26, 63). സുവിശേഷത്തിലെ തുടർവിവരണം എല്ലാവർക്കും അറിയാവുന്നതാണ്. ലോകചരിത്രത്തിൽ നാളിതുവരെ കേട്ടിട്ടില്ലാത്ത സംഭവമാണ് പരേതൻ ഉയിർത്തെഴുന്നേൽക്കാൻ സാധ്യതയുണ്ടെന്നും അതു തടസ്സപ്പെടുത്താൻ പട്ടാളകാവൽ വേണമെന്നും ആവശ്യപ്പെടുന്നത്.

**ശിഷ്യരുടെ പ്രതികരണം**

യേശു പരിശീലിപ്പിച്ച പ്രിയപ്പെട്ടവരെല്ലാം അവിടുത്തെ നിരവധി പ്രബോധനങ്ങൾ വിസ്മരിച്ച് ഭീതി നിമിത്തം ഒളിവിലായിരുന്നു. യേശുവിന്റെ പീഡനവേളയിലോ കുരിശിന്റെ വഴിയിലോ കാൽവരിയിലോ ആരുടെയും സാന്നിധ്യമുണ്ടായിരുന്നെന്നു സുവിശേഷകർ രേഖപ്പെടുത്തിയിട്ടില്ല. മേൽ സൂചിപ്പിച്ച

രണ്ടുപേരും മാത്രമേ അവിടുത്തോടൊപ്പം ഉണ്ടായിരുന്നുള്ളൂ. മൂന്നാം ദിവസം അല്പമെങ്കിലും ധൈര്യമവലംബിച്ച് ശവകുടീരത്തിലെത്തുന്നത് മഗ്ദലേന മറിയവും മറ്റേ മറിയവുമാണ്. ''അപ്പോൾ വലിയൊരു ഭൂകമ്പമുണ്ടായി'' (മത്താ. 28, 2). കല്ലറയിലെ വിശേഷങ്ങൾ ഗ്രഹിച്ച അവരിരുവരുമത്രേ ഉത്ഥാന വിശേഷമറിയിക്കാൻ ശിഷ്യരുടെ അടുക്കലേക്കു ഓടിയത്. യേശു അവർക്കെതിരേ വന്നു അഭിവാദനങ്ങൾ അർപ്പിച്ചു കൊണ്ട്, ''എന്റെ സഹോദരന്മാരോടു ഗലീലിയിലേക്കു പോകണമെന്നും അവർ അവിടെ എന്നെ കാണുമെന്നും പറയുക'' (മത്താ. 28,10).

ഏറെ പ്രാവശ്യം അവിടുത്തെ ഉത്ഥാനത്തെക്കുറിച്ച് പഠിപ്പിച്ചിട്ടും ശിക്ഷണം ലഭിച്ചിട്ടും യേശുവിനെ ഏറ്റുപറയാൻ ശിഷ്യർക്കു കഴിഞ്ഞില്ല. അവനോടൊപ്പം ആയിരുന്നെങ്കിലും ബോധ്യതലങ്ങളിൽ യേശുവിനെ ജീവനുള്ള ദൈവത്തിന്റെ പുത്രനായ മിശിഹായാണെന്നു ഉറക്കെ പറയാൻ അവർക്കു കഴിഞ്ഞിരുന്നില്ല. കൂടാതെ തങ്ങളുടെ അജ്ഞതയുടെയും അപക്വമായ അറിവിന്റെയും ഭീരുത്വത്തിന്റെയും പാരമ്യമാണ് എമ്മാവൂസിലേക്കു പോയ രണ്ടുപേരുടെയും വിവരണങ്ങളും സംഭാഷണ വിഷയവും. ഭീരുക്കളായിരുന്ന ശിഷ്യരെ ഉത്ഥാനത്തിനുശേഷം നാല്പതു ദിവസത്തേക്കു അവരുടെയിടയിൽ സന്നിഹിതനായി യേശു പഠിപ്പിച്ചു.

അവൻ നിരവധി തെളിവുകൾ വഴി ജീവിക്കുന്നവനായി അവർക്കു പ്രത്യക്ഷപ്പെട്ടു (നടപടി 1.3). തുടർന്ന് നടപടിയിൽ രേഖപ്പെടുത്തിയിരിക്കുന്നതു പോലെ പരിശുദ്ധാത്മാവിനാൽ നിറഞ്ഞ ശിഷ്യന്മാർ യേശുവിനെ പ്രഘോഷിക്കാൻ പ്രാപ്തരായ ധൈര്യശാലികളായി പരിണമിച്ചു. ഭാഷാവരവും അത്ഭുതങ്ങളും അടയാളങ്ങളും അവരുടെ പ്രഘോഷണത്തെ ശക്തിപ്പെടുത്തിയിരുന്നു. പുതിയ മനുഷ്യരായി ദൗത്യമേറ്റെടുക്കുന്ന ശിഷ്യരെയാണ് പിന്നീട് നാം വേദഗ്രന്ഥത്തിൽ ദർശിക്കുന്നത്. ''എന്നാൽ ദൈവം അവനെ മരണത്തിന്റെ യാതനകളിൽ നിന്നും വിമുക്തനാക്കി ഉയിർപ്പിച്ചു'' (നടപടി 2.32) ''ആ യേശുവിനെ ദൈവം ഉയിർപ്പിച്ചു, ഞങ്ങളെല്ലാവരും ഇതിനു സാക്ഷികളാണ്'' (നടപടി 2.32).

**ഉത്ഥാനത്തിന്റെ മഹിമ**

''കർത്താവു സത്യമായും ഉയിർത്തെഴുന്നേറ്റു. ഹല്ലേലൂയ്യ'' (ലൂക്ക 24:34) ഉയിർപ്പു ഞായറാഴ്ച ദിവസം വളരെ സന്തോഷത്തോടെ ഏറ്റുപാടുന്ന വാക്യമാണ് മേലുദ്ധരിച്ചത്. യേശു പ്രത്യക്ഷപ്പെട്ടതിനു ശേഷവും സംശയിക്കുന്ന ശിഷ്യരെയും സുവിശേഷത്തിൽ കാണാം. പ്രവചനാനുസൃതം അവിടുന്ന് ഉയിർത്തെഴുന്നേറ്റു. അപ്പോസ്തലന്മാരുടെ സാക്ഷ്യവും പ്രഘോഷണവുമാണ് ആദിമസഭയിൽ നിറഞ്ഞുനിന്നിരുന്നത്. ആ വിശ്വാസ പാരമ്പര്യം സഭ അന്യൂനമായി കാത്തുസൂക്ഷിച്ച് ദൈവജനത്തെ പഠിപ്പിക്കുന്നു.

ഉത്ഥാനമഹിമയുടെ ശക്തനായ പ്രഘോഷകനാണ് പൗലോസ് ശ്ലീഹ. ഞാൻ സ്വീകരിച്ചതു ഞാൻ സർവ്വപ്രധാനമായി ഏല്പിച്ചുതന്നു. അതെന്തെന്നാൽ ലിഖിതങ്ങളനുസരിച്ച് ക്രിസ്തു നമ്മുടെ പാപങ്ങൾക്കു വേണ്ടി മരിക്കുകയും സംസ്കരിക്കപ്പെടുകയും ലിഖിതങ്ങളനുസരിച്ച് മൂന്നാം ദിവസം ഉയിർപ്പിക്കപ്പെടുകയും ചെയ്തു. ''അവൻ കേപ്പായ്ക്കും പിന്നീട് പന്ത്രണ്ടുപേർക്കും പ്രത്യക്ഷനായി.... ഏറ്റവും അവസാനമായി അകാലജാതന് എന്നപോലെ എനിക്കും അവൻ പ്രത്യക്ഷനായി'' (1കോറി. 15:3). ''മരിച്ചവരുടെ ഉത്ഥാനമില്ലെങ്കിൽ ക്രിസ്തുവും ഉയിർപ്പിക്കപ്പെട്ടിട്ടില്ല''. (1കോറി. 15.13). ''ക്രിസ്തു ഉയിർപ്പിക്കപ്പെട്ടിട്ടില്ലെങ്കിൽ ഞങ്ങളുടെ പ്രഘോഷണവും നിങ്ങളുടെ വിശ്വാസവും വ്യർത്ഥമാണ്'' (1കോറി. 15,14). യേശുവിന്റെ ഉത്ഥാനം ഈ അദ്ധ്യായത്തിൽ പ്രഘോഷിക്കുമ്പോൾ വിരൽ ചൂണ്ടുന്നതു നമ്മുടെ ഓരോരുത്തരുടേയും ഉത്ഥാനത്തിലേക്കാണ്. ധ്യാനവിഷയമാക്കേണ്ട ഒരധ്യായമാണത്. ''മരിച്ചവർ ഉയിർപ്പിക്കപ്പെടുന്നില്ലെങ്കിൽ നമുക്കു തിന്നുകയും കുടിക്കുകയും ചെയ്യാം. കാരണം നാളെ നമ്മളും മരിക്കും'' (1കോറി. 15,32). ശരീരത്തിന്റെ ഉയിർപ്പിനെക്കുറിച്ചു ശ്ലീഹ ഇപ്രകാരം വിവരിക്കുന്നു: ''നശ്വരതയിൽ വിതയ്ക്കപ്പെടുന്നു അനശ്വരതയിൽ ഉയിർപ്പിക്കപ്പെടുന്നു. അപമാനത്തിൽ വിതയ്ക്കപ്പെടുന്നു മഹത്ത്വത്തിൽ ഉയിർപ്പിക്കപ്പെടുന്നു. ഭൗമിക ശരീരം വിതയ്ക്കപ്പെടുന്നു ആത്മീയശരീരം ഉയിർപ്പിക്കപ്പെടുന്നു. ഭൗമിക ശരീരമുണ്ടെങ്കിൽ ആത്മീയശരീരവുമുണ്ട്'' (1കോറി. 15, 42). യേശുവിന്റെ ഉത്ഥാനം മരിച്ചവരുടെ ഉത്ഥാനത്തിന്റ അച്ചാരമാണ്. യേശു ഉത്ഥിതനായില്ലെങ്കിൽ വിശ്വാസവും പ്രഘോഷണവും വ്യർത്ഥമായ ഒന്നാണ്. എന്തിനു ധാർമ്മികമായി നാം ജീവിക്കണം? ലൗകികതയാശ്ലേഷിച്ചു തിന്നുകുടിച്ച ഉന്മത്തരായി ഈ ലോക ജീവിതം നയിച്ചാൽ പോരെ? മറിച്ച് നന്മപ്രവർത്തിക്കാനും ധാർമ്മിക മൂല്യങ്ങൾ മുറുകെപിടിച്ച് മനുഷ്യ ജീവിതത്തെ സമ്പന്നമാക്കാനും സ്വർക്ഷോന്മുഖമായി ജീവിക്കാനും അർത്ഥപൂർണ്ണമായി മനുഷ്യജീവിതം നയിക്കാനും നമ്മെ പ്രചോദിപ്പിക്കുകയും പ്രോത്സാഹിപ്പിക്കുകയും ചെയ്യുന്നതു യേശുവിന്റെ ഉത്ഥാനമാണ്; അതാണ് അതിന്റെ ഉജ്ജ്വലമായ മഹത്വം. ഒറ്റ നിമിഷത്തിൽ, അവസാന കാഹളത്തിൽ, കണ്ണിമയ്ക്കുന്ന വേഗത്തിൽ കാഹളം മുഴങ്ങുകയും മരിച്ചവർ അക്ഷയരായി ഉയിർത്തെഴുന്നേല്ക്കുകയും നാമെല്ലാം രൂപാന്തരപ്പെടുകയും ചെയ്യും. നശ്വരമായ ശരീരം അനശ്വരതയും മർത്യമായ ശരീരം അമർത്യതയും ധരിക്കേണ്ടിയിരിക്കുന്നു. നശ്വരമായ ശരീരം അനശ്വരതയും മർത്യമായ ശരീരം അമർത്യതയും ധരിച്ചുകഴിയുമ്പോൾ മരണത്തെ വിജയംഗ്രസിച്ചു എന്നെഴുതപ്പെട്ടിരിക്കുന്നതു സംഭവിക്കും (1 കോറി. 15, 52).

പൗലോസ്ശ്ലീഹാ ഫിലിപ്പിയർക്കെഴുതിയ ലേഖനം രണ്ടാം അദ്ധ്യായത്തിൽ യേശുവിന്റെ ശൂന്യവൽകരണത്തെക്കുറിച്ച് പ്രതിപാദിക്കുന്നുണ്ട്. അതിന്റെ എതിർമാനമാണ് അവിടുത്തെ ഉത്ഥാനത്തിന്റെ മഹിമയും പ്രാഭവവും. തന്റെ പ്രിയപ്പെട്ട അപ്പോസ്തലന്മാരെ അവരുടെ ദൗത്യത്തിൽ ഉറപ്പിക്കാനാണ് മലയിലെ രൂപാന്തരീകരണവേളയിൽ അവിടുത്തെ മഹത്വത്തിന്റെ കണിക അവർക്കു വെളിപ്പെടുത്തിയത്. സ്വർഗ്ഗീയമഹത്വത്തിന്റെ-പുത്രനു സംഭവിക്കുന്ന സമുന്നതമായ സ്ഥാനമഹിമയുടെ ഒരംശം മാത്രമേ ശിഷ്യർ ദർശിച്ചുള്ളൂ. ആ അനുഭവം അനുസ്യൂതമനുഭവിക്കാൻ അവർ എന്തു തിടുക്കമാണ് കാട്ടിയതു?

**സ്വർഗ്ഗീയ ജീവിതം**

''നിന്റെ രാജ്യത്തു വരുമ്പോൾ എന്നെയും ഓർക്കണമെ! യേശു



അവനോടരുൾ ചെയ്തു സത്യമായി ഞാൻ നിന്നോടു പറയുന്നു നീ ഇന്നു എന്നോടുകൂടെ പറുദീസയിൽ ആയിരിക്കും''(ലൂക്ക 23, 42-43). ''അവൻ പറുദീസയിലേക്ക് ഉയർത്തപ്പെട്ടു. അവാച്യവും മനുഷ്യനു വിവരിക്കാൻ പാടില്ലാത്തതുമായ കാര്യങ്ങൾ കേട്ടു'' (2കോറി. 12,4). ''എന്റെ പിതാവിന്റെ ഭവനത്തിൽ അനേകം വാസസ്ഥലങ്ങളുണ്ട്. ഞാൻ പോയി നിങ്ങൾക്കു സ്ഥലമൊരുക്കി കഴിയുമ്പോൾ, ഞാൻ ആയിരിക്കുന്നിടത്തു നിങ്ങളും ആയിരിക്കേണ്ടതിനു, ഞാൻ വീണ്ടും വന്നു നിങ്ങളെ കൂട്ടിക്കൊണ്ടു പോകും'' (യോഹ 14, 2). ഉത്ഥിതനായ യേശുവിന്റെ മഹത്വത്തിന്റെ നുറുങ്ങുകളാണ് മേല്പറഞ്ഞ വേദഗ്രന്ഥഭാഗങ്ങൾ. ഉത്ഥാന തിരുനാൾ ആർഭാടമായി സന്തോഷപൂർവ്വം ആഘോഷിക്കുമ്പോൾ സ്വർഗ്ഗീയ മഹത്വത്തിലേക്കുള്ള ക്ഷണമാണ് ഉത്ഥാനത്തിരുന്നാൾ ഓരോ ക്രൈസ്തവനും നല്കുന്നത്. നോമ്പുകാലം യഥാർത്ഥത്തിൽ അനുതാപ പൂർണ്ണമായ ദിനങ്ങളായി മാറ്റിയെടുത്തിട്ടുണ്ടെങ്കിൽ ഉത്ഥാന മഹിമ ജീവിത ദുഃഖങ്ങളിൽ ആശ്വാസം പകരുന്ന അനുഭവമായി മാറുമെന്നതു തീർച്ച.

യേശുവിന്റെ ഉത്ഥാന മഹിമയെക്കുറിച്ച് ധ്യാനിക്കുമ്പോൾ വെളിപാടിന്റെ പുസ്തകം ഏഴാം അദ്ധ്യായത്തിലെ വിവരണങ്ങളാണ് ഒത്തിരി പ്രചോദനം നല്കുന്നത്. ഒൻപതു മുതലുള്ള വാക്യങ്ങൾ 17-ൽ സമാപിക്കുന്നതു ഇങ്ങനെയാണ്, ''എന്തെന്നാൽ സിംഹാസനമദ്ധ്യത്തിലായിരിക്കുന്ന കുഞ്ഞാട് അവരെ മേയിക്കുകയും ജീവജലത്തിന്റെ ഉറവകളിലേക്കു നയിക്കുകയും ചെയ്യും. ദൈവം അവരുടെ കണ്ണുകളിൽ നിന്ന് കണ്ണീരെല്ലാം തുടച്ചുനീക്കും (വെളി. 7,17)''. ആദിമ സഭയുടെ അപ്പോസ്തലിക പാരമ്പര്യത്തിലും നൂറ്റാണ്ടുകളിലെ ധീരരായ രക്തസാക്ഷികളുടെ ചുടുനിണത്തിലും ചാലിച്ചെടുത്തതുമായ വിശ്വാസ സത്യങ്ങൾ സഭ എക്കാലവും ഏറ്റുപറയുന്നുണ്ട്. അങ്ങനെ രൂപപ്പെട്ട അടിസ്ഥാന സത്യങ്ങളാണ് വിശ്വാസപ്രമാണത്തിൽ ഏറ്റുപറയുക. യേശുവിന്റെ മനുഷ്യാവതാരവും പീഡാസഹനവും കുരിശുമരണവും ഉത്ഥാനവും കഴിഞ്ഞാൽ ഉത്ഥാനരഹസ്യവുമായി ബന്ധപ്പെട്ടു കിടക്കുന്ന സത്യങ്ങളാണ് പുണ്യവാന്മാരുടെ ഐക്യത്തിലും പാപങ്ങളുടെ മോചനത്തിലും ശരീരത്തിന്റെ ഉയിർപ്പിലും നിത്യമായ ജീവിതത്തിലും വിശ്വസിക്കുന്നു എന്നു പറയുന്നവയെല്ലാം. വിശ്വാസപ്രഖ്യാപനത്തിന്റെ അടിസ്ഥാനശില യേശുവിന്റെ ഉത്ഥാനം തന്നെ.

കേരള സഭാസമൂഹം അപ്പോസ്തലിക പാരമ്പര്യത്തിൽ അഭിമാനം കൊള്ളുന്നവരാണ്. എന്നാൽ ആധുനിക ക്രൈസ്തവ സമൂഹം വിശ്വാസകൈമാറ്റത്തിൽ വിമുഖത കാണിക്കുന്നുവെന്നു പരക്കെ പറയുന്നുണ്ട്. ഉത്ഥാനരഹസ്യത്തിലൂന്നിയ ജീവിതശൈലി സുവിശേഷമൂല്യാധിഷ്ഠിതമായ കുടുംബ ബന്ധങ്ങൾ ധാർമ്മിക തത്വങ്ങൾ മുതലായവ പുതിയ തലമുറയെ വിശ്വാസ പരിരക്ഷയിൽ പഠിപ്പിക്കാനും മാതൃക നല്കാനും മുതിർന്ന സമൂഹത്തിനു അസാധ്യമായിരിക്കുന്നു. തന്മൂലം ലൗകികതയുടെ അതിപ്രസരവും ധാർമ്മികാധപതനവും വർദ്ധിച്ചിരിക്കുന്നു. നമ്മുടെ വിദ്യാഭ്യാസ സ്ഥാപനങ്ങളിൽ പോലും ഒരു സുരക്ഷിതത്വവും ഇല്ലെന്നു വേണം പറയാൻ. മദ്യവും മയക്കുമരുന്നും കൊടുക്കുന്നതിനും വാങ്ങിക്കുന്നതിനും ഉപയോഗിക്കുന്നതിനും ക്രൈസ്തവ മക്കൾ ഒട്ടും പിന്നിലല്ലെന്ന സത്യംകൂടി ഈ ആഘോഷവേളയിൽ ചിന്തിക്കുന്നത് നന്ന്. ഉത്ഥാന രഹസ്യ ചിന്തകൾ നമ്മുടെ ജീവിത പരിവർത്തനത്തിനുതകുമോ?

''ഞാനാകുന്നു ഉത്ഥാനവും ജീവനും എന്നിൽ വിശ്വസിക്കുന്നവൻ മരിച്ചാലും ജീവിക്കും'' (യോഹ. 11, 25). ഉത്ഥാനരഹസ്യത്തിന്റെ അവാച്യമായ സന്തോഷത്തിൽ ആഹ്ലാദിക്കുമ്പോൾ അവിടുത്തെ മുഖാമുഖം ദർശിക്കുന്ന അനശ്വരഭാഗ്യത്തിനായി പരിശ്രമിക്കാം. ഉത്ഥിതൻ എല്ലാവർക്കും അതു സമ്മാനിക്കട്ടെയെന്നും പ്രാർത്ഥിക്കാം.



# ദുഃഖവെള്ളി ആരാധനയും ആത്മീയതയും



**റവ. ഡോ. ജോളി കരിമ്പിൽ**

കഷ്ടാനുഭവ ആഴ്ചയിലെ പ്രധാന പ്രമേയം നമ്മുടെ കർത്താവായ യേശു മിശിഹായുടെ രാജത്വവും, പ്രവാചകത്വവും, പൗരോഹിത്യവും പ്രഘോഷിക്കുകയും, യേശുവിന്റെ ദൈവത്വം ആഘോഷിക്കുകയും ചെയ്യുക എന്നുള്ളതാണ്. ദൈവം മനുഷ്യനായി മാനവവംശത്തിന്റെ രക്ഷയ്ക്കായി കുരിശിൽ മരിച്ച് ഉത്ഥാനം ചെയ്തു എന്ന സത്യം സുറിയാനി സഭയുടെ പ്രാർത്ഥനകളിലും ഗാനങ്ങളിലും ആവർത്തിച്ച് കാണാനാകും. ദൈവപുത്രൻ മനുഷ്യനായി പിറന്നപ്പോൾ, അവിടത്തെ രാജത്വവും, പ്രവാചകത്വവും, പൗരോഹിത്യവും സൂചിപ്പിക്കുവാൻ മൂന്ന് ജ്ഞാനികൾ പൊന്നും, മീറയും, കുന്തുരുക്കവും കാഴ്ചയർപ്പിച്ചു. മിശിഹാ രാജാവും, പ്രവാചകനും, പുരോഹിതനുമാണെന്ന സത്യം ഇതിലൂടെ സ്ഥിരീകരീക്കുന്നു. കഷ്ടാനുഭവ ആഴ്ചയിൽ ഈ സത്യം നാം ധ്യാനിക്കുകയും ചെയ്യുന്നു. ഓശാന ഞായറിൽ യേശുവിന്റെ രാജത്വത്തെ നാം ഏറ്റുപറയുന്നു. ജറുസലേമിലേക്കുള്ള യേശുവിന്റെ രാജകീയപ്രവേശനം, അവിടുന്ന് രാജാവും ദൈവപുത്രനുമായ മിശിഹായാണ് എന്ന പ്രഖ്യാപനമാണ്. ദാവീദിന്റെ പുത്രനായ മിശിഹായുടെ രാജ്യം എന്നും നിലനില്ക്കുന്ന രാജ്യമാണ്. കുരിശുമരത്തിന്മേൽ “ഇവൻ യഹൂദരുടെ രാജാവാണ്” എന്ന് ഹെബ്രായ, ലത്തീൻ, ഗ്രീക്ക് ഭാഷയി എഴുതുന്നതിലൂടെ അവർ അറിയാതെ തന്നെ യേശുവിന്റെ രാജത്വത്തെ ഏറ്റുപറയുകയായിരുന്നു.

യേശുവിനെ പ്രവാചകനായി അംഗീകരിക്കുവാൻ എളുപ്പമായിരുന്നു. യേശുവിന്റെ സമകാലികരും ശിഷ്യന്മാരും അവിടത്തെ ഒരു പ്രവാചകനായി കണ്ടു എന്നത് സുവിശേഷങ്ങളിൽ നിന്ന് വ്യക്തമാണ്. ജറുസലേമിലേക്ക് രാജകീയമായി പ്രവേശിച്ച യേശു ‘ഗലീലി’യിൽ നിന്നുള്ള പ്രവാചകനാണ് എന്ന് ജനം ഉച്ചസ്വരത്തിൽ പ്രഘോഷിച്ചതായി മത്തായി 21:11–കാണാം. ഇസ്രായേൽ ജനംപ്രതീക്ഷിച്ചിരുന്ന മോശയെപ്പോലൊരു പ്രവാചകനായി മത്തായിയുടെ സുവിശേഷകൻ യേശുവിനെ അവതരിപ്പിക്കുന്നു. യേശു ജറുസലേം ദേവാലയം ശുദ്ധീകരിക്കുന്ന സംഭവത്തെ പ്രവാചകന്റെ പ്രവൃത്തിയായി കാണാനാകും. എന്നാൽ, യേശു ഒരു പ്രവാചകൻ മാത്രമായിരുന്നില്ല എന്നും അവിടുന്ന് കർത്താവും മിശിഹായും രക്ഷകനും ദൈവപുത്രനുമാകുന്നു എന്നും നാലു സുവിശേഷകന്മാരും സമ്മതിക്കുന്നു. ഹാശായാഴ്ചയിലെ പ്രാർത്ഥനകളിലും ഈ പ്രമേയം വ്യക്തമാണ്.

ഹെബ്രായ ലേഖനം യേശുവിനെ മഹാപുരോഹിതൻ ആയിട്ടാണ് ചിത്രീകരിക്കുന്നത്. പഴയ നിയമകാലത്തു

നിലനിന്ന യഹൂദ പൗരോഹിത്യത്തിൽ നിന്ന് തികച്ചും വിഭിന്നമാണ് യേശുവിന്റെ പൗരോഹിത്യം എന്നുവ്യക്തമാക്കാൻ ലേഖനകർത്താവ്ശ്രമിക്കുന്നു. "മെൽക്കിസെദെക്കിന്റെ ക്രമമനുസരിച്ച് നീ എന്നേക്കും പുരോഹിതനാകുന്നു" (സങ്കീ 110:4) എന്ന കർത്താവിന്റെ വചനവും "നീ എന്റെ പ്രിയപുത്രനാകുന്നു, ഇന്നു ഞാൻ നിനക്ക് ജന്മം നല്കി" (സങ്കീ 2:7) എ പ്രഖ്യാപനവും കൂട്ടിച്ചേർത്തു കൊണ്ടാണ് ഹെബ്രായലേഖനം യേശുവിന്റെ പൗരോഹിത്യത്തെ വ്യഖ്യാനിക്കുന്നത്. മെൽക്കിസെദെക്ക് എന്ന പേരിന്റെ അർത്ഥം 'നീതിയുടെ രാജാവ്' എന്നാണ്. അദ്ദേഹം 'സമാധാനം' എന്നർത്ഥമുള്ള 'സാലേം' രാജ്യത്തിന്റെ രാജാവാണ്. യേശുവിനെ മെൽക്കിസെദെക്കുമായി ബന്ധപ്പെടുത്തുന്നതിലൂടെ യേശുവിന്റെ പൗരോഹിത്യം ലേവി പൗരോഹിത്യത്തെക്കാൾ ഉന്നതമാണെന്നും അവിടന്ന് നീതിസൂര്യനും, സമാധാനം സ്ഥാപിക്കുന്ന രാജാവുമാണെന്നും ഹെബ്രായലേഖകൻ പ്രതിപാദിക്കുന്നു. നീതിരാഹിത്യത്തിന്റെയും അസമാധാനത്തിന്റെയും കഷ്ടത മനുഷ്യൻ അനുഭവിക്കുന്നതിന്റെ യഥാർത്ഥകാരണം ആദത്തിന്റെ പാപമാണ്. പാപം വഴി മനുഷ്യവംശം ദൈവത്തിൽ നിന്ന് അകന്നു. എന്നാൽ, യേശു എന്ന മഹാപുരോഹിതൻ ആദിമ നീതിയും സമാധാനവും പുനഃസ്ഥാപിക്കുകയും മനുഷ്യനെ ദൈവവുമായി അനുരഞ്ജിപ്പിക്കുകയും ചെയ്തു.

നീതിയെന്നത് ദൈവഹിതം പൂർണ്ണമായി അനുസരിക്കുക എന്നതാണ്. പഴയനിയമത്തിലെ ആണ്ടുതോറുമുള്ള പാപപരിഹാരബലികൾ അപൂർണ്ണമായിരുന്നു. അവയിലൂടെ അനുരഞ്ജനം സാധ്യമായിരുന്നില്ല. ''ഇതിനാൽ, അവൻ ലോകത്തിലേക്കു പ്രവേശിച്ചപ്പോൾ ഇങ്ങനെ അരുളിചെയ്തു: ബലികളും കാഴ്ചകളും അവിടുന്ന് ആഗ്രഹിച്ചില്ല . എന്നാൽ, അവിടുന്ന് എനിക്കൊരു ശരീരം സജ്ജമാക്കിയിരിക്കുന്നു. ദഹനബലികളിലും പാപപരിഹാരബലികളിലും അവിടുന്ന് സംപ്രീതനായില്ല. അപ്പോൾ, പുസ്തകത്തിന്റെ ആരംഭത്തിൽ എന്നെക്കുറിച്ച് എഴുതിയിരിക്കുന്നതുപോലെ, ഞാൻ വന്നിരിക്കുന്നു'' (ഹെബ്രാ 10:5-7). തന്നെത്തന്നെ പരിപൂർണ്ണമായി ദൈവഹിതത്തിനു സമർപ്പിച്ചുകൊണ്ട് പിതാവിനോടുള്ള തന്റെ സ്നേഹം പ്രകാശിപ്പിക്കുന്ന യേശു തനിക്ക് പകരം ബലിമൃഗത്തെയല്ലാ മറിച്ച് സ്വയം ബലിവസ്തുവും ബലിയർപ്പകനുമായി മാറുകയാണ്. വിശുദ്ധ ജോൺ പോൾ രണ്ടാമൻ മാർപാപ്പ കുരിശിനെ ക്രിസ്തു ബലിയർപ്പിച്ച അൾത്താരയെന്നാണ് പറയുന്നത്. കുരിശാകുന്ന ബലിപീഠത്തിൽ നിർമ്മലനായ ദൈവത്തിന്റെ കുഞ്ഞാട് സ്വന്തം രക്തം അർപ്പിക്കുകയാണ്. രക്തം ജീവൻ തന്നെയാണ്. ''ശരീരത്തിന്റെ ജീവൻ രക്തത്തിലാണിരിക്കുന്നത്" (ലേവ്യ 17:11). പുത്രന്റെ അനുസരണം തന്നെയാണ് പിതാവിന് സ്വീകാര്യമായയഥാർത്ഥ ബലി. അതേ സമയംതന്നെ മനുഷ്യനെന്ന നിലയിൽ യേശു മനുഷ്യന്റെ പ്രതിനിധി അഥവാ പകരക്കാരൻ കൂടിയാണ്. പുത്രന്റെ ബലിയിലൂടെ ദൈവവും മനുഷ്യനും തമ്മിൽ അനുരഞ്ജനം സ്ഥാപിക്കപ്പെട്ടു.

യേശു എന്ന മഹാപുരോഹിതന്റെ ബലി നമ്മുടെ പാപങ്ങൾക്കുള്ള പരിഹാരബലിയാണ്. മനുഷ്യർക്കുവേണ്ടി ദൈവത്തിനു മുമ്പിൽ സ്വന്തം ശരീരം യേശു ബലിയർപ്പിച്ചു. കാൽവരിയിൽ നടക്കാനിരിക്കുന്ന ബലിയുടെ മുന്നാസ്വാദനം അന്ത്യത്താഴത്തിൽ കാണാം. രക്തം ചിന്തിക്കൊണ്ട് ദുഃഖവെള്ളിയാഴ്ച കുരിശിൽ താൻ അർപ്പിക്കാനിരിക്കുന്ന ബലിയുടെ രക്തരഹിതമായ അർപ്പണമായിരുന്നു പെസഹാവ്യാഴാഴ്ചത്തെ ബലിയർപ്പണം.

മോശയെപ്പോലെ പ്രവാചകോചിതമായി യേശു ദൈവത്തെ വെളിപ്പെടുത്തുന്നു. മനുഷ്യരെ രക്ഷിക്കുന്നവനും, മനുഷ്യർക്കുവേണ്ടി ദൈവത്തിന് പാപപരിഹാരബലി അർപ്പിക്കുന്ന പുരോഹിതനുമാണ് അവിടുന്ന്. ദൈവരാജ്യം സ്ഥാപിക്കാൻ വന്ന രാജാവായ ക്രിസ്തു, മരിച്ചവരി നിന്ന് ഉത്ഥാനം ചെയ്ത് സകലത്തിനും മേൽ വാഴുന്ന രാജാവാണ്. അങ്ങനെ യേശുവിന്റെ രാജത്വം, പൗരോഹിത്യം, പ്രവാചകത്വം എന്നീ മൂന്നു ധർമ്മങ്ങളുടെ സമാഗമവും സംയോജനവും നാം കാണുന്നു. ക്രിസ്തുവിന്റെ രാജത്വം പൂർണ്ണമായി വെളിപ്പെടുക അവിടന്ന് വാനമേഘങ്ങളിൽ വിധിയാളനായി വരുമ്പോഴാണ് (മത്താ 25:31-46).

മലങ്കര സുറിയാനി ആരാധനക്രമത്തിലെ ദുഃഖവെള്ളി ശുശ്രൂഷയിലെ പ്രധാന ധ്യാനവിഷയം ക്രിസ്തുവിന്റെ ഈ ത്രിവിധ ധർമ്മങ്ങളാണ്. പറുദീസായിൽ വച്ച് ദൈവം ആദാമിനെ രാജാവും, പുരോഹിതനും, പ്രവാചകനുമായി നിയമിച്ചു. എന്നാൽ കൽപന ലംഘനത്താൽ ത്രിവിധധർമ്മങ്ങൾ നഷ്ടമാക്കുന്ന ആദാമിനെ വീണ്ടെടുക്കുന്നതിനുവേണ്ടി ദൈവപുത്രൻ മനുഷ്യനായിത്തീരുന്നു. അവിടുന്നു രണ്ടാമത്തെ ആദാമാണ്. 1 കോറി. 15:45- വി. പൗലോസ്ശ്ലീഹാ യേശുവിനെ അവസാനത്തെ ആദാം എന്ന് വിശേഷിപ്പിക്കുന്നു. ദുഃഖവെള്ളിയുടെ സെദറാ പ്രാർത്ഥനകളി ആദാമിനെയും രണ്ടാം ആദാമായ ക്രിസ്തുവിനെയും താരതമ്യം ചെയ്യുന്ന പ്രമേയം ആവർത്തിച്ച് കാണാനാകും. ആദ്യമനുഷ്യനായ ആദാം അനുസരണക്കേട് മൂലം പറുദീസായും, ദൈവപുത്രസ്ഥാനവും നഷ്ടപ്പെടുത്തിയെങ്കിൽ രണ്ടാം ആദാമായ ക്രിസ്തുവിന്റെ അനുസരണം മൂലം മനുഷ്യർക്ക് രക്ഷകൈവന്നു(റോമ5:19-21). ഏദൻ തോട്ടത്തി വച്ച് ആദാം പഴം ഭക്ഷിച്ചുവെങ്കിൽ, ഗത്സെമനി തോട്ടത്തിൽ രണ്ടാം ആദാമിന് സഹനത്തിന്റെയും മരണത്തിന്റെയും കാസാ നിരാകരിക്കുവാനുള്ള പ്രലോഭനം നേരിടേണ്ടി വന്നു. ആദാം ദൈവത്തിന്റെ ഹിതത്തിന് പകരം സ്വന്തം ഹിതം നിറവേറ്റിയപ്പോൾ രണ്ടാം ആദാം 'എന്റെ ഹിതം പോലെയല്ല, നിന്റെ ഹിതം പോലെ സംഭവിക്കട്ടെ' എന്നരുളി ചെയ്തു.

ഈ രണ്ട് ആദാംമാരുടെ മധ്യത്തിലാണ് എന്നാണ് മനുഷ്യരുടെയും ജീവിതം. നാം ജനിക്കുമ്പോൾ ആദ്യത്തെ ആദാമിനെപ്പോലെയാണ്, അവസാനത്തെ ആദാമായ യേശുവിനെപ്പോലെ ദൈവപുത്രനായി മരിക്കുക എന്നുള്ളതാണ് മനുഷ്യജീവന്റെ ലക്ഷ്യം. ഒമ്പതാം മണിയിലെ പ്രാർത്ഥനയിൽ, വെള്ളിയാഴ്ച (ആറാം ദിവസം) സൃഷ്ടിക്കപ്പെട്ട ആദാം- 'രാജാവും, പുരോഹിതനും, ദീർഘദർശിയുമായിത്തീർന്നു' എന്ന് നാം പ്രാർത്ഥിക്കുന്നു. പാപം മൂലം രാജത്വവും, പൗരോഹിത്യവും പ്രവാചകത്വവും നഷ്ടപ്പെടുത്തിയ മനുഷ്യന് വെള്ളിയാഴ്ച ദിവസം രണ്ടാമത്തെയും അവസാനത്തെയും ആദാമായ ക്രിസ്തു

വിന്റെ രാജത്വം-പ്രവാചകത്വം- പൗരോഹിത്യം എന്നിവയിൽ പങ്കുകാരനാകുവാൻ കൃപ ലഭിച്ചു എന്ന് നാം പ്രത്യേകം അനുസ്മരിക്കുകയും ചെയ്യുന്നു.

**ദുഃഖവെള്ളിയാഴ്ചയുടെ ശുശ്രൂഷ**

ദുഃഖവെള്ളിയുടെ ശുശ്രൂഷ ഏഴ് ഭാഗങ്ങളായി നടത്തപ്പെടുന്നു:

1) സന്ധ്യ പ്രാർത്ഥന; 2) സൂത്താറാ; 3) രാത്രി പ്രാർത്ഥന (നാലു കൗമാകൾ); 4) പ്രഭാത പ്രാർത്ഥന; 5) മൂന്നാം മണി, ആറാം മണി, ഒമ്പതാം മണിയുടെ പ്രാർത്ഥനകൾ; 6) സ്ലീബാ വന്ദനവിന്റെ ശുശ്രൂഷ; 7) കബറടക്കം

സുവിശേഷങ്ങളിൽ കാണപ്പെടുന്ന യേശുവിന്റെ പീഡാനുഭവ ചരിത്രം ധ്യാനിച്ചുകൊണ്ടാണ് ഓരോ സമയത്തിന്റെയും പ്രാർത്ഥനകളും സുവിശേഷവായനയും ക്രമീകരിച്ചിരിക്കുന്നത്. അന്ത്യോക്യൻ പാരമ്പര്യ പ്രകാരം ആരാധന ദിനം ആരംഭിക്കുന്നത് സന്ധ്യയോടെയാണ്. അപ്രകാരം ഒന്നുമുതൽ മൂന്നുവരെയുള്ള പ്രാർത്ഥനകൾ തലേദിവസം തന്നെ സന്ധ്യക്കും രാത്രിയിലുമായി പൂർത്തിയാക്കുന്നു.

**പ്രഭാതപ്രാർത്ഥന:**

യേശു നേരിടുന്ന വിചാരണകളാണ് പ്രഭാത പ്രാർത്ഥനയിലെ ധ്യാനാത്മകമായ പ്രമേയം. ഗത്സമെനിയിലെ പ്രാർത്ഥനയ്ക്ക് ശേഷം യേശു ബന്ധനസ്ഥനാകുന്നു. രണ്ട് വിചാരണകൾ നടന്നതായി നാലു സുവിശേഷകൻമാരും രേഖപ്പെടുത്തിയിരിക്കുന്നു: മതാത്മകമായ വിചാരണയും, രാഷ്ട്രീയമായ വിചാരണയും. രണ്ട് കോടതികൾ രണ്ട് വ്യത്യസ്തമായ കുറ്റം ആരോപിച്ചാണ് യേശുവിനെ വിചാരണ ചെയ്യുന്നത്. മതപരമായ കോടതിയിൽ ദൈവദൂഷണം എന്ന കുറ്റം; രാഷ്ട്രീയമായ കോടതിയിൽ രാജ്യദ്രോഹം എന്ന കുറ്റം. രണ്ടും വധശിക്ഷ കൊടുക്കുവാൻ പര്യാപ്തമായ കുറ്റങ്ങളാണ്. മതപരമായ വിചാരണ രണ്ട് ഭാഗങ്ങളായി നടന്നതായി കാണാം. മുൻ പ്രധാനപുരോഹിതനായ അന്നാസിന്റെ മുമ്പാകെയുള്ള വിചാരണയാണ് ആദ്യം. തുടർന്ന്, അദ്ദേഹത്തിന്റെ മരുമകനും നിലവിലെ പ്രധാന പുരോഹിതനുമായ കയ്യാഫാസിന്റെ മുമ്പാകെയും, ന്യായാധിപസംഘത്തിന്റെ മുമ്പാകെയും വിചാരണ നടക്കുകയാണ് (യോഹ 18:19-26; മത്താ 26:57; 27:1-2). മതപുരോഹിതരുടെ പ്രധാനമായ ആരോപണം ദൈവദൂഷണമാണ്. അതായത്, അവൻ ദൈവപുത്രനാണെന്ന് പറഞ്ഞു സ്വയം ദൈവതുല്യനാക്കി (യോഹ 5:18). അതനുസരിച്ച് പ്രധാന പുരോഹിതനായ കയ്യാഫാസിന്റെ നേതൃത്വത്തിൽ ന്യായാധിപസംഘം, യേശു മരണശിക്ഷയ്ക്ക് അർഹനാണെന്ന് വിധിയെഴുതി.

എന്നാൽ വിധി നടപ്പാക്കാൻ അവർക്ക് അധികാരം ഇല്ലാത്തതുകൊണ്ട് റോമാക്കാരുടെ വിചാരണയ്ക്ക് യേശുവിനെ കൊണ്ടുപോകുന്നു. യേശുവിനെ അവർ ബന്ധിക്കുകയും, പ്രഹരിക്കുകയും, അപഹസിക്കുകയും, മുഖത്ത് തുപ്പുകയും, അടിക്കുകയും ചെയ്തു. അതിനുശേഷമാണ് അവർ യേശുവിനെ പീലാത്തോസിന്റെ അരമനയിലേക്ക് കൊണ്ടുവരുന്നത്. അവിടെ നടക്കുന്നത് രാഷ്ട്രീയമായ വിചാരണയാണ്. പ്രധാനമായും രണ്ട് കുറ്റങ്ങളാണ് അവർ യേശുവിൽ ആരോപിക്കുന്നത്: 1) ഇവൻ സീസറിനുള്ള നികുതി നിഷേധിക്കുന്നു; അതിനായി ജനത്തെ ഇളക്കി വിടുന്നു. 2) ഇവൻ യഹൂദരുടെ രാജാവാണെന്ന് സ്വയം അവകാശപ്പെടുന്നു. ഇവ രണ്ടും രാജ്യദ്രോഹ കുറ്റമാണ്. വധശിക്ഷ അർഹിക്കുന്ന കുറ്റം.

**മൂന്നാം മണി, ആറാം മണി, ഒമ്പതാം മണിയുടെ പ്രാർത്ഥനകൾ**

മൂന്നാം മണി: യേശു കുരിശുചുമന്ന് കാൽവരിയിലേക്കുള്ള തന്റെ യാത്ര ആരംഭിക്കുന്നതാണ് മൂന്നാം മണിയുടെ പ്രാർത്ഥനയുടെ പ്രധാന പ്രമേയം. യേശുവിൽ ഒരു കുറ്റവും കാണാൻ കഴിയാതെ പീലാത്തോസ് യേശുവിനെ ഹേറോദേസിന്റെ അടുത്തേക്ക് വിടുന്നു (ലൂക്കാ 23:7). ഹേറോദേസ് യേശുവിനെ അധിക്ഷേപിക്കുകയും വീണ്ടും പീലാത്തോസിന്റെ പക്കലേക്ക് തന്നെ തിരിച്ചയയ്ക്കുകയും ചെയ്യുന്നു. പാലസ്തീനായിലെ റോമൻ സ്ഥാനപതിയായി വർത്തിച്ച ഗവർണർ ആയിന്നു പീലാത്തോസ്. കുറ്റം ഒന്നും കാണുന്നില്ല എന്ന് പീലാത്തോസ് പറയുമ്പോൾ ജനം പറയുന്നു-നീ ഇവനെ വെറുതെ വിടുന്ന പക്ഷം, നീ സീസറിന്റെ പക്ഷത്തല്ല; അവന്റെ സ്നേഹിതനല്ല. തന്റെ നിലനില്പ് തന്നെ അപകടത്തിലാണെന്ന് മനസ്സിലാക്കിയ പീലാത്തോസ് യേശുവിനെ ജനകീയ വിചാരണയ്ക്ക് വിധേയനാക്കുന്നു. എല്ലാവർഷവും ഒരു തടവുകാരനെ മോചിപ്പിക്കുക എന്ന പതിവ് ഉണ്ടായിരുന്നതുകൊണ്ട് ആരെ മോചിപ്പിക്കണം യേശുവിനെയോ, ബറാബാസിനെയോ എന്ന പീലാത്തോസിന്റെ ചോദ്യത്തിന് യായ ബറാബാസിനെയെന്ന് യഹൂദർ മറുപടി കൊടുത്തു. അയാളാകട്ടെ ഭീകരകുറ്റവാളിയായിരുന്നു. സത്യത്തെക്കുറിച്ച് ബോധ്യമുണ്ടായിരിക്കേ, മനുഷ്യചരിത്രത്തിലെ ഏറ്റവും നീതിരഹിതമായ വിധി പീലാത്തോസ് പ്രസ്താവിക്കുന്നു. ഞാൻ ഇവനിൽ ഒരു കുറ്റവും കാണുന്നില്ല എന്ന് പറയുന്ന ന്യായാധിപൻ യേശുവിനെ മരണശിക്ഷയ്ക്ക് വിധിക്കുന്നു. കുറ്റപത്രമായി ഒന്ന് എഴുതാൻ പീലാത്തോസ് തീരുമാനിച്ചു: നസറായനായ യേശു - യഹൂദരുടെ രാജാവ് (Jesus Nazarenus Rex Iudaeorum). പീലാത്തോസ് യേശുവിനെ ചമ്മട്ടികൊണ്ട് അടിക്കാൻ വിട്ടുകൊടുത്തു, മുൾമുടിയും ധരിപ്പിച്ചു. ചുവന്ന വസ്ത്രവും ധരിപ്പിച്ചു. കുരിശ് അവിടത്തെ ചുമലിൽ വച്ച് കൊടുത്തു. അതോടുകൂടി യേശു തനിക്ക് മുമ്പുണ്ടായിരുന്നവരുടെയും വരാനിരിക്കുന്ന എല്ലാതലമുറകളുടെയും വേദനകൾ സ്വന്തം ചുമലിൽ ഏറ്റുവാങ്ങുകയായിരുന്നു.

അതിക്രൂരമായ ഒരു ശിക്ഷാസമ്പ്രദായമായിരുന്നു കുരിശിൽ തറച്ചുകൊല്ലാനുള്ള വിധി. കുരിശുമരണത്തിന് വിധിക്കപ്പെട്ടവൻ അനുഭവിക്കേണ്ടിവന്നിരുന്നത് നരകയാതനകളാണെന്ന് യേശുവിന്റെ കാലത്ത് ജീവിച്ചിരുന്ന ഗ്രീക്ക് ചരിത്രകാരൻ ഡയനീഷ്യസ് രേഖപ്പെടുത്തുന്നുണ്ട്. വിധി നടപ്പാക്കുന്നതിനു മുന്നോടിയായി അവരെ ക്രൂരമായി മർദ്ദിച്ചിരുന്നു. ശരീരം ചാട്ടവാറുകൊണ്ടുള്ള അടികളേറ്റ്, ഉഴവ്ചാൽ പോലെ കീറി രക്തം വാർന്നൊലിച്ചുകൊണ്ടിരിക്കും. നിഷ്ഠൂരമായി മർദ്ദിക്കപ്പെട്ട് അവശരായിത്തീർന്ന കുറ്റവാളി തന്നെ കുരിശ് മുഴുവനായോ അല്ലെങ്കിൽ കുരിശിന്റെ

കുറുകിയ ഭാഗമോ കുരിശിൽ തറച്ചു കൊല്ലാനായി നിശ്ചയിച്ചിരിക്കുന്ന സ്ഥലംവരെ ചുമക്കണം. വഴിമദ്ധ്യേ ചാട്ടവാറിന്റെ അടികളും കാഴ്ചക്കാരുടെ നിന്ദനവും പരിഹാസവും, പടയാളികളുടെ ക്രൂരതയും സഹിക്കേണ്ടി വരും. ശാരീരികമായും, മാനസികമായും, ആത്മീയമായും തകർന്ന് നുറുങ്ങിയാണ് ഇവർ ലോകത്തോട് അന്ത്യയാത്ര ചൊല്ലിയിരുന്നത്. ഈ ശിക്ഷാരീതി ജനങ്ങളിൽ ഭയം ജനിപ്പിക്കുന്നതിനും കുറ്റകൃത്യങ്ങളിൽ നിന്ന് പിൻതിരിപ്പിക്കുന്നതിനും വേണ്ടിയാണ് നടപ്പാക്കിയിരുന്നത്. മനുഷ്യന് എത്രത്തോളം ക്രൂരമാകാൻ പറ്റും എന്നുള്ളത് ഇത് വെളിപ്പെടുത്തുന്നു.

യേശു വിചാരണവേളയിലും വിധി സമയത്തും നിശബ്ദനായിരുന്നു. അവിടുന്ന് എല്ലാം മൗനമായി സ്വീകരിച്ചു. പ്രവാചകവചനങ്ങൾ മുൻകൂട്ടി സൂചിപ്പിച്ചതുപോലെ തന്നെയായിരുന്നു അവിടുത്തെ പ്രതികരണം. ദൈവത്തിന്റെ സഹനദാസൻ 'വിലപിക്കുകയോ സ്വരമുയർത്തുകയോ ഇല്ല; തെരുവീഥിയിൽ ആ സ്വരം കേൾക്കുകയില്ല (ഏശ 42:2). "അവൻ മർദ്ദിക്കപ്പെടുകയും പീഡിപ്പിക്കപ്പെടുകയും ചെയ്തു. എങ്കിലും അവൻ ഉരിയാടിയില്ല; കൊല്ലാൻ കൊണ്ട് പോകുന്ന കുഞ്ഞാടിനെപ്പോലെയും രോമം കത്രിക്കുന്നവരുടെ മുമ്പിൽ നിൽക്കുന്ന ചെമ്മരിയാടിനെപ്പോലെയും അവൻ മൗനം പാലിച്ചു" (ഏശ53:7).

പ്രാർത്ഥനയ്ക്ക് ശേഷം ദേവാലയത്തിന് ചുറ്റും നടത്തുന്ന ആർഭാടരഹിതമായ പ്രദക്ഷിണം യേശുവിന്റെ കുരിശിന്റെ വഴിയെ അനുസ്മരിപ്പിക്കുന്നു. മറ്റ് സന്ദർഭങ്ങളിൽ നടത്താറുള്ള പ്രദക്ഷിണം സാധാരണയായി വടക്കേവാതിൽ വഴി ഇറങ്ങി ദേവാലയം ചുറ്റി തെക്കേ വാതിൽ വഴി അകത്ത് പ്രവേശിക്കുമ്പോൾ, ദുഃഖവെള്ളിയാഴ്ച തെക്കേവാതിൽ വഴി ഇറങ്ങി വടക്കേവാതിൽ വഴി അകത്ത് പ്രവേശിക്കുന്നു. ഇത് പ്രപഞ്ചത്തിന്റെ താളക്രമം തെറ്റിയതിനെ സൂചിപ്പിക്കുന്നു. ഏവൻഗേലിയോൻ വായനയ്ക്ക് ശേഷം ജനങ്ങൾ ഏറ്റുചൊല്ലേണ്ട പ്രാർത്ഥന– മനുഷ്യരുടെ പാപങ്ങൾക്കു വേണ്ടി കുരിശുമരം ചുമന്ന കർത്താവിനെ സ്തുതിക്കുന്ന പ്രാർത്ഥനയാണ്. കർത്താവിന്റെ ശൂന്യവത്കരണവും താഴ്മയും അനുഗ്രഹിക്കപ്പെട്ടതാണ് എന്ന് പ്രഖ്യാപിച്ചുകൊണ്ട് കർത്താവിനോട് കരുണയ്ക്കായി ജനം അപേക്ഷിക്കുന്നു.

പ്രദക്ഷിണം കഴിഞ്ഞ് ഗോൽഗോഥയെ സൂചിപ്പിക്കുന്ന മ്നോർത്തോമേൽ സ്ലീബാ സ്ഥാപിക്കുന്നു. ഇരുവശങ്ങളിലും കത്തിക്കാത്ത മെഴുകുതിരികൾ വയ്ക്കുന്നു. കർത്താവിന്റെ കുരിശാരോഹണം മുതൽ കുരിശുമരണം വരെ മൂന്ന് മണിക്കൂർ നേരം ഭൂമിയി അന്ധകാരം വ്യാപിച്ചതിനെ ഇത് സൂചിപ്പിക്കുന്നു (മർക്കോ 15:33; ലൂക്കാ 23:44). മൂന്നാം മണിയുടെ സെദറാ പ്രാർത്ഥനയിൽ കാണുന്നതുപോലെ "ഈ വെള്ളിയാഴ്ച സൂര്യൻ, നീതിയുടെ മഹാസൂര്യനായ നിന്നെ കണ്ടിട്ട് ഇരുണ്ടുപോയി." മ്നോർത്തോമേൽ സ്ലീബായുടെ ഇരുവശത്ത് നിന്നും മറുബഹാസാകൾ തദവസരത്തിൽ മാറ്റുന്നു. പിതാവ് ഒരുക്കിവച്ച പാനപാത്രം അവസാനതുള്ളിവരെയും കുടിച്ചപ്പോൾ അവിടന്ന് ഏകനായിരുന്നു, മാലാഖമാർ ആരും തന്നെ സഹായിക്കുവാനോ ശുശ്രൂഷിക്കുവാനോ വന്നില്ല. പാപിയായ മനുഷ്യന്റെ പ്രതിനിധിയായി ദൈവകുമാരൻ പാപിയുടെ മരണം ഏറ്റുവാങ്ങിയതിലൂടെ ദൈവപരിത്യക്തതയുടെ അവസ്ഥയിലേക്ക് ആഴ്ന്നിറങ്ങി "എന്റെ ദൈവമേ, എന്റെ ദൈവമേ, എന്തുകൊണ്ടു നീ എന്നെ ഉപേക്ഷിച്ചു" എന്നുള്ള പ്രാർത്ഥന യേശുവിന്റെ സഹനത്തിന്റെ ആഴത്തെ സൂചിപ്പിക്കുന്നു.

ആറാം മണി: കുരിശിൽ കിടന്ന് അസഹ്യമായ വേദന സഹിക്കുന്ന യേശുവിനെയാണ് ആറാം മണിയുടെ പ്രാർത്ഥനയിൽ നാം ധ്യാനിക്കുന്നത്. കുരിശിന്റെ വഴി അവസാനിക്കുന്നത് ഗാഗുൽത്താ അല്ലെങ്കിൽ ഗോൽഗോഥാ എന്ന് ഹീബ്രൂവിലും, കാൽവരി എന്ന് ലത്തീനിലും, വിളിക്കപ്പെടുന്ന സ്ഥലത്താണ്. 'തലയോടിടം' എന്നാണ് ഈ പദത്തിന്റെ അർത്ഥം. ഒരുപക്ഷേ, ആ കുന്നിന്റെ മുകളിലെ സ്ഥലത്തിന് തലയോടിന്റെ ആകൃതി ഉള്ളതുകൊണ്ടാകാം അങ്ങനെ പേരുണ്ടായത്. അതേ സമയം ഒരു പാരമ്പര്യമായി പറയപ്പെടുന്നത് – ആദ്യമനുഷ്യനായ ആദാമിനെ അടക്കിയ അതേ സ്ഥലത്താണ് യേശുവിന്റെ കുരിശ് നാട്ടിയത് എന്നും, കുരിശിൽ നിന്ന് വാർന്നു വീണ രക്തം ആദ്യമനുഷ്യന്റെ തലയിൽ വീഴുകയും അതിലൂടെ സകല മനുഷ്യർക്കും രക്ഷ ലഭിച്ചു എന്നും സഭാപിതാവായ ഒരിജൻ പ്രതീകാത്മകമായി ചിത്രീകരിക്കുന്നുണ്ട്. ഈ ഒരർത്ഥത്തിൽ, പല ചിത്രങ്ങളിലും, ഐക്കണുകളിലും കുരിശിന്റെ ചുവട്ടിൽ ഒരു തലയോട്ടി കാണാൻ സാധിക്കും. ഒമ്പതാംമണി സെദറാ പ്രാർത്ഥനയിൽ കാണുന്നതുപോലെ ആദാമിനെ സംസ്കരിക്കുകയും, അബ്രഹാം തന്റെ പുത്രനെ ബലികഴിക്കാൻ ഒരുമ്പെടുകയും ചെയ്ത അതേ സ്ഥലത്ത് തന്നെ രക്ഷകനായ യേശുമിശിഹായുടെ കുരിശുമരം നാട്ടിയെന്നും, കർത്താവിന്റെ തിരുവിലാവിൽ നിന്ന് രക്തവും വെള്ളവും ആദാമിന്റെ വായിലേക്ക് ഇറ്റിറ്റു വീണു എന്നും നാം വായിക്കുന്നു. ഇത് ചരിത്രപരമായി തെളിയിക്കാൻ സാദ്ധ്യമല്ലാ, എങ്കിലും ഒരു കാര്യം ശ്രദ്ധേയമാണ്, ക്രിസ്തുവിന്റെ തിരുരക്തം എല്ലാവരെയും ശുദ്ധീകരിക്കുന്നു.

കുരിശിൽ ദുർബലനായി കാണപ്പെടുന്ന അവിടന്ന് ദൈവംതന്നെയാണെന്ന് സുറിയാനി സഭയിലെ പ്രാർത്ഥനകൾ അസന്ദിഗ്ദ്ധമായി പ്രഖ്യാപിക്കുകയാണ്. "ദൈവം ക്രൂശിൽ തൂക്കപ്പെട്ടിരിക്കുന്നു" എന്ന് വളരെ വ്യക്തമായി പ്രാർത്ഥനയിൽ നാം കാണുന്നു. അവിടന്ന് ലോകത്തിന്റെ സ്രഷ്ടാവും നാഥനുമാണെന്ന് സൂചിപ്പിക്കുവാൻ ആറാംമണിയുടെ സെദറായി "സ്രഷ്ടാവിന്റെ നഗ്നത കാണാതിരിക്കാൻ സൂര്യൻ രശ്മികൾ മറച്ചുകളഞ്ഞു. നിത്യപ്രകാശമായവൻ മരത്തിന്മേൽ തൂക്കപ്പെട്ടതു കാണുകയാൽ അന്ധകാരമുണ്ടായി," എന്നും; 'ഭൂമി വിറച്ചു, സ്വർഗ്ഗീയ സേനകൾ ഭയത്തോടും പരിഭ്രമത്തോടും നില്ക്കുന്നു' എന്നും പ്രാർത്ഥനയിൽ നാം വായിക്കുന്നു. യേശു ക്രൂശിക്കപ്പെട്ട മരത്തിന്റെ വിലാപവും പ്രാർത്ഥനയിൽ നാം കാണുന്നു: *'മഴയും, മഞ്ഞും നല്കി എന്നെ പോറ്റിയ സൃഷ്ടിയുടെ ഉടയോൻ എന്റെമേൽ ക്രൂശിക്കപ്പെട്ടു!'*

ഒമ്പതാം മണി: നമ്മുടെ കർത്താവായ യേശു മിശിഹായുടെ മരണമാണ് ഒമ്പതാം മണി പ്രാർത്ഥനയുടെ പധാന ധ്യാനവിഷയം. യേശുവിനോടുകൂടെ

രണ്ട് കള്ളൻമാരെക്കൂടി ക്രൂശിച്ചതായി സുവിശേഷത്തിൽ നമുക്ക് കാണാം (മത്താ 27:38). അവർ കള്ളൻമാരോ, കവർച്ചക്കാരോ അല്ലായിരുന്നു, അവർ തീവ്രവാദികൾ അല്ലെങ്കിൽ കലാപകാരികൾ ആയിരുന്നു. റോമാക്കാർക്കെതിരെ ഒളിപ്പോര് നടത്തി അവരെ തുരത്താൻ തീരുമാനം എടുത്ത ഒരു ചാവേർ സംഘത്തിലെ അംഗങ്ങളായിരുന്നു അവർ. 'Zealots' എന്ന് വിളിക്കപ്പെടുന്ന ഒളി സംഘത്തിലെ അംഗങ്ങളായിരിക്കാനാണ് സാദ്ധ്യത. ബറാബ്ബാസും ഇപ്രകാരമുള്ള ഒരു തീവ്രവാദിയായിരുന്നു റോമാസാമ്രാജ്യത്തിനെതിരെ കലാപം ചെയ്യുന്ന ആരെയും റോമാക്കാർ കുരിശിൽ തറയ്ക്കുമായിരുന്നു.

യേശുവിന്റെ ഇരുവശത്തുണ്ടായിരുന്ന കള്ളന്മാരുടെ സംവാദം (തസ്കര സംവാദം) ക്രൂശിതനോടുള്ള രണ്ട് വ്യത്യസ്ത സമീപനങ്ങളെ സൂചിപ്പിക്കുന്നു. വലത്തുവശത്തെ കള്ളൻ യേശു സത്യമായും ദൈവപുത്രൻതന്നെ എന്ന് വിശ്വസിക്കുകയും, തനിക്ക് പാപത്തിന് തക്ക ശിക്ഷ ലഭിച്ചതിനെയോർത്ത് മനസ്തപിക്കുകയും, കർത്താവിനോട് കരുണയ്ക്കായ് അപേക്ഷിക്കുകയും ചെയ്യുന്നു. തന്നെ പോലെതന്നെ നിസ്സഹായനായി കുരിശിൽ പിടഞ്ഞ് മരിക്കുന്ന ഒരുവനെ ദൈവപുത്രനായി അംഗീകരിക്കാൻ കഴിയുന്നത് സമാനതകളില്ലാത്ത വിശ്വാസപ്രഖ്യാപനമാണ്. ഇടതുവശത്തെ കള്ളൻ അവസരം ലഭിച്ചിട്ടും അനുതപിക്കുവാനോ, വിശ്വസിക്കുവാനോ തയ്യാറാകാതെ കുരിശിൽ നിന്ന് രക്ഷപെടാനാഗ്രഹിക്കുകയും, തുടർന്ന് ഭൂമിയിൽ തന്നെ പാപത്തിൽ ജീവിക്കുവാൻ ഇഷ്ടപ്പെടുകയും ചെയ്യുന്നു. വലതുവശത്തുള്ള കള്ളൻ പാപത്തെ സംബന്ധിച്ചിടത്തോളം മരിക്കുന്നു, എന്നാൽ ഇടതുവശത്തുള്ള കള്ളൻ പാപത്തിൽ തന്നെ മരിക്കുകയാണ്. വലതുവശത്തുള്ള കള്ളൻ സ്വയം മാനസാന്തരപ്പെടുക മാത്രമല്ല, മറ്റേ കള്ളനോട് തെറ്റിനെക്കുറിച്ച് അനുതപിക്കുവാനും നീതിമാനായ യേശുവിൽ വിശ്വസിക്കുവാനും ആവശ്യപ്പെടുന്ന ക്രിസ്തു ശിഷ്യനായി മാറുന്നതായി തസ്കര സംവാദത്തിൽ കാണാം.

ഇരുപതാം നൂറ്റാണ്ടിലെ പ്രശസ്ത അമേരിക്കൻ ദൈവശാസ്ത്രജ്ഞൻ ആയിരുന്ന ഫുൾട്ടൻ ജെ ഷീൻ (1895 1979) ന്റെ വാക്കുകൾ ഇവിടെ സ്മരണീയമാണ്: "രണ്ടു കള്ളന്മാരിൽ ഒരുവൻ കുരിശിൽ കിടന്നുകൊണ്ട് പ്രത്യാശയോടെ ഉന്നതത്തിലേക്ക് കണ്ണുകൾ ഉയർത്തുമ്പോൾ, അപരന്റെ നോട്ടം നിരാശയോടെ താഴേക്കാണ്.'

### സ്ലീബാ വന്ദനവിന്റെ ശുശ്രൂഷ

കാൽവരിയിലെ കുരിശുമരണം ഒരു കുറ്റവാളിയുടെ മരണശിക്ഷയല്ലായിരുന്നു, മറിച്ച് കുഞ്ഞാടിന്റെ ബലിയായിരുന്നു. മനുഷ്യരക്ഷയ്ക്ക് വേണ്ടി കർത്താവിനെ തറച്ച കുരിശ് (സ്ലീബാ) ബലിപീഠമായി രൂപാന്തരപ്പെട്ടു. സ്ലീബാ കർത്താവിനെ പ്രതിനിധീകരിക്കുന്നു. അതുകൊണ്ടാണ് സുറിയാനി സഭയിലെ പ്രാർത്ഥനകളിൽ 'മാർ സ്ലീബാ' എന്ന് വിളിക്കുന്നത്. 'മാർ' എന്നത് 'എന്റെ കർത്താവേ' എന്നാണ്. സ്ലീബായുടെ ഒന്നാമത്തെ അർത്ഥം ക്രൂശിക്കപ്പെട്ടവൻ എന്നാണ്. സ്ലീബാവന്ദനവിന്റെ ശുശ്രൂഷ എന്നത്; നമുക്ക് രക്ഷ നല്കിയ സ്ലീബായെ വന്ദിക്കുന്ന ശുശ്രൂഷയാണ്. ദൈവത്തെയും മനുഷ്യനെയും രമ്യതപ്പെടുത്തിയ സ്ലീബായെ വന്ദിക്കുമ്പോൾ രക്ഷകനും ദൈവവുമായ യേശു മിശിഹായെയാണ് ആരാധിക്കുന്നത്. ഇവിടെ കുരിശിൽ ദൈവത്വവും മനുഷ്യത്വവും; സ്വർഗവും ഭൂമിയും സമ്മേളിക്കുകയാണ്. "ഗോഗുൽത്തായി കുരിശിൽ തൂക്കപ്പെട്ട മിശിഹാ വിശ്വാസികളായ ഞങ്ങൾക്ക് രക്ഷയും സങ്കേതസ്ഥാനവും ആണ്," എന്ന് ഈ ശുശ്രൂഷയിൽ സഭ പ്രഖ്യാപിക്കുന്നു.

ലോകത്തിന്റെ മുഴുവനും ആയുള്ള പാപം ഏറ്റെടുത്ത് സ്വയം ബലിയായി തീർന്ന കുഞ്ഞാടാണ് യേശു. തന്റെ പാപപരിഹാരബലിയാൽ ദൈവത്തെയും മനുഷ്യനെയും അവിടുന്ന് രമ്യതപ്പെടുത്തി. ലോകദൃഷ്ടിയിൽ ഏറ്റവും വലിയ പരാജയമായി കണക്കാക്കപ്പെടാവുന്ന കുരിശ് ദൈവത്തിന്റെ മഹത്വത്തിന്റെ ഏറ്റവും വ്യക്തമായ പ്രകാശനമായി മാറി. കാരണം, സ്നേഹത്തിന്റെ ആഴമാണല്ലോ മഹത്വത്തിന്റെ അളവ് നിശ്ചയിക്കുന്നത്. തന്റെ ഏകജാതനെ നൽകാൻ തക്ക വിധം ദൈവം ലോകത്തെ അത്രയേറെ സ്നേഹിച്ചു എന്ന യാഥാർഥ്യം യേശുവിന്റെ കുരിശിൽ വ്യക്തമാവുകയാണ്. ദൈവത്തിന്റെ സ്നേഹമാണ് കുരിശിൽ പ്രകടമാവുക. മനുഷ്യകുലത്തെ പാപത്തിൽ നിന്നും, മരണത്തിൽ നിന്നും, സാത്താനിൽ നിന്നും മോചിപ്പിക്കുന്നതിനുവേണ്ടി ദൈവപുത്രൻ പിതാവിന്റെ ഹിതപ്രകാരം സ്വമനസ്സാ തന്റെ ജീവൻ ബലികഴിച്ചത് പുത്രന്റെ സ്നേഹത്തിന്റെ അടയാളമാണ്. ക്രിസ്തു സ്വന്തം ജീവൻ നമുക്കുവേണ്ടി പരിത്യജിച്ചു എന്നതിൽ നിന്ന് സ്നേഹം എന്തെന്ന് നാമറിയുന്നു (1 യോഹ 3:16).

അറിവിന്റെ വൃക്ഷത്തിലൂടെ വന്ന മരണം ജീവന്റെ വൃക്ഷമായ കുരിശിലൂടെ പരാജയപ്പെട്ടിരിക്കുന്നു. അതുകൊണ്ടാണ് പ്രാർത്ഥനകളിൽ സ്ലീബായെ ജീവപ്രദമായ സ്ലീബാ എന്ന് വിളിക്കുന്നത്. നിയമാവർത്തനം 21:23 ലെ "മരത്തിൽ തൂക്കപ്പെട്ടവൻ ദൈവത്താൽ ശപിക്കപ്പെട്ടവനാണ്' എന്ന വചനത്തിന് യേശുവിന്റെ കുരിശാരോഹണത്തിലൂടെ പുതിയ അർത്ഥം കൈവന്നിരിക്കുന്നു. ക്രൂശിതൻ, ആദാമിന്റെ അതായത് ശപിക്കപ്പെട്ടവന്റെ പാപം നീക്കിയിരിക്കുന്നു. അതുകൊണ്ടാണ് പത്രോസ് ശ്ലീഹാ ഇപ്രകാരം എഴുതിയത്: ''നമ്മുടെ പാപങ്ങൾ സ്വന്തം ശരീരത്തി വഹിച്ചുകൊണ്ട് അവൻ മരത്തിലേറി" (1 പത്രോ 2:24).

സ്ലീബാ വന്ദനവിന്റെ ശുശ്രൂഷ, നമുക്കുവേണ്ടി കുരിശിലേറിയ രക്ഷകന്റെ ജീവദായകമായ പീഡാസഹനത്തെയും മരണത്തെയും ധ്യാനിക്കുവാനും അതിനെ പ്രതി ദൈവത്തെ സ്തുതിക്കുവാനും ആരാധിക്കുവാനും നമ്മെ ക്ഷണിക്കുന്നു. സ്വർഗ്ഗവും ഭൂമിയും തമ്മിൽ ബന്ധിപ്പിക്കുന്ന ഗോവണിയാണ് യേശുക്രിസ്തുവിന്റെ സ്ലീബാ. യേശുവിൽ വിശ്വസിക്കുന്നവർ യേശുവുമായി സംസർഗത്തിലാകുന്നു. അവർ യേശുവാകുന്ന ഗോവണിയിലൂടെ സ്വർഗ്ഗത്തിലേക്കു കരേറുന്നു. നാം ഭൂമിയിൽ ആയിരിക്കുമ്പോൾ തന്നെ ഇത് സാധ്യമാകുന്നു. അതാണ് നിത്യജീവൻ.

സ്ലീബാ ആഘോഷം: സുറിയാനി സഭയുടെ വിശ്വാസ പാരമ്പര്യ പ്രകാരം

അനുസരിച്ച് കർത്താവിന്റെ കുരിശ് നാട്ടിയത് ഭൂമദ്ധ്യത്തിലാണ്. "ഞാൻ ഭൂമിയിൽ നിന്ന് ഉയർത്തപ്പെടുമ്പോൾ എല്ലാ മനുഷ്യരെയും എന്നിലേക്കാകർഷിക്കും" (യോഹ 21:12) എന്ന യേശുവിന്റെ വചനം കുരിശാരോഹണത്തിൽ യാഥാർത്ഥ്യമായി. സ്ലീബാ ആഘോഷത്തിൽ ഭൂമിയുടെ നാലു ദിക്കുകളെയും ആശീർവദിക്കുന്നു. മാലാഖമാരുടെ എല്ലാ ഗണങ്ങളും യേശുവിന്റെ ദൈവത്വത്തെ പ്രഘോഷിച്ച് അവിടത്തെ സ്തുതിച്ച് പുകഴ്ത്തുന്നു.

സ്ലീബാ ആഘോഷത്തിന്റെ പ്രത്യുത്തരമായി ആദിമസഭ ത്രൈശുദ്ധ കീർത്തനം ഉൾപ്പെടുത്തി. അന്ത്യോക്യൻ ആരാധനക്രമം ഒഴികെ മറ്റെല്ലാം ആരാധനക്രമങ്ങളിലും ത്രൈശുദ്ധ കീർത്തനം പരിശുദ്ധ ത്രിത്വത്തെ അഭിസംബോധന ചെയ്തുകൊണ്ട് ആലപിക്കുന്നതാണ്. എല്ലാ അന്ത്യോക്യൻ ആരാധനക്രമത്തിൽ പുത്രനായ ദൈവത്തെ അഭിസംബോധന ചെയ്ത് പ്രാർത്ഥിക്കുന്നതാണ്. ഇതു കൂടുതൽ വ്യക്തമാകുവാൻ വേണ്ടി പത്രോസ് കാസോറോ (Peter the fuller) എന്ന പാത്രിയർക്കീസ് ത്രൈശുദ്ധ കീർത്തനത്തിന്റെ അവസാനത്തിൽ 'ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ടവനേ ഞങ്ങളോട് കരുണചെയ്യണമെ' എന്ന് കൂട്ടിച്ചേർത്തു.

ത്രൈശുദ്ധ കീർത്തനത്തിന്റെ ഉദ്ഭവത്തെകുറിച്ച് അന്ത്യോക്യൻ സഭയിൽ പ്രചാരത്തിലിരിക്കുന്ന പാരമ്പര്യത്തെക്കുറിച്ച് നമുക്ക് അറിവു നല്കുന്നത് ആരാധന വ്യാഖ്യാതാവായ ദിവന്ന്യാസിയോസ് ബർസ്ളീബി ആണ്. അദ്ദേഹം ഇപ്രകാരം പറയുന്നു: കർത്താവ് ക്രൂശുമരത്തിന്മേൽ തൂങ്ങിക്കിടന്നപ്പോൾ പ്രപഞ്ചത്തിന് വലിയ വ്യതിയാനങ്ങൾ ഉണ്ടായി. ആറാംമണി മുതൽ ഒമ്പതാംമണിവരെ ഭൂമിയിലെങ്ങും അന്ധകാരം വ്യാപിച്ചു; പാറകൾ പിളർന്നു; ശവകുടീരങ്ങൾ തുറക്കപ്പെട്ടു. മിന്നൽ പിണരുകളുണ്ടായി, പ്രകൃതിയുടെ ക്രമത്തിനു തന്നെ വലിയ വ്യതിയാനം ഉണ്ടായി. ആ സമയം, പരിശുദ്ധനായ ദൈവപുത്രൻ രണ്ട് കള്ളന്മാരുടെ മദ്ധ്യത്തിൽ കള്ളനെപ്പോലെ കുരിശുമരത്തിന്മേൽ കിടക്കുന്നതു കണ്ട്, ഒരു വ്യൂഹം മാലാഖമാർ പ്രത്യക്ഷപ്പെട്ട് അതിശയത്തോടെ പറഞ്ഞു: 'ദൈവമേ നീ പരിശുദ്ധനാകുന്നു'. ബലവാനും സർവശക്തനായ ദൈവം കുരിശിൽ മേൽ തലചായ്ച്ചു കിടക്കുന്നതു കണ്ട്, വേറൊരു വ്യൂഹം മാലാഖമാർ പറഞ്ഞു: 'ബലവാനേ, നീ പരിശുദ്ധനാകുന്നു.' മരണമില്ലാത്തവനും സകല ജീവജാലങ്ങൾക്കും ജീവൻകൊടുത്തവനുമായ ദൈവത്തെ മൃതനെപ്പോലെ കുരിശുമരത്തിന്മേൽ കിടക്കുന്നതുകണ്ട്, മൂന്നാമതൊരു വ്യൂഹം മാലാഖമാർ വിസ്മയത്തോടെ പറഞ്ഞു: 'മരണമില്ലാത്തവനെ നീ പരിശുദ്ധനാകുന്നു.' മാലാഖമാരുടെ ഈ പ്രസ്താവനകൾക്ക് പ്രത്യുത്തരം എന്ന വണ്ണം കർത്താവിന്റെ കുരിശിന്റെ ചുവട്ടി ഉണ്ടായിരുന്ന കന്യകമറിയാമും യോഹന്നാനും മറ്റ് ഭക്തസ്ത്രീകളും ഇപ്രകാരം ഉദ്ഘോഷിച്ചു 'ഞങ്ങൾക്കുവേണ്ടി ക്രൂശിക്കപ്പെട്ടവനേ ഞങ്ങളോട് കരുണചെയ്യണമെ.' മനുഷ്യനായി അവതരിച്ച് കുരിശിൽ മരിച്ച യേശു സത്യമായും ദൈവം തന്നെയാണ് എന്ന് അസന്നിഗ്ദ്ധമായി പ്രഖ്യാപിക്കുന്നതാണ് ഈ ഗീതം.

ആദിമക്രൈസ്തവസഭയുടെയും അപ്പസ്തോലന്മാരുടേയും പ്രധാന പ്രബോധനം യേശു ദൈവപുത്രനാണെന്ന് പ്രസംഗിക്കുകയും വിശ്വസിക്കുകയും ചെയ്യുക എന്നതായിരുന്നു. അതുകൊണ്ടാണ്, ആരാധനക്രമങ്ങളിൽ ഈ ത്രൈശുദ്ധ കീർത്തനം വി. കുർബാനയിലും, യാമപ്രാർത്ഥനകളുടെ ആരംഭത്തിലും അവസാനത്തിലുമുള്ള കൗമാ പ്രാർത്ഥനകളിലും, സ്ലീബാ ആഘോഷത്തിന്റെ പ്രത്യുത്തരമായും പുരാതനകാലം മുതൽതന്നെ ഉൾപ്പെടുത്തിയിരിക്കുന്നത്.

**കബറടക്കം**

യേശു മരിച്ചത് വെള്ളിയാഴ്ച ഉച്ച കഴിഞ്ഞ് മൂന്ന് മണി സമയത്തായിരുന്നു യഹൂദരുടെ ഒമ്പതാം മണി സമയമാണത്. യഹൂദരുടെ ആചാരപ്രകാരം മരണത്തിന് വിധിക്കപ്പെട്ടവരെ സാബത്ത് ദിവസം, അതായത് ശനിയാഴ്ച ദിവസം, കുരിശിൻമേൽ കിടത്താൻ പാടില്ലാത്തതുകൊണ്ട് ക്രൂശിക്കപ്പെട്ടവരുടെ മുഴങ്കാലുകളെ തകർത്ത് കൊല്ലുന്നതിന് യഹൂദർ പീലാത്തോസിനോട് ആവശ്യപ്പെട്ടു (യോഹ 19:31)എന്ന് നാം വായിക്കുന്നു. പടയാളികൾ രണ്ട് കള്ളൻമാരുടെയും കാലുകൾ തകർത്തു. അവർ യേശുവിനെ സമീപിച്ചപ്പോൾ അവിടുന്ന് മരിച്ചുകഴിഞ്ഞു എന്ന് കണ്ട് അവിടത്തെ കാലുകൾ തകർത്തില്ല. എന്നാൽ ക്രൂശിതന്റെ മരണം സ്ഥിരീകരിക്കാൻ പടയാളികളിൽ ഒരുവൻ അവന്റെ പാർശ്വത്തിൽ കുന്തം കൊണ്ട് കുത്തി. ഉടനെ അതിൽ നിന്ന് രക്തവും വെള്ളവും പുറപ്പെട്ടു.

യഹൂദരുടെ നിയമപ്രകാരം മരത്തിൽ തൂക്കപ്പെട്ടവരുടെ ശവശരീരങ്ങൾ അവിടെത്തന്നെ തൂങ്ങിക്കിടക്കാൻ അനുവദിച്ചുകൂടാ. അതിനാൽ യേശുവിന്റെ ശരീരം അന്നുതന്നെ മറവ് ചെയ്യാൻ അവർ നിർബന്ധിതരായിരുന്നു. സാബത്താചരണം തുടങ്ങുന്നത് വൈകുന്നേരം ആറ് മണിക്കായതുകൊണ്ട്, യേശുവിന്റെ മൃതദേഹം തിടുക്കത്തിൽ സംസ്കരിക്കേണ്ടതായിരുന്നു. അങ്ങനെ മൃതദേഹം കുരിശിൽ നിന്ന് താഴെ ഇറക്കാനും യഹൂദസമ്പ്രദായം അനുസരിച്ച് ശരീരം കഴുകി സുഗന്ധദ്രവ്യങ്ങൾ പൂശാൻ മൂന്ന് മണിക്കൂർ മാത്രമേ സമയമുണ്ടായിരുന്നുള്ളു.

കാൽവരിക്കുന്നിന്റെ തന്നെ അപ്പുറത്തും ഇപ്പുറത്തും ആയിട്ടായിരുന്നു യേശുവിന്റെ കുരിശ് നാട്ടിയ സ്ഥലവും, കല്ലറയും. യേശുവിനെ സംസ്കരിക്കാൻ പീലാത്തോസിൽ നിന്നും അനുവാദം വാങ്ങിയ അരിമത്തിയക്കാരനായ ജോസഫ് യഹൂദന്യായാധിപസംഘത്തിലെ അംഗവും യേശുവിന്റെ രഹസ്യ ശിഷ്യനുമായിരുന്നു. ശതാധിപൻ യേശുവിന്റെ കുരിശുമരണം സ്ഥിരീകരിച്ച് റിപ്പോർട്ട് കൊടുത്തപ്പോൾ മാത്രമാണ് പീലാത്തോസ് ജോസഫിന് അനുവാദം നൽകുന്നത് (മർക്കോ 15:44).

കർത്താവിന്റെ മൃതശരീരം കുരിശിൽ നിന്നിറക്കി കബറിലേക്കു കൊണ്ടുപോയതിനെ അനുസ്മരിച്ചാണ് പള്ളിക്കകത്ത് പ്രദക്ഷിണം നടത്തുന്നത്. മെഴുകുതിരികൾ, മറുബഹാസകൾ, ധൂപകലശം എന്നിവ വഹിച്ചുകൊണ്ടുള്ള ഈ പ്രദക്ഷിണം ആഘോഷമുള്ളതാണ്. കാരണം, കർത്താവ് തന്റെ മരണത്താൽ മരണത്തെ കീഴടക്കി, സാത്താനെ ലജ്ജിപ്പിച്ചിരിക്കുന്നു. വിജയിയായ രാജാവിന് സമുചിതമായ യാത്രയയപ്പ് വിശ്വാസികൾ നല്കുകയാണിവിടെ.



# പെസഹായും കടന്നുപോകലും



റവ. ഫാ. ബനഡിക്ട് വാറുവിള

വ്രതനിഷ്ഠയുടെയും വിശുദ്ധീകരണത്തിന്റെയും നോമ്പുകാലം. പഴയ മനുഷ്യനെ നിഷ്കാസനം ചെയ്ത് പുതിയ മനുഷ്യനെ ധരിക്കാനുള്ള അവസരം. കടന്നുപോകലുകളുടെ ജീവിതരാവുകളിൽ ക്രിസ്തു രഹസ്യങ്ങളെ പുൽകുവാനുള്ള ത്വരയുടെ പേരാണ് നോമ്പ്. എല്ലാ നോമ്പും നമ്മെ നയിക്കുന്നത് നമ്മെ രക്ഷയിലേക്കാണ്. രക്ഷ ഒരു പെസഹാ അനുഭവമാണ്. അതൊരു കടന്നു പോകലാണ്. മരണത്തിൽ നിന്നും നിത്യജീവനിലേയ്ക്കുള്ള കടന്നുപോകൽ; ക്രിസ്തു രഹസ്യങ്ങളെ പെസഹാ വിളിക്കുന്നതുപോലും രക്ഷാകരചരിത്രം മുഴുവൻ ഒരു പെസഹായിൽ ഉൾക്കൊള്ളുന്നതുകൊണ്ടാണ്. പെസഹായുടെ ഉൾരഹസ്യങ്ങൾ തേടുകയാണിവിടെ. ഇതും

പ്രദക്ഷിണത്തിനുശേഷം കാർമ്മികൻ ത്രോണോസിങ്കലേക്ക് പോയി കബറടക്കശുശ്രൂഷ നടത്തുന്നു. യേശുവിന്റെ മരണശേഷം നിക്കോദേമോസ് നൂറു റാത്തൽ സുഗന്ധദ്രവ്യവുമായി കാൽവരിയിൽ എത്തിചേരുന്നു. യഹൂദാചാര പ്രകാരം മൃതദേഹം മറവു ചെയ്യുന്നതിനു മുമ്പ് സുഗന്ധതൈലം കൊണ്ട് പൂശുകയും സുഗന്ധദ്രവ്യങ്ങൾ ശരീരത്തിനുചുറ്റും വച്ച് ഒരു തുണികൊണ്ട് ശരീരത്തെ പൂർണ്ണമായും പൊതിയുകയും ചെയ്തതിനുശേഷം ജോസഫും നിക്കോദേമോസും യേശുവിനെ സംസ്കരിക്കുന്നു. കൂടെയുണ്ടായിരുന്ന സ്ത്രീകളോടും യേശുവിന്റെ അമ്മയായ മറിയത്തോടും അരുമശിഷ്യനായ യോഹന്നാനോടുംകൂടെ ആയിരിക്കണം തിടുക്കത്തിൽ ഈ സംസ്കാര കർമ്മം നടന്നത്. ഇതിനെ അനുസ്മരിപ്പിച്ചുകൊണ്ട് ഈ ശുശ്രൂഷ നിർവ്വഹിക്കപ്പെടുന്നു.

മരിച്ചവരുടെ വാസസ്ഥലമായ പാതാളത്തിലേക്ക് വിജയിയായ രാജാവ് ഇറങ്ങിച്ചെന്നു, പാതാളത്തിന്റെ കോട്ടകൾ തകർക്കുകയും മരണത്തിന്റെ അധികാരം ഇല്ലാതാക്കി എന്നും എക്ബോ പ്രാർത്ഥനയിൽ നാം കാണുന്നു. ആദാമിനെയും വിശ്വാസികളായവരെയും അവിടന്ന് സ്വർഗ്ഗരാജ്യത്തിന് അവകാശികളാക്കിത്തീർത്തു എന്ന് സെദറാ പ്രാർത്ഥനയിൽ നാം വായിക്കുന്നു. മനുഷ്യരോടുള്ള ദൈവത്തിന്റെ സ്നേഹത്തെ ഓർക്കുവാനും ദൈവത്തെ സ്തുതിക്കുവാനും ഈ ശുശ്രൂഷ നമ്മെ ആഹ്വാനം ചെയ്യുന്നു.

പീഡാനുഭവത്തിന്റെ ചരിത്രപരമായ അറിവിനേക്കാൾ യേശുവിന്റെ അതിദാരുണമായ വേദനയുടെ അനുഭവത്തിലേക്ക് ആഴ്ന്നിറങ്ങുന്ന വിശ്വാസി, യേശു അവനു വേണ്ടി സഹിക്കുകയും, അവന്റെ രക്ഷയ്ക്കായി തന്റെ ജീവൻ ബലിയർപ്പിക്കുകയും ചെയ്തു എന്ന അവബോധത്തിലേക്കു ഉണരുന്നു. യേശുവിന്റെ പീഡാസഹനത്തിന്റെ പഴയകാല സ്മരണകളിൽ വികാരം കൊള്ളാനല്ല, മറിച്ച് ഓരോരുത്തരും സ്വന്തം പാപങ്ങളെ ഓർത്ത് പശ്ചാത്തപിക്കാനും മാനസാന്തരപ്പെടാനും ഒരു പുതിയ മനുഷ്യൻ ആകുവാനുമാണ് ദുഃഖവെള്ളിയാഴ്ച ശുശ്രൂഷ, അതിന്റെ അർത്ഥത്തിലും വ്യാപ്തിയിലും നമ്മെ ക്ഷണിക്കുന്നത്.

ഒരു കടന്നുപോകലാണ്. പഴയനിയമത്തിൽ നിന്നും എല്ലാം പൂർത്തിയാക്കുന്ന പുതിയനിയമത്തിലെ ക്രിസ്തുവിലേയ്ക്കുള്ള കടന്നു പോകൽ.

**പെസഹാ യഹൂദപാരമ്പര്യത്തിൽ**

മരണത്തേക്കാൾ ഭയാനകമാണ് അടിമത്വം. സ്വാതന്ത്ര്യം നഷ്ടപ്പെട്ട്, മൃഗതുല്യം കണക്കാക്കപ്പെട്ട് ഈജിപ്തിൽ നരകയാതനയനുഭവിച്ച ഇസ്രായേൽക്കാരുടെ നിലവിളിയുടെ ഉത്തരമായിരുന്നു മോശ. കഠിനഹൃദയനായ ഫറവോയുടെ മുമ്പിൽ ദൈവശബ്ദമായി നിലകൊണ്ട മോശ. ഒൻപതു അത്ഭുതങ്ങൾ പ്രവർത്തിച്ചിട്ടും ഇസ്രായേൽ ജനത്തെ രാജ്യം വിടാൻ ഫറവോ അനുവദിച്ചില്ല. ഈ അവസ്ഥയിലാണ് ഈജിപ്തിന്റെ ആദ്യജാതന്മാരെ വധിച്ച് ഇസ്രായേൽക്കാരെ പുറത്തുകൊണ്ടുവരുവാൻ ദൈവം തീരുമാനിച്ചത്. ഇസ്രായേൽ ഭവനങ്ങൾ അതിൽ നിന്നും രക്ഷപെടാൻ ആടിന്റെ രക്തത്തിൽ കുറച്ചെടുത്ത് കട്ടിളപ്പടികളിൽ തളിയ്ക്കാൻ പറഞ്ഞ ദൈവം; ഈജിപ്തിന്റെ ആദ്യജാതന്മാരെ മുഴുവൻ വധിച്ചു. ഭയന്നിരണ്ട ഫറവോ ആ രാത്രി തന്നെ ഇസ്രായേൽ ജനത്തെ പോകാൻ അനുവദിച്ചു. ഇതായിരുന്നു ആദ്യ പെസഹാ. അടിമത്വത്തിൽ നിന്നും ദൈവിക സ്വാതന്ത്ര്യത്തിലേയ്ക്കുള്ള കടന്നുപോകലായിരുന്നു അത്. തുടർന്ന് എല്ലാവർഷവും ദൈവിക കല്പനയനുസരിച്ച് ഇസ്രായേൽക്കാർ പെസഹാ ആഘോഷിച്ചിരുന്നു. പെസഹാ ഒരു ആഘോഷം മാത്രമായിരുന്നില്ല. മറിച്ച് അതൊരു കൃതഞ്ജതാ പ്രകാശനവും ദൈവിക പരിപാലനയുടെ ഓർമ്മപ്പെടുത്തലുമായിരുന്നു. പെസഹാ തിരുന്നാളിന്റെ എല്ലാ ക്രമീകരണങ്ങളിലും ഇത് വ്യക്തമാണ്.

**പെസഹാ കൂടിവരവിന്റെ പെരുന്നാൾ**

ഇസ്രായേലിലെ ഓരോ വീട്ടിലും വച്ചാണ് ആദ്യകാലങ്ങളിൽ പെസഹാ ആഘോഷിച്ച് തുടങ്ങിയത്. എന്നാൽ സോളമൻ രാജാവ് ദൈവാലയം നിർമ്മിച്ചതു മുതൽ പെസഹാ, ജറുസലേം ദൈവാലയ കേന്ദ്രീകൃതമായ ഒരു തിരുന്നാളായി. AD 70-ൽ ജറുസലേം ദൈവാലയം തകർക്കപ്പെട്ടതിനുശേഷം അതു വീണ്ടും ഇസ്രായേലിലെ ഓരോ കുടുംബത്തിന്റെയും ആഘോഷമായി വളരെ കർശനമായ നിയമങ്ങളോടെയാണ് ഇസ്രായേൽക്കാർ അന്നും ഇന്നും പെസഹാ ആഘോഷിക്കുന്നത്.

പുറപ്പാടിന്റെ പുസ്തകം 12-ാം അധ്യായത്തിൽ നാം കാണുന്നതുപോലെ നീസാൻ മാസം 14-ാം തീയതിയാണ് പെസഹാ തിരുന്നാൾ ആരംഭിക്കുന്നത്. നമ്മുടെ കലണ്ടറനുസരിച്ച് മാർച്ച്-ഏപ്രിൽ പകുതിയായിരിക്കും യഹൂദരുടെ പെസഹാ. പെസഹായുടെ നാലു ദിവസം മുമ്പ്, പത്താം തീയതി ഓരോ കുടുംബത്തലവനും പെസഹായ്ക്ക് കൊല്ലാനുള്ള ആട്ടിൻ കുട്ടിയെ വാങ്ങണം. ഈ ആട്ടിൻകുട്ടി ഒരുവയസ്സുള്ളതും ഊനമറ്റതുമായിരിക്കണം. പെസഹായുടെ തലേരാത്രിയിൽ കുടുംബാംഗങ്ങളെല്ലാം വരും. കുടുംബനാഥന്റെ നേതൃത്വത്തിൽ ആ ഭവനത്തിലെ പളിയുള്ള വസ്തുക്കളെല്ലാം കണ്ടെത്തി പതിന്നാലാം തീയതി രാവിലെ വീട്ടിൽ നിന്ന് നീക്കം ചെയ്യണം. പതിന്നാലാം തിയതി ഉച്ചകഴിഞ്ഞ് മൂന്ന് മണിക്ക് കുടുംബനാഥൻ തങ്ങളുടെ കുടുംബത്തിനായി കരുതിയിരിക്കുന്ന ആട്ടിൻ കുട്ടിയേയും കൊണ്ട് ദൈവാലയത്തിലേക്ക് പോകണം. അവിടെ വച്ച് ആട്ടിൻ കുട്ടിയെ പുരോഹിതന്മാർക്കു നൽകി പരിശോധനയ്ക്കു വിധേയമാക്കിയ ശേഷം കുഞ്ഞാടിനെ കൊന്ന് അതിന്റെ രക്തം ഒരു പാത്രത്തിൽ ശേഖരിക്കുന്നു. ശേഖരിച്ച രക്തം കുടുംബനാഥൻ പുരോഹിതനു നൽകുന്നു. പുരോഹിതനത് ബലിപീഠത്തിന്റെ അടിഭാഗത്തൊഴിക്കുന്നു. അതിനുശേഷം കുടുംബനാഥൻ ആട്ടിൻ കുട്ടിയുടെ തൊലിയുരിഞ്ഞ് അതിന്റെ കൊഴുപ്പും വൃക്കകളും ബലിപീഠത്തിൽ ദഹന ബലിയായി അർപ്പിക്കാൻ പുരോഹിതരെ ഏൽപിക്കുന്നു. ഇതിനുശേഷം കുടുംബനാഥൻ ഉരിഞ്ഞെടുത്ത ആട്ടിൻകുട്ടിയുടെ തോല് കൊണ്ട് അതിനെ ചുറ്റി തോളിൽ വച്ചുകൊണ്ട് പെസഹാ ആചരിക്കുന്ന സ്ഥലത്തേക്ക് പോകുന്നു. നിയമപ്രകാരം ആട്ടിൻകുട്ടിയുടെ ഒരസ്ഥിപോലും ഒടിയാൻ പാടില്ല. വീട്ടിലെത്തിയശേഷം വീടിന് പുറത്ത് തീയൊരുക്കി ആടിനെ പാചകം ചെയ്യുന്നു. ഇവിടെ വളരെ കർശനമായി സമയക്രമം ഇസ്രായേൽക്കാർ പാലിക്കുന്നു.

പെസഹാ ഭക്ഷണം നീസാൻ മാസം പതിനാലാം തീയതി വൈകുന്നേരം ആറു മണിക്ക് മുൻപ് തയ്യാറായിരിക്കണം. കാരണം യഹൂദ പാരമ്പര്യം അനുസരിച്ച് ഒരു ദിവസം ആരംഭിക്കുന്നത് വൈകുന്നേരം ആറു മണിക്കാണ്. പതിനാലാം തീയതി തീയതി വൈകുന്നേരം ആറുമണി എന്നുപറഞ്ഞാൽ പതിനഞ്ചാം തീയതി ആരംഭിക്കുന്നു എന്നർത്ഥം. വൈകുന്നേരം ആറുമണിക്ക് കുടുംബാംഗങ്ങളെല്ലാം ഒരുമിച്ചു വന്ന് ഭക്ഷണം ആരംഭിക്കുന്നു.

പെസഹാ തിരുനാൾ ആൾ ഒരുമിച്ചു ഭക്ഷണം കഴിക്കാൻ ഉള്ള ഒരു കൂടിവരവ് മാത്രമായിരുന്നില്ല മറിച്ച് ദൈവം തങ്ങളെ രക്ഷിച്ചതോർമ്മിക്കാനും അതിനു നന്ദി പറയാനും പുതിയ തലമുറയ്ക്ക് ദൈവപരിപാലനയുടെ വിശ്വാസം പകർന്നു കൊടുക്കുവാനുമുള്ള അവസരമായിരുന്നു അത്. ഇത് അവർ കഴിക്കുന്ന ഭക്ഷണത്തിലും ഭക്ഷണം കഴിക്കുന്ന രീതിയിലും വളരെ പ്രകടമാണ്. അവരന്നു കഴിക്കുന്നത് ആട്, കൈപ്പേറിയ പച്ചിലകൾ, പുളിപ്പില്ലാത്ത അപ്പം, 4 കപ്പുകളിൽ വീഞ്ഞ്.

**പെസഹാ കുഞ്ഞാട് :** ഈജിപ്തിൽ വച്ച് ദൈവിക കല്പന അനുസരിച്ച് കുഞ്ഞാടിന്റെ രക്തം കട്ടിളപ്പടിയിൽ തളിച്ച പൂർവികരുടെ വിശ്വാസത്തെ സൂചിപ്പിക്കുന്നു.

**കൈപ്പേറിയ പച്ചിലകൾ/സസ്യങ്ങൾ**: ഈജിപ്തിലെ കൈപ്പേറിയ അടിമത്ത അനുഭവങ്ങൾ അവരെ ഓർമിപ്പിക്കുന്നു.

**പുളിപ്പില്ലാത്ത അപ്പം**: തിടുക്കത്തിൽ ഈജിപ്തിൽനിന്നും യാത്രപുറപ്പെട്ടതിനെ ഓർമിപ്പിക്കുന്നു.

**നാലു കപ്പുകളിൽ വീഞ്ഞ്**: ഇത് ദൈവം ഇസ്രായേൽകാർക്ക് നൽകിയ വാഗ്ദാനത്തെ സൂചിപ്പിക്കുന്നു. "ഞാൻ കർത്താവാണ് ഈജിപ്തുകാർ ചുമത്തിയ ഭാരം നീക്കി നിങ്ങളെ ഞാൻ മോചിപ്പിക്കും. നിങ്ങളുടെ അടിമത്തത്തിൽ നിന്നു നിങ്ങളെ സ്വതന്ത്രരാക്കും. കൈ ഉയർത്തി അവരെ കഠിനമായി ശിക്ഷിച്ച് നിങ്ങളെ വീണ്ടെടുക്കും. ഞാൻ നിങ്ങളെ എന്റെ ജനമായി സ്വീകരിക്കും. നിങ്ങളുടെ ദൈവം ആയിരിക്കുകയും ചെയ്യും.

ഈജിപ്തുകാരുടെ ദാസ്യത്തിൽ നിന്നും നിങ്ങളെ മോചിപ്പിച്ച് ഞാനാണ് നിങ്ങളുടെ ദൈവമായ കർത്താവ് എന്ന് നിങ്ങൾ അറിയും. അബ്രാഹത്തിന് വാഗ്ദാനം ചെയ്ത ദേശത്തേക്കു നിങ്ങളെ ഞാൻ നയിക്കും, അത് നിങ്ങൾക്ക് അവകാശമായി തരുകയും ചെയ്യും" (പുറപ്പാട് 6 : 6 -8).

നാലു ഭാഗങ്ങളാണ് പെസഹാ ഭക്ഷണ ക്രമീകരണത്തിന് ഉണ്ടായിരുന്നത്. ഒന്നാമത്തേത് പ്രാരംഭ ഭോജനമായിരുന്നു. അതിനുശേഷം രണ്ടാമതായി കുടുംബത്തിലെ ഏറ്റവും പ്രായം കുറഞ്ഞ അംഗം ഈ തിരുനാൾ എന്തിനാണ് ആഘോഷിക്കുന്നതെന്നും ഈ ഭക്ഷണ ക്രമീകരണങ്ങളുടെ അർഥം എന്തെന്നും ചോദിക്കും. ഇതിനു മറുപടി നൽകുന്നത് കുടുംബനാഥൻ അല്ലെങ്കിൽ കുടുംബത്തിലെ ഏറ്റവും മുതിർന്ന വ്യക്തി ആയിരിക്കും. മൂന്നാമതായി മുഖ്യഭക്ഷണം. മുഖ്യ ഭക്ഷണത്തിന്റെ ആരംഭത്തിൽ കുടുംബനാഥൻ അപ്പമെടുത്ത് ആശീർവദിച്ച മുറിച്ച് വിരുന്നിൽ പങ്കെടുക്കുന്ന എല്ലാവർക്കും നൽകുന്നു. ശേഷം വീഞ്ഞ് കപ്പ് എടുത്ത് ആശീർവദിച്ച എല്ലാവർക്കും നൽകുന്നു അപ്പവും വീഞ്ഞും ആശീർവദിച്ചു കുടുംബനാഥൻ പ്രാർത്ഥിക്കുന്നത് ദൈവത്തിന്റെ രക്ഷാകര പ്രവർത്തനങ്ങളെ അനുസ്മരിക്കുകയും സ്തുതിക്കുകയും ചെയ്തു കൊണ്ടായിരുന്നു. മുഖ്യ ഭക്ഷണത്തിന് ഒടുവിൽ പെസഹാഹല്ലേൽ (സങ്കീർത്തനങ്ങൾ 114–118) വരെ ചൊല്ലിയിരുന്നു. അതിനു ശേഷമായിരുന്നു കുടുംബനാഥൻ എല്ലാവർക്കും വീഞ്ഞ് പകർന്നു നൽകിയിരുന്നത്. തുടർന്ന് നാലാമതായി ഉപസംഹാരാനുഷ്ഠാനം.

പഴയ നിയമ പെസഹാചരണം ദൈവത്തിന്റെ പ്രത്യേക നിർദ്ദേശപ്രകാരം ദൈവം നിർദ്ദേശിച്ചപോലെ ഇസ്രായേൽ ജനം അനുഷ്ഠിച്ചതാണ്. അതിന്റെ പൂർത്തീകരണമായിരുന്നു പുതിയ നിയമത്തിൽ യേശു ക്രിസ്തു അനുഷ്ഠിച്ച പെസഹാ.

**യേശുക്രിസ്തു അനുഷ്ഠിച്ച പെസഹ**

യേശുവിന്റെ കാലത്ത് പെസഹാ ആഘോഷിക്കാനായി കുറഞ്ഞത് രണ്ടു ലക്ഷം യഹൂദരെങ്കിലും ജെറുസലേം ദൈവാലയത്തിൽ എത്തിയിരുന്നു. അതുകൊണ്ടുതന്നെ ദൈവാലയ പരിസരത്തെ എല്ലാ വീടുകളും ഇടങ്ങളും പെസഹാ ആഘോഷങ്ങൾക്കായി സജ്ജീകൃതമായിരുന്നു. അതുകൊണ്ടാണ് യേശു ശിഷ്യന്മാരോട് തനിക്കായി പെസഹ ഒരുക്കാൻ പറഞ്ഞു വിടുന്നത് (ലൂക്ക 22: 8). സുവിശേഷങ്ങളിൽ നിന്നും വ്യക്തമാണ് യേശുവിന്റെ അന്ത്യഅത്താഴം ഒരു പെസഹാ വിരുന്നായിരുന്നു. (മർക്കോ 14 :16 –17, മത്തായി 26 :17–19, ലൂക്കാ 22 :7–15). യഹൂദർ അനുഷ്ഠിച്ച പെസഹ വിരുന്നു തന്നെയായിരുന്നു യേശുവും അനുഷ്ഠിച്ചത്. എന്നാൽ എന്നാൽ യേശു ആ പെസഹാ പൂർത്തിയാക്കുകയായിരുന്നു. അതു പുതിയ ഉടമ്പടിയിലേക്കുള്ള പ്രവേശനമായിരുന്നു. വി. യോഹന്നാൻ സൂചിപ്പിക്കുന്ന പോലെ കൊല്ലപ്പെട്ട പെസഹാകുഞ്ഞാട് യേശു തന്നെയായിരുന്നു. മൂന്നു കാര്യങ്ങളാണ് പ്രധാനമായും യേശു അനുഷ്ഠിച്ച പെസഹായിൽ സംഭവിച്ചത്: **1) വി. കുർബ്ബാന സ്ഥാപിച്ചു 2) പൗരോഹിത്യം സ്ഥാപിച്ചു 3) പാദക്ഷാളനം**

**1. വി. കുർബ്ബാനാ സ്ഥാപനം**

യഹൂദരുടെ പെസഹാ രീതിയിലാണ് യേശു പെസഹാ അനുഷ്ഠിച്ചതെങ്കിലും അതിൽ രണ്ടുകാര്യങ്ങളാണ് സുവിശേഷകന്മാർ യേശു ചെയ്തതായി എടുത്തു കാട്ടുന്നത്. അത് അപ്പവും വീഞ്ഞും ആശിർവദിച്ചു നൽകുമ്പോൾ യേശു യഹൂദർ ഉപയോഗിച്ചു കൊണ്ടിരുന്ന ആശിർവാദപ്രാർത്ഥന അല്ല ഉപയോഗിച്ചത്. പകരം അപ്പത്തെ ലോകം മുഴുവന്റെയും പാപപരിഹാരത്തിനായി ബലിയാകാൻ പോകുന്ന തന്റെ ശരീരമായും വീഞ്ഞിനെ എല്ലാവരുടെയും രക്ഷയ്ക്കു കാരണമാകുന്ന തന്റെ ചിന്തപ്പെടുന്ന രക്തമായും യേശു വിശേഷിപ്പിയ്ക്കുന്നു. വി. മർക്കോസ് 14: 22–25–ൽ കാണുന്നതുപോലെ പെസഹാ വിരുന്നിൽ മുഖ്യഭക്ഷണത്തിനിടയ്ക്ക് യേശു അപ്പമെടുത്ത് ആശിർവദിച്ച് മുറിച്ച് അവർക്ക് കൊടുത്തുകൊണ്ട്. അരുളി ചെയ്തു "ഇത് സ്വീകരിക്കുവിൻ, ഇത് എന്റെ ശരീരമാണ്" ശരീരം (ഗ്രീക്കിൽ സോമ, ഹീബ്രുവിൽ ബാസാർ) സൂചിപ്പിക്കുന്നത് ശാരീരികനായ മനുഷ്യൻ എന്നാണ്. ഇത് എന്റെ ശരീരമാണ് എന്നു പറയുന്നതിനർത്ഥം ഇതു ഞാൻ തന്നെയാണ്; എന്റെ വ്യക്തിത്വം തന്നെയാണ് എന്നാണ്. അതുപോലെ വീഞ്ഞു ആശിർവദിച്ച് അവർക്ക് നൽകികൊണ്ട് യേശു അരുളിചെയ്തു "ഇത് അനേകർക്കു വേണ്ടി ചിന്തപ്പെടുന്നതും ഉടമ്പടിയുടേതുമായ എന്റെ രക്തമാണ്". രക്തം ജീവന്റെ അടിസ്ഥാനമാണ്. രക്തമെന്ന വാക്ക് പഴയനിയമത്തിൽ മാംസരക്തങ്ങളോടു കൂടിയ മനുഷ്യനെ സൂചിപ്പിക്കാൻ ഉപയോഗിക്കുന്നു. യേശു ഇവിടെ പറയുന്നത് 'ഇതു ഞാൻ എന്ന വ്യക്തിയാണ്, ഇതു ഞാൻ തന്നെയാണ്' എന്നാണ്. ഉടമ്പടിയുടെ രക്തം എന്ന് യേശുപറയുന്നത് പുറപ്പാട് 24:8–നെ അധികരിച്ചാണ്. അപ്പോൾ മോശ രക്തമെടുത്ത് ജനങ്ങളുടെമേൽ തളിച്ചു കൊണ്ട് പറഞ്ഞു 'ഈ വചനങ്ങളെല്ലാം ആധാരമാക്കി കർത്താവു നിങ്ങളോടു ചെയ്ത ഉടമ്പടിയുടെ രക്തമാകുന്നു ഇത്'. ചിന്തപ്പെടുന്ന എന്റെ രക്തം അർത്ഥമാക്കുന്നത് 'വധിക്കപ്പെടാൻ പോകുന്ന ഞാൻ' എന്നാണ്. ഇത് വെറും മരണമല്ല; അനേകർക്കു വേണ്ടിയുള്ള മരണമാണ്. അറമായിക്കിലും ഹീബ്രുവിലും അനേകർ എന്നു പറയുമ്പോൾ എല്ലാവരും എന്നാണർത്ഥം. ഇത് ഏശയ്യാ 53:10–11–ലെ സഹന ദാസനെ സൂചിപ്പിക്കുന്നു. യേശു ഇവിടെ ലോകം മുഴുവന്റെയും പാപപരിഹാര ബലിയായി മാറുകയായിരുന്നു. ഇതെന്റെ ഓർമ്മയ്ക്കായി ചെയ്യുവിൻ എന്നു പറഞ്ഞ് അവൻ പരിശുദ്ധ കുർബ്ബാന സ്ഥാപിച്ചു. കാരണം നിത്യജീവന്റെ മുന്നാസ്വാദനമാണ് പരിശുദ്ധ കുർബ്ബാന. ഈ ലോകത്തിൽ ജീവിക്കുമ്പോഴും സ്വർഗ്ഗത്തിലേയ്ക്കുള്ള കടന്നുപോകൽ നമുക്ക് സാധ്യമാകുന്നത് പരിശുദ്ധ കുർബ്ബാനയിലൂടെയാണ്. പെസഹാ ആചരിയ്ക്കണമെന്ന് ദൈവം ഇസ്രായേൽ ജനത്തോടു പറഞ്ഞതുപോലെ, യേശു തന്റെ പുതിയ പെസഹാ, ആഘോഷവേളയിൽ സ്വയം വിശുദ്ധ കുർബ്ബാനയാകുകയും ലോകാന്ത്യത്തോളം യേശുവിന്റെ ഓർമ്മയ്ക്കായി (anamnesis) ഇത് ചെയ്യാൻ പറയുകയും ചെയ്തു. അതിനായി യേശു പെസഹാ വേളയിൽ പൗരോഹിത്യം സ്ഥാപിച്ചു.



**2. പൗരോഹിത്യ സ്ഥാപനം**

"എന്റെ ഓർമ്മയ്ക്കായി ഇതു ചെയ്യുവിൻ" (ലൂക്കാ 22:19) എന്നു പറഞ്ഞുകൊണ്ട് യേശു പൗരോഹിത്യം സ്ഥാപിച്ചു. ഇതും ഒരു കടന്നുപോകലായിരുന്നു. പഴയ പൗരോഹിത്യത്തിൽ നിന്നും പുതിയനിയമ പൗരോഹിത്യത്തിലേയ്ക്കുള്ള കാൽവയ്പ്പായി




രുന്നു അത്. ക്രിസ്തുവെന്ന പുരോഹിതൻ എന്നേക്കുമായി ഒരിക്കൽ ബലിയർപ്പിച്ചു കൊണ്ട് സ്വർഗ്ഗീയ ഇടങ്ങളിലേയ്ക്ക് പ്രവേശിച്ച് നിത്യരക്ഷ സാധിച്ചു. അങ്ങനെ ക്രിസ്തുവിന്റെ ശുശ്രൂഷാ പൗരോഹിത്യത്തിൽ പങ്കാളികളാകുന്നവർ യേശുവിനെപ്പോലെ ബലിയർപ്പിക്കാനും, ബലിയായിത്തീരാനും വിളിക്കപ്പെട്ടിരിക്കുന്നു. ജനത്തിന് ക്രിസ്തു രഹസ്യങ്ങളുടെ ആഴം മനസ്സിലാക്കിക്കൊടുക്കാൻ പുരോഹിതൻ നിയോഗിതനായിരിക്കുന്നു. പഴയനിയമ പുരോഹിതൻ ബലികളർപ്പിച്ചത് ഒരു പ്രത്യേക ജനവിഭാഗത്തിനു വേണ്ടിയായിരുന്നു. എന്നാൽ ഇവിടെ മാനവകുലം മുഴുവനും വേണ്ടി ബലിയാകാനും ബലിയർപ്പകനാകാനുമാണ് യേശു പൗരോഹിത്യം സ്ഥാപിച്ചത്. മുറിക്കപ്പെടാനും ചിന്തപ്പെടാനും അനേകർക്കുവേണ്ടി ജീവിക്കാനുമുള്ള വിളിയാണ് പുരോഹിതരുടേത് എന്നുള്ളതു കൊണ്ടാകണം പൗരോഹിത്യം പെസഹാ തിരുന്നാളിന് യേശു സ്ഥാപിച്ചത്. ഇവിടെ പുരോഹിതൻ ക്രിസ്തുവിന് പകരക്കാരനാകുന്നു. ക്രിസ്തു മനുഷ്യരാശിയെ ദൈവത്തോട് തന്റെ ബലിയാൽ അനുരഞ്ജനത്തിലാക്കിയപോലെ പുരോഹിതനും ജനങ്ങളുടെ ഭാഗത്തുനിന്ന് പാപപരിഹാര ബലിയർപ്പിക്കാനും ദൈവത്തിൽ നിന്ന് പാപമോചനവും അനുഗ്രഹങ്ങളും സ്വീകരിച്ച് ജനത്തിന് നൽകാനും വേണ്ടി ദൈവത്തിനും മനുഷ്യനുമിടയിൽ മദ്ധ്യസ്ഥനായി വർത്തിക്കുന്നു. അവൻ നിത്യജീവനിലേയ്ക്ക് ജനത്തെ നയിക്കാനും, പഠിപ്പിയ്ക്കാനും വിശുദ്ധീകരിയ്ക്കാനും വിളിയ്ക്കപ്പെട്ടിരിയ്ക്കുന്നു. ക്രിസ്തു തന്റെ ബലിയുടെ 'ഫലദായകത്തം' അതായത് 'നിത്യരക്ഷ' എല്ലാവർക്കും ലഭിക്കണമെന്നാഗ്രഹിക്കുന്നു. അതിനാലാണവൻ പൗരോഹിത്യം സ്ഥാപിച്ചത്.

**3. പാദക്ഷാളനം**

വി. യോഹന്നാന്റെ സുവിശേഷത്തിൽ പെസഹാ വേളയിൽ യേശു പ്രവർത്തിച്ച ഏറ്റവും പ്രധാനപ്പെട്ട കാര്യമായിരുന്നു ശിഷ്യരുടെ കാൽ കഴുകിയത്. യോഹന്നാൻ 13-ാം അദ്ധ്യായം ഒരു നീണ്ട വിടപറയൽ പ്രസംഗത്തിന്റെ തുടക്കമാണ്. എന്നാൽ ഈ പ്രസംഗം ആരംഭിക്കുന്നത് വാക്കുകളിലൂടെയല്ല; മറിച്ച് പ്രവർത്തിയിലൂടെയാണ്. മരണത്തിന് തൊട്ടുമുൻപ് ശിഷ്യരുടെ കാൽകഴുകിയതിന് ശേഷം യേശു ഇപ്രകാരമാണ് പറയുന്നത്, "നിങ്ങളുടെ കർത്താവും ഗുരുവുമായ ഞാൻ നിങ്ങളുടെ പാദങ്ങൾ കഴുകിയെങ്കിൽ നിങ്ങളും പരസ്പരം പാദങ്ങൾ കഴുകണം" (യോഹ 13: 14). കാലുകഴുകാൻ മനസ്സുള്ളവനു മാത്രമെ മറ്റുള്ളവർക്കു വേണ്ടി ജീവൻ ബലികഴിയ്ക്കാനും മനസ്സുണ്ടാവൂ. അഹത്തിന്റെ മരണമാണ് മറ്റൊരാളുടെ മുമ്പിൽ മുട്ടുകുത്താനും മറ്റുള്ളവരെ ശുശ്രൂഷിക്കാനും ഒരാളെ പ്രേരിപ്പിയ്ക്കുന്നത്. തന്നെ ഒറ്റികൊടുക്കാനിരുന്നവന്റെ മുന്നിലും യേശു മുട്ടുകുത്തി എന്നുള്ളത് ശ്രദ്ധേയമാണ്. സ്വയം ശൂന്യനാക്കുന്നവനു മാത്രമെ പെസഹായുടെ ഈ കടന്നുപോകൽ അതായത് ഇനി ഞാനല്ല ക്രിസ്തു എന്നിൽ ജീവിക്കുന്നു എന്ന മനോഭാവത്തിലേയ്ക്ക് വളരാൻ കഴിയൂ. വി. പൗലോസ് ശ്ലീഹാ ഫിലിപ്പിയർക്കെഴുതിയ ലേഖനം 2: 7-ൽ പറയുന്നതുപോലെ , "തന്നെ തന്നെ ശൂന്യനാക്കിക്കൊണ്ട് ദാസന്റെ രൂപം സ്വീകരിച്ച് മനുഷ്യരുടെ സാദൃശ്യത്തിൽ ആയിത്തീർന്ന് ആകൃതിയിൽ മനുഷ്യനെപ്പോലെ കാണപ്പെട്ടു". ശൂന്യമായ ക്രിസ്തുവാണ് നമുക്ക് മാതൃക. നാം അവനിലേയ്ക്ക് വളരാനാണ് വിളിക്കപ്പെട്ടിരിക്കുന്നത്. പെസഹാ അഹത്തിൽ നിന്നും അപരനിലേയ്ക്കുള്ള വളർച്ചയാണ്. അഹത്തിൽ നിന്നും അപരനിലേയ്ക്കുള്ള കടന്നുപോകലാണത്.

**ഉപസംഹാരം**

കട്ടിളപ്പടികളിൽ തളിക്കപ്പെട്ട രക്തം ഇസ്രായേലിലെ ആദ്യജാതന്മാരെ സംരക്ഷിച്ചതുപോലെ ക്രിസ്തുവിന്റെ രക്തം മരണത്തിന്റെ അടിമത്വത്തിൽ നിന്നും മനുഷ്യരാശിയെ മുഴുവൻ രക്ഷിച്ചു. പാപമോചനത്തിനായി യഹൂദർ ബലിയർപ്പിക്കുന്ന ബലിവസ്തുവായി, കുഞ്ഞാടായി പെസഹായിലൽ ക്രിസ്തു മാറുന്നു. മനുഷ്യരാശിയുടെ മുഴുവൻ പാപവും ഏറ്റെടുത്ത് നിത്യജീവന്റെ വാതിലുകൾ തുറന്ന് സ്വയം നമ്മുക്ക് മുറിച്ചുനൽകിയവൻ നമ്മെയിന്നു ക്ഷണിക്കുന്നത് ഒരു കടന്നുപോകൽ അനുഭവത്തിലേക്കാണ്. സ്വാർത്ഥതയിൽ നിന്നും മുറിയപ്പെടുന്ന വി. കുർബ്ബാനയാകനും അവന്റെ പൗരോഹിത്യത്തിൽ പങ്കുചേരാനും അവൻ നമ്മെ ക്ഷണിക്കുന്നു. മുറിയ്ക്കപ്പെടാൻ, വിശുദ്ധീകരിക്കപ്പെടാൻ, കടന്നുപോകലനുഭവമുണ്ടാകാൻ 'അഹ'മെന്ന ഭാവമില്ലാതാകുകയും മറ്റുള്ളവരെ ശുശ്രൂഷിക്കാൻ മനസ്സുണ്ടാവുകയും വേണം. മനുഷ്യപുത്രൻ വന്നത് ശുശ്രൂഷിക്കപ്പെടാനല്ല മറിച്ച് ശുശ്രൂഷിയ്ക്കാനാണ്. ഇതാകട്ടെ നമ്മുടെ മനോഭാവവും.

ഓരോ ദിവസം കഴിയുന്തോറും മലയാളികളുടെ ജീവതം പലകാരണങ്ങൾ കൊണ്ടും ദുരിതപൂർണമാവുകയാണ്. വിദ്യാഭ്യാസ മേഖലയിലും കുടുംബങ്ങളിലും തൊഴിലിടങ്ങളിലും ചൂഷണവും അക്രമവും പെരുകുന്നു. സ്വധർമം മറന്ന് റേറ്റിംഗിനുവേണ്ടി മാത്രം പരക്കം പായുന്ന മാധ്യമങ്ങൾ. ലഹരിയിലാണ്ട യുവജനത. സ്ത്രീകൾക്കെതിരെയുള്ള അതിക്രമങ്ങളാൽ പൊറുതി മുട്ടുന്ന സാമൂഹ്യവ്യവസ്ഥിതി. ഇത്തരം പ്രവണതകളോടുള്ള ചില പ്രതികരണങ്ങളും നിരീക്ഷണങ്ങളും പങ്കുവയ്ക്കുന്നു:

**പാളം തെറ്റുന്ന കേരളം**

*സ്പെഷ്യൽ സ്റ്റോറി*



# ക്യാമ്പസുകൾ കലാപഭൂമിയായി മാറുമ്പോൾ



**ഡോ. ജിജിമോൻ കെ. തോമസ്**
പ്രിൻസിപ്പാൾ
മാർ ഇവാനിയോസ് കോളേജ്
തിരവുനന്തപുരം

ഇന്ന് കേരളത്തിലെ ചില കലാലയങ്ങൾ അക്രമങ്ങൾക്ക് സാക്ഷിയാകുകയും, കലാപകാരികൾ അതിക്രമിച്ചു കടക്കുകയും ചെയ്യുന്നതായി കണ്ടു വരുന്നു. ക്യാമ്പസുകൾ കലാപഭൂമിയായി മാറുമ്പോൾ, വിദ്യാർത്ഥികളുടെ സുരക്ഷിതത്വം, സാമൂഹിക പ്രതിബദ്ധത, മാറുന്ന വിദ്യാഭ്യാസ സാഹചര്യങ്ങൾക്കനുസൃതമായ നൈപുണ്യത നേടിയെടുക്കൽ, ആഗോള കാര്യക്ഷമത, സമൂഹത്തോടുള്ള സന്ദേശം, ദേശീയ പുനർനിർമ്മാണ പ്രക്രിയ, ക്യാമ്പസുകളിൽ നിന്ന് യുവജനങ്ങൾ ആർജ്ജിച്ചെടുക്കേണ്ട ആത്മവിശ്വാസങ്ങൾ മുതലായ അനവധി കാര്യങ്ങൾ ചോദ്യചിഹ്നമായി മാറുന്നു.

സർവ്വകലാശാലകളും കോളേജ് ക്യാമ്പസുകളും എന്തിനു വേണ്ടിയാണോ നിലകൊള്ളുന്നത് എന്ന അടിസ്ഥാന തത്വത്തിൽ നിന്നും വ്യതിചലിക്കുന്ന രീതിയിലുള്ള സംഭവവികാസങ്ങൾ ദീർഘനാളായി നമ്മുടെ ക്യാമ്പസുകളുടെ ചൈതന്യം നഷ്ടപ്പെടുത്തിക്കൊണ്ടിരിക്കുന്നു എന്നത് വസ്തുതയാണ്.

വിദ്യാഭ്യാസ പ്രവർത്തനങ്ങളോടൊപ്പം കുട്ടികളുടെ സമഗ്രവികസനം ആണ് ക്യാമ്പസുകളുടെ ലക്ഷ്യം. ഈ പ്രവർത്തങ്ങൾ അദ്ധ്യാപകരുടെയും വിദ്യാർത്ഥികളുടെയും രക്ഷാകർത്താക്കളുടെയും സമൂഹത്തിന്റെയും സർക്കാർ, യൂണിവേഴ്സിറ്റി സമിതികളുടെയും ഭരണകർത്താക്കളുടെയും കൂട്ടായ പ്രവർത്തനത്തിലൂടെയാണ് സാധ്യമാക്കുക. ഓരോ തൽപര കക്ഷികളും അവരവരുടെ വ്യക്തമായ ഉത്തരവാദിത്തങ്ങൾ നിർവ്വഹിച്ചിട്ടുണ്ട്. ആത്യന്തികമായ നല്ല സമൂഹത്തെ കെട്ടിപ്പടുക്കുകയും, രാജ്യപുരോഗതിക്കും വരും തലമുറയ്ക്ക് അനുയോജ്യമായ ജീവിത സാഹചര്യവും നിലവാരവും നിർമ്മിക്കുകയും, സ്വയം ഉന്നമനത്തിലേക്ക് ലക്ഷ്യം വയ്ക്കുകയുമാണ് ക്യാമ്പസുകളിലൂടെ വിദ്യാർത്ഥികളുടെ ലക്ഷ്യം. ഏതെങ്കിലും ഒരു കക്ഷി ഈ പ്രക്രിയയിൽ താരതമ്യേന നിരുത്തരവാദിത്വം കാണിച്ചാൽ വിദ്യാഭ്യാസത്തിന്റെ ഉദ്ദേശ്യ ലക്ഷ്യത്തെ സാരമായി ബാധിക്കും.

ഇന്ന് കുറേയധികം ക്യാമ്പസുകളിലെ അക്കാദമിക അന്തരീക്ഷം രാഷ്ട്രീയ അതിപ്രസരംമൂലം അപഹരിക്കപ്പെട്ടിരിക്കുന്നു. രാഷ്ട്രീയ പ്രവർത്തനങ്ങൾ കൊണ്ട് ക്യാമ്പസുകളിൽ എന്താണ് ഉദ്ദേശിച്ചിരിക്കുന്നത് എന്നതിൽ നിന്ന് ഏറെ വ്യതിചലിച്ചിരിക്കുന്നു. വിദ്യാർത്ഥികൾ ഏറെയും ധാരാളം സ്വപ്നങ്ങളും ഭാസുരമായ ഭാവിയെപ്പെറ്റിയുള്ള ചിന്തകളുമായി ക്യാമ്പസ് ജീവിതം തുടങ്ങുകയും എന്നാൽ കുറേയധികം പേർ അവരുടെ ലക്ഷ്യം നിറവേറ്റുവാൻ സാധിക്കാതെ, ഛിന്നഭിന്നമായ സ്വപ്നങ്ങളുമായി പടിയിറങ്ങേണ്ടി വരികയും ചെയ്യുന്നു. അറിവിന്റെയോ നൈപുണ്യത്തിന്റെയോ പരിശീലനം ലഭിക്കാതെ പലരും പിന്തള്ളപ്പെടുന്നു എന്നത് വസ്തുതയാണ്. ഇത് ഒരു ബൗദ്ധിക സമ്പന്നമായ സമൂഹത്തെ നിർമ്മിക്കുന്ന രാഷ്ട്രത്തിന്റെ സ്വപ്നങ്ങളെ പ്രതികൂലമായി ബാധിക്കുന്നു. കൂടാതെ നമ്മുടെ രാഷ്ട്രത്തിന്റെ വികസനത്തിന്

വിലങ്ങുതടിയാകുകയും ചെയ്യുന്നു. ഈ രീതിയിൽ വിദ്യാർത്ഥികൾക്ക് നഷ്ടപ്പെടുന്ന പ്രവർത്തി പരിചയ ദിനങ്ങൾ വിദ്യാർത്ഥി ജീവിതത്തിലൊരിക്കലും തിരികെ ലഭിക്കില്ല എന്ന സത്യവും തിരിച്ചറിയണം.

ഇന്നത്തെ മാറിയ വിദ്യാഭ്യാസ അന്തരീക്ഷത്തിൽ യുവജനങ്ങൾ പ്രാദേശിക തലത്തിലല്ല മത്സരിക്കുന്നത്; മറിച്ച് ആഗോള തലത്തിലാണ് മികവ് തെളിയിക്കേണ്ടത് എന്നതും വസ്തുതയാണ്. ആഗോളവത്കരണം നമ്മുടെ വിദ്യാർത്ഥികളെ ലോകോത്തര നിലവാരമുള്ള വിദ്യാസമ്പത്ത് നേടിയെടുക്കുവാനും, അന്തർദേശീയ തലത്തിൽ പ്രായോഗിക പരിശീലനം നേടിയെടുക്കുവാനുള്ള ആവശ്യകതയെ ഓർമ്മിപ്പിക്കുന്നു. ഈ സാഹചര്യത്തിൽ വിദ്യാർത്ഥികൾ യുക്തി സഹജമല്ലാത്ത രാഷ്ട്രീയ പ്രവർത്തനത്തിൽ ഏർപ്പെടുകയും, തത്ഫലമായി ഉണ്ടാകാവുന്ന അക്രമങ്ങൾ വഴി അവരുടെ മന:സാന്നിദ്ധ്യം നഷ്ടപ്പെടുത്തുകയുമാണ് ചെയ്യുന്നത്.

യുവാക്കൾ തങ്ങളുടെ ജീവിതത്തിലെ ഊർജ്ജസ്വലമായ കാലഘട്ടത്തിലാണ് കോളേജ് വിദ്യാഭ്യാസത്തിനുവേണ്ടി ക്യാമ്പസുകളിലെത്തുന്നത്. ഈ ഊർജ്ജസ്വലതയാണ് തത്പര രാഷ്ട്രീയ കക്ഷികൾ മുതലെടുത്ത് ക്യാമ്പസിന്റേതല്ലാത്ത ലക്ഷ്യങ്ങൾക്കുവേണ്ടി കുട്ടികളെ ഉപയോഗിക്കുന്നത്. വിദ്യാർത്ഥികൾ ക്യാമ്പസുവിട്ട് പുറത്ത് മറ്റു താത്പര്യങ്ങൾ സംരക്ഷിക്കുവാനും, അവകാശങ്ങൾ നേടിയെടുക്കുക എന്ന പേരിൽ രാഷ്ട്രീയ നേതാക്കളുടെ ഒത്താശയോടെ പ്രതിഷേധ പ്രവർത്തനത്തിലും, ഭരണ സംവിധാനങ്ങളെ എതിർക്കുവാൻ പ്രേരിതരാകുകയും ചെയ്യുന്നു. ഈ പ്രവർത്തനങ്ങൾ, വിദ്യാർത്ഥികൾ തമ്മിലുള്ള ബന്ധത്തെയും ഭാരതീയ സംസ്കാരത്തിൽ നിർവ്വചിക്കുന്ന തരത്തിലുള്ള ഗുരുശിഷ്യ ബന്ധത്തെയും സാരമായി ബാധിക്കുന്നു.

പ്രതിഷേധങ്ങൾ അതിരുകടക്കുമ്പോൾ അവ അക്രമത്തിലേക്കും, ചിലപ്പോഴെങ്കിലും കൊലപാതകത്തിലേക്കും വഴിയൊരുക്കുന്നു. അടുത്തയിടെ നടന്ന ചില ക്യാമ്പസ് അക്രമങ്ങൾ എടുത്തു പറയാവുന്നതാണ്.



വിദ്യാർത്ഥികൾ തമ്മിലുള്ള അനിയന്ത്രിതമായ സംഘർഷങ്ങൾ, പൊതുമുതൽ നശിപ്പിക്കൽ, ക്യാമ്പസുകൾ അവയുടെ വസ്തുവകകൾ നശിപ്പിക്കുക എന്നീ പ്രവർത്തനങ്ങൾ വഴി മനുഷ്യാവകാശ ലംഘനമാണ് യഥാർത്ഥത്തിൽ നടക്കുന്നത്.

ക്യാമ്പസുകളെ അതിന്റെ അന്തസിലും കുലീനതയിലും സംരക്ഷിക്കുക, എപ്പോഴും സമാധാനത്തിന്റെയും സാഹോദര്യത്തിന്റെയും അന്തരീക്ഷം സൃഷ്ടിക്കുവാൻ തക്കവണ്ണം ഒരുക്കിയെടുക്കുക എന്നത് കാലഘട്ടത്തിന്റെ ആവശ്യമാണ്. കാരണം ക്യാമ്പസുകൾ അറിവിന്റെയും സത്യത്തിന്റെയും കേന്ദ്രങ്ങളാണ്. ഉന്നത വിദ്യാഭ്യാസത്തിൽ യാതൊരു അസന്തുലിതാവസ്ഥയും അനുവദിച്ചുകൂടാ. മറിച്ച് ക്യാമ്പസുകൾ അറിവിന്റെയും പക്വതയുടെയും സാമൂഹ്യ പ്രതിബദ്ധതയുടെയും സ്രോതസ്സായി മാറ്റേണ്ടിയിരിക്കുന്നു. അതിനായി അദ്ധ്യാപകരും വിദ്യാർത്ഥികളും ഭരണ സംവിധാനവും നിശ്ചയദാർഢ്യത്തോടെ പ്രവർത്തിക്കണം. അക്രമപ്രവർത്തനങ്ങൾ ക്യാമ്പസ്സുകളിൽ നടത്തുന്ന പ്രവണതയുടെ ദൂഷ്യവശങ്ങൾ കുട്ടികളെ അറിയിക്കുകയും, ബോധവാന്മാരാക്കുകയും ചെയ്യണം. ഇക്കാര്യത്തിൽ അദ്ധ്യാപകരോട് ചേർന്ന് മാതാപിതാക്കളും അക്ഷീണം ശ്രമിക്കണം. വിദ്യാർത്ഥികളുടെ ന്യായമായ ആവശ്യങ്ങൾ കണ്ടെത്തി അവയെ അംഗീകരിക്കുവാനും, പരാതികൾ പരിഹരിക്കുവാനുമുള്ള നിയമപരമായ സംവിധാനങ്ങൾ ശക്തിപ്പെടുത്തുകയും അതുവഴി കുട്ടികൾക്ക് കൂടുതൽ സമയം അവരവരുടെ പഠന വിഷയങ്ങളിൽ ലോകോത്തര നിലവാരമുള്ള അറിവുകൾ സ്വായത്തമാക്കുവാനുള്ള സമയം ലഭിക്കുകയും ചെയ്യും. ഇതു വഴി വളരെ വേഗം രാജ്യപുരോഗതി നേടുവാനും പുതു തലമുറക്ക് വഴികാട്ടികളാകുവാനും സാധിക്കും.

## ഉപകാരസ്മരണ



ഒരു വിശ്വാസി



# ക്രിമിനൽവൽക്കരിക്കപ്പെടുന്ന കുടുംബങ്ങൾ



**അഡ്വ. വി. ഫിലിപ്പ് മാത്യൂസ്**

അനുദിനം വർദ്ധിച്ചു വരുന്ന ജനസംഖ്യാനുപാതമല്ലാത്ത കുറ്റകൃത്യങ്ങളുടെ വാർത്തകൾ സമൂഹത്തിൽ കുറ്റവാളികളുടെ എണ്ണം പെരുകുന്നതിന്റെയും കുറ്റകൃത്യങ്ങൾ അപകടകരമായി വർദ്ധിക്കുന്നതിന്റെയും സൂചനകളാണ്. കേരളം കുറ്റവാളികളുടെ സങ്കേതമായി മാറുന്നു എന്ന് ആക്ഷേപമുയർന്നാൽ അത് തള്ളിക്കളയാനാകുമോ? കാവൽ നായ്ക്കളാകേണ്ട (സംരക്ഷകരാകേണ്ട) മാതാപിതാക്കളിൽ ചിലരെങ്കിലും വേട്ടമൃഗങ്ങളെ പോലെ കുട്ടികളെ ഉപദ്രവിക്കുകയും ആത്മീയ അനുഗ്രഹം തേടിയെത്തുന്ന വിശ്വാസികളെ ദുരുപയോഗിക്കുന്ന ആത്മീയാചാര്യരും അപൂർവ്വമായെങ്കിലുമുള്ള ഒരു കാലത്തിലാണ് നാം ജീവിക്കുന്നത്.

കായികമായി, അല്ലെങ്കിൽ ബലപ്രയോഗത്തിലൂടെ ശാരീരിക മുറിവുകൾ ഏൽപ്പിക്കുന്നതാണ് കുറ്റകൃത്യം എന്ന് ഒരു പൊതു ധാരണ ഉള്ളതായി ഞാൻ മനസിലാക്കുന്നു. വീട് കുത്തിത്തുറന്ന് മോഷ്ടിക്കുക, ബൈക്കിൽ വന്നു ഉപദ്രവിക്കുക തുടങ്ങിയവ ചെയ്യുന്നവരാണ് കുറ്റവാളികൾ അല്ലെങ്കിൽ ക്രിമിനലുകൾ എന്ന് കരുതപ്പെടുന്നു. എന്നാൽ വളരെ മൃദുവായും സൗമ്യമായും പരിഷ്കൃത പെരുമാറ്റത്തിലൂടെയും നടക്കുകയും നടത്തുകയും ചെയ്യുന്ന കുറ്റങ്ങൾ നമ്മുടെ കുടുംബങ്ങളെ ശിഥിലമാക്കുന്നു. സമൂഹത്തിന്റെ പ്രധാനപ്പെട്ടതും അടിസ്ഥാനവുമായിരുന്ന കുടുംബങ്ങൾ ദുർബലമാകുന്നതും തകരുന്നതും നാം ശ്രദ്ധിക്കുന്നില്ല. സ്വത്തുക്കൾ കൈക്കലാക്കുന്നതിനു സഹോദരനെതിരെ എന്ത് ഗൂഢതന്ത്രങ്ങളും പ്രയോഗിക്കുവാൻ സാധാരണക്കാർക്കൊപ്പം ഉന്നതരെന്നു കരുതുന്നവരും മടിക്കുന്നില്ലെന്നു പലസഭവങ്ങളും തെളിയിക്കുന്നു.

ജീവന്റെ തുടിപ്പ് ആരംഭിക്കുന്ന ഗർഭാവസ്ഥയിൽ തന്നെ മതിയായ കാരണങ്ങൾ ഇല്ലാതെ നിയമവിരുദ്ധമായി നടത്തുന്ന ഭ്രൂണഹത്യ (Medical Termination of Pregnancy Act) ഗർഭച്ഛിദ്ര നിയമത്തിനും, ഇന്ത്യൻ ശിക്ഷാ നിയമത്തിനും എതിരാണ്. ഇതു പലപ്പോഴും അറിയാതെ പോകുന്നു, അവഗണിക്കപ്പെടുന്നു. നിസ്സഹായനായ ഭ്രൂണത്തെ ഇല്ലാതാക്കുന്നത് കൊലപാതകം അല്ലാതാകുന്നത് എങ്ങനെയെന്ന് ആലോചിക്കണം. പിതാവിൽ നിന്ന് ഗർഭം ധരിച്ച പ്രായപൂർത്തിയാകാത്ത മകളും ലഹരി മരുന്നിനു അടിമയായ മകനിൽ നിന്നും ഗർഭം ധരിച്ച മാതാവും നമ്മുടെ ഇടയിൽ നിശ്ശബ്ദരായി ഏങ്ങലടിച്ചു ജീവിക്കുന്നു. 2012 -ലെ ലൈംഗിക അതിക്രമങ്ങളിൽ നിന്ന് കുട്ടികൾക്കുള്ള സംരക്ഷണ നിയമം നിലവിലുണ്ടെങ്കിലും കുട്ടികൾ വളരെ അടുത്ത ബന്ധുക്കളിൽ നിന്ന് പോലും നിസ്സഹായരായും തങ്ങൾ

ചൂഷണം ചെയ്യപ്പെടുന്നു എന്നറിയാതെയും ലൈംഗികാതിക്രമങ്ങൾ നേരിടേണ്ടി വരുന്നു. ഇൻഫർമേഷൻ ടെക്നോളജി നിയമപ്രകാരം ശിക്ഷാർഹമാണെങ്കിലും മാതാവ് കുളിക്കുന്നത് മൊബൈൽ ഫോണിൽ പകർത്തുവാൻ മടിയില്ലാത്ത നീചരായ മക്കൾ ഇന്നുണ്ട് എന്ന് ഓർക്കണം.

1961-ലെ സ്ത്രീധന നിരോധന നിയമത്തെ അവഗണിച്ചുകൊണ്ട് ഭാര്യാ വീടുകളിൽ നിന്നും ലഭിക്കുന്ന സമ്പത്തിന്റെ അളവിനെച്ചൊല്ലിയുള്ള തർക്കങ്ങൾ പല വിധത്തിൽ പുറത്തു വരുന്നു. ഒരു വിവാഹ ബന്ധത്തിന് ഉലച്ചിൽ തട്ടുമ്പോൾ അഞ്ചോളം കേസുകൾ കോടതികളിൽ എത്തുന്നു-വിവാഹ മോചനം, കുട്ടികളുടെ സംരക്ഷണം, സ്ത്രീപീഡനം, ഗാർഹിക സംരക്ഷണം സ്വത്തു തർക്കം തുടങ്ങിയവ. കുടുംബ കോടതിയിൽ നടക്കുന്ന ക്രിസ്ത്യൻ വിവാഹ മോചന കേസുകൾ അറിയുമ്പോൾ വിവാഹ കൂദാശയുടെ മഹത്വം എത്ര പേർ ഉൾക്കൊള്ളുന്നുവെന്നു സംശയിക്കേണ്ടിയിരിക്കുന്നു. ഭാര്യക്കും കുട്ടികൾക്കും വേണ്ടി ചെലവാക്കുന്ന പണത്തിന്റെയും അദ്ധ്വാനത്തിന്റേയും കണക്കുകൾ കൃത്യതയോടെ കോടതികളിൽ ഹാജരാക്കുന്നത് കാണുമ്പോൾ ഇവർ ഇത്ര കാലം എങ്ങനെ ഒന്നിച്ചു കഴിഞ്ഞുവെന്ന് സംശയിക്കും.

അടുത്ത കാലത്തു ഒരു സന്ധി സംഭാഷണത്തിനിടയിൽ ഭർത്താവ് ഭാര്യക്ക് പോത്തിറച്ചി വാങ്ങികൊടുത്തതിന്റെ കണക്കു പറഞ്ഞത് ഓർക്കുന്നു. പിരിയുമ്പോൾ ഭാര്യക്ക് കൊടുക്കുന്ന പണത്തിന്റെ അളവിനെ പറ്റിയുള്ള ചർച്ചക്കിടയിൽ തന്റെ കൂടെ രാത്രികാലങ്ങളിൽ കിടന്നതിനു പ്രത്യേക സംഖ്യ കൊടുക്കുവാനും തയ്യാറാണെന്ന് ആ മഹാമനസ്കൻ അറിയിച്ചു. പരിശുദ്ധമായ വിവാഹ കൂദാശ നടത്തുന്ന വൈദീകർ ചിലപ്പോഴെങ്കിലും സാക്ഷികളായി കോടതിയിൽ എത്തേണ്ടിവരുന്നു. വിവാഹ വേളയിൽ നടത്തപ്പെടുന്ന കൊടുക്കൽ വാങ്ങലുകൾ മുൻകാലങ്ങളിൽ പള്ളിരേഖകളിൽ ഉൾപ്പെടുത്തുമായിരുന്നു. സ്ത്രീധന നിരോധന നിയമത്തെ പറ്റിയുള്ള ആശങ്കകളെ തുടർന്ന് പെൺകുട്ടികൾക്ക് വിവാഹത്തിന് നൽകുന്ന സ്വർണത്തിനും പണത്തിനും പള്ളികളിൽ രേഖയില്ലാതായി. എന്നാൽ ഇന്നും S.N.D.P ശാഖകളിൽ ഈഴവ സമുദായഅംഗങ്ങളുടെ വിവാഹസമയത്തെ സ്വർണത്തിന്റെ കണക്കുകൾ രേഖപ്പെടുത്താറുണ്ട്. ഇതു പല തർക്കങ്ങളും ഒഴിവാക്കുന്നതിന് സഹായകമാണ്. മാതാപിതാക്കളോടും മുതിർന്ന പൗരന്മാരോടും ഉള്ള ഈ അവഗണന വർദ്ധിച്ചതുമൂലം അവരുടെ സംരക്ഷണത്തിനായി മാതാപിതാക്കളുടെയും മുതിർന്ന പൗരന്മാരുടെയും സംരക്ഷണവും ക്ഷേമവും ആക്ട് 2007 പ്രാബല്യത്തിൽ വരുത്തേണ്ടി വന്നു എന്നതും ഈ വിഷയത്തിൽ ക്രൈസ്തവർക്കിടയിലും വ്യവഹാരങ്ങൾ പെരുകുന്നു എന്നതും ലജ്ജാകരമാണ്.

കുടുംബങ്ങളിലെ സ്വത്തു തർക്കം, പണത്തോടുള്ള ആസക്തി എന്നിവ ബന്ധങ്ങൾ ശിഥിലമാക്കുന്നു. കരുതിക്കൂട്ടി സ്വത്തുക്കൾ തട്ടിയെടുക്കാൻ മെനയുന്ന തന്ത്രങ്ങളും കുറ്റകൃത്യങ്ങളും അതിശയിപ്പിക്കുന്നവയാണ്. മരണകിടക്കയിൽ കഴിയുന്നവരെക്കൊണ്ട് ഒപ്പിട്ടു വാങ്ങിക്കുന്ന രേഖകൾ, മരണപ്പെടുമോ എന്ന് സംശയിച്ചു ബന്ധുക്കളെ കൊണ്ട് തയ്യാറാക്കിക്കുന്ന രേഖകൾ, ബന്ധുക്കളുടെ പേരിലുണ്ടാക്കുന്ന വ്യാജരേഖകൾ, ചതിവ്, വഞ്ചന അവയെ തുടർന്നുണ്ടാകുന്ന തർക്കങ്ങൾ ഇവയെല്ലാം കോടതികളിൽ സാധാരണ സംഭവങ്ങൾ ആകുന്നു. കുറച്ചു നാളുകൾക്കു മുൻപ് അമ്മച്ചിക്ക് (മാതാവിന്റെ അമ്മ) സുഖമില്ല എന്ന് സങ്കടത്തോടെ പറഞ്ഞ് എന്നെ ഫോണിൽ വിളിച്ച ഒരു ചെറുപ്പക്കാരനെപ്പറ്റി എനിക്ക് വലിയ മതിപ്പു തോന്നി. സംസാരം നീണ്ടപ്പോൾ വിളിയുടെ ഉദ്ദേശം കൊച്ചുമകൻ വ്യക്തമാക്കി. അമ്മച്ചി മരിക്കും മുൻപ് സ്വത്തുക്കൾ സംബന്ധിച്ച് എന്ത് രേഖകൾ ഉണ്ടാക്കണം എന്നറിയാനായിരുന്നു ആ സ്നേഹനിധി എന്നെ വിളിച്ചത്. വീട്ടുമുറിക്കുള്ളിലെ സുരക്ഷിതത്വത്തിൽ ഇരുന്നു കമ്പ്യൂട്ടറും മൊബൈൽ ഫോണും ഉപയോഗിച്ച് ലൈംഗികസുഖം അനുഭവിക്കുന്നവർ ഇൻഫർമേഷൻ ടെക്നോളജി നിയമത്തിൽ ഇത്തരം കുറ്റക്രൃത്യങ്ങൾക്കു ഏർപ്പെടുത്തിയിട്ടുള്ള തടവ് ശിക്ഷയും പിഴയും ഓർക്കുന്നത് നല്ലതായിരിക്കും.

കൈസർക്കുള്ളത് കൈസർക്കു കൊടുക്കാതെ ശ്രേഷ്ഠാധികാരങ്ങൾക്കു കീഴ്പെടാതെ, (നികുതി കൊടുക്കാതെ) അവിഹിത മാർഗത്തിലൂടെ സമ്പാദിക്കുന്ന ധനം ധർമകാര്യങ്ങൾക്കോ സഭാപ്രവർത്തനങ്ങൾക്കോ നല്കിയതുകൊണ്ടു അഴിമതി നിരോധന നിയമത്തിൽ നിന്നോ Prevention of Money Laundering Act ന്റെ പരിധിയിൽ നിന്നോ രക്ഷ നേടാനാകില്ല. പരിസ്ഥിതി സംരക്ഷണ നിയമങ്ങളും നികുതി നിയമങ്ങളും ലംഘിക്കുന്നത് പാപമായോ കുറ്റകൃത്യമായോ പലരും കണക്കാക്കുന്നില്ല. എന്നാൽ ക്രിസ്തു പോലും കരം കൊടുത്തു എന്ന് കാര്യം മറക്കരുത്. നികുതി നിയമ ലംഘനത്തിന്റെ പിഴയും ശിക്ഷയും അറിയുകയും വേണം. നിയമലംഘനങ്ങൾക്കും അവിഹിത സുഖസൗകര്യങ്ങൾക്കും മുമ്പുള്ളതിനേക്കാൾ താല്പര്യം വർധിച്ചതനുസരിച്ചു നിയമങ്ങൾ പെരുകി. നിയമലംഘനങ്ങളും വർധിച്ചു. കുറ്റകൃത്യത്തെ പറ്റിയുള്ള പരമ്പരാഗത സങ്കൽപ്പങ്ങൾക്ക് പൊളിച്ചെഴുത്തു അനിവാര്യമാണെന്ന് മോട്ടോർ വാഹന നിയമങ്ങൾ, പരിസ്ഥിതി സംരക്ഷണ നിയമങ്ങൾ എന്നിവ വ്യക്തമാക്കുന്നു. പുറമെ മാന്യത അഭിനയിച്ചു നടത്തുന്ന കായികക്ഷമത കൂടാതെ സാമ്പത്തിക നേട്ടത്തിന് വേണ്ടിയുള്ള (White Collor Crime) കുറ്റകൃത്യങ്ങൾ പെരുകുന്നു. വീടിനുള്ളിലെ സുരക്ഷിതത്വം നഷ്ടപ്പെടുന്നു. കുടുംബങ്ങൾ ശിഥിലമാകുന്നു. വിശ്വാസത്തിന്റെ സംരക്ഷകരായിരുന്ന പൂർവികർ വിശ്വാസ പാതയിൽ ജീവിച്ചു മക്കളെ വിശ്വാസത്തിൽ വഴി നടത്തുവാൻ കൂടുതൽ ശ്രദ്ധാലുക്കളായിരുന്നു. വിശ്വാസം പഠിച്ചിരുന്നത് വീട്ടിൽ നിന്നായിരുന്നു. ഇന്നതിൽ മാറ്റം വന്നു.

മാധ്യമങ്ങളിലെ കുറ്റവാളികളുടെ പേരുകളിൽ ക്രൈസ്തവ നാമധാരികൾ പെരുകുന്നത് ആശങ്കാജനകമാണ്. ബ്രിട്ടീഷ് ഇന്ത്യയിൽ ചില ജാതിയിൽ പെട്ടവരെ ഉൾപ്പെടുത്തി The Criminal Tribes Act, 1871 എന്ന ഒരു നിയമം നിലവിലുണ്ടായിരുന്നു എന്നത് ഒരു വിഭാഗത്തെ മുഴുവനായി കുറ്റവാളികളായി ചിത്രീകരിക്കുന്നതിനു ഭരണ കർത്താക്കൾ മടിച്ചിരുന്നില്ല എന്നതിന്റെ ഉദാഹരണമാണ്. മാറിവരുന്ന രാഷ്ട്രീയ സാമൂഹിക കാലഘട്ടത്തിൽ ഇതു പ്രസക്തമാണ്. ഇവിടെയാണ് സഭാ പ്രവർത്തനങ്ങളുടെ പ്രസക്തി. നിയമങ്ങൾ പാലിക്കുവാൻ സഭാ വിശ്വാസികളെ പരിശീലിപ്പിക്കുകയും ഉദ്ബോധിപ്പിക്കുകയും വേണം. നാടും വീടും സുരക്ഷിതമാക്കുവാൻ എല്ലാവർക്കും ഒത്തൊരുമിച്ചു പ്രവർത്തിക്കാം.

സ്പെഷ്യൽ സ്റ്റോറി





ജോയി ഗോതുരുത്ത്

# കലുഷിതമാകുന്ന തൊഴിൽ രംഗം

കഴിഞ്ഞ ആഴ്ചത്തെ പത്രങ്ങളിലും ടിവിയിലും രസകരമായ ഒരു വാർത്ത വന്നു. 70 രൂപവില ലഭിക്കുന്ന കവുങ്ങിനു 80 രൂപ കയറ്റുകൂലിയായി തൊഴിലാളി യൂണിയനുകൾ ആവശ്യപ്പെട്ടു. ഇതിനെതിരെ പോലീസിന്റെ മദ്ധ്യസ്ഥതയിലും ലേബർ ഓഫീസറുടെ മദ്ധ്യസ്ഥതയിലും ഉടമയുടെ പരാതിപ്രകാരം ചർച്ചകൾ നടത്തിയെങ്കിലും യൂണിയൻ നേതാക്കൾ കടുകിട വിട്ടുവീഴ്ച ചെയ്യുകയുണ്ടായില്ല. അവസാനം ഉടമസ്ഥൻ കോടതിയെ അഭയം പ്രാപിച്ചു. പോലീസ് സംരക്ഷണത്തോടെ കവുങ്ങിൻ തടികൾ വാങ്ങിയവരുടെ തൊഴിലാളികളെ കൊണ്ടുതന്നെ കയറ്റുവാൻ കോടതി അനുവദിച്ചു. കോഴിക്കോട്ടെ മുക്കത്താണ് ഈ സംഭവം അരങ്ങേറിയത്. കയറ്റിറക്കുമായി ബന്ധപ്പെട്ട് ഇത്തരം അന്യായ കൂലി വാങ്ങിക്കലിനെയും നോക്കുകൂലി വാങ്ങിക്കലിനെയും സംബന്ധിച്ച് കണ്ണൂരിലെ മാതമംഗലം, അഞ്ചൽ, തിരുവല്ല എന്നീ സ്ഥലങ്ങളിൽ ഈയടുത്ത കാലത്ത് തന്നെ ഉണ്ടായിട്ടുള്ള ചില പരാതികൾ എല്ലാവരുടെയും സ്മരണയിലുണ്ടാകും. മിലിറ്റൻറ് ട്രേഡ് യൂണിയനിസത്തിൻറെ ബലിയാടുകളായി ചിലർക്ക് തങ്ങളുടെ സംരംഭം തന്നെ നിറുത്തേണ്ടതായിട്ടും വന്നിട്ടുള്ളതായി പരാതികൾ ഉയർന്നിട്ടുണ്ട്. നോക്കുകൂലി 2018 മെയ് 1 മുതൽ സർക്കാർ ഉത്തരവിലൂടെ കർശനമായി നിറുത്തൽ ചെയ്തിട്ടുള്ളതാണ്. ഈ ഉത്തരവ് പുറത്തിറക്കുന്നതിനു മുമ്പ് എല്ലാ ട്രേഡ് യൂണിയൻനേതാക്കളുമായി ചർച്ചകൾ നടത്തിയതിനു ശേഷം മാത്രമാണ് ഈ ഉത്തരവ് സർക്കാർ പുറത്തിറക്കിയത്. എന്നാൽ ഈ ഉത്തരവ് ഫലപ്രദമായി നടപ്പിലാക്കാൻ സാധിക്കാതെവന്നപ്പോൾ ഹൈക്കോടതിക്കു വരെ അഭിപ്രായം രേഖപ്പെടുത്തേണ്ടിവന്നിട്ടുണ്ട്. ഹൈക്കോടതിയുടെ നിർദ്ദേശാനുസരണം, ഇത്തരം കാര്യത്തെ സംബന്ധിച്ച് പരാതി ലഭിച്ചാൽ കേസ്സ് രജിസ്ടർ ചെയ്യണമെന്നു മൂന്നു മാസങ്ങൾക്ക് മുമ്പ് ഡിജിപി ഉത്തരവ് പുറത്തിറക്കിയിട്ടുണ്ട്. സംസ്ഥാന മുഖ്യമന്ത്രി തന്നെ ഇക്കാര്യത്തിൽ കർശനമായ മുന്നറിയിപ്പ് കഴിഞ്ഞ ദിവസങ്ങളിൽ നൽകിയത് ശ്രദ്ധയിൽ പെട്ടിട്ടുണ്ടാകുമല്ലോ. (രോഗിയെ സ്കാൻ ചെയ്യുമ്പൊഴും ലാബ് ടെസ്റ്റ് നടത്തുമ്പോഴും മരുന്നെഴുതി കൊടുക്കുമ്പോഴും ഡോക്ടർമാർനേടുന്നത് നോക്കുകൂലി തന്നെയാണെന്നു ഒരു രസികൻ പറഞ്ഞത് അങ്ങിനെയങ്ങ് തള്ളിക്കളയാൻ പറ്റുമോ. ഇതു തടയാൻ നിയമം ഇപ്പോഴില്ല). കേരളം നിക്ഷേപ സൗഹൃദ സംസ്ഥാനമല്ലാതായിരിക്കുന്നുവെന്ന പൊതുവായ ഒരു ആക്ഷേപം ഉണ്ട്. ട്രേഡ് യൂണിയനുകളുടെ അക്രമാസക്തതയാണ് കേരളത്തിലെ വ്യവസായപിന്നാക്കാവസ്ഥയുടെ കാരണമെന്നാണ് മുഖ്യധാരാ മാദ്ധ്യമങ്ങളുടെ പൊതുവായ നറേറ്റീവ്. ഈ ആരോപണം എത്രകണ്ട് വസ്തുതാപരമാണെന്നു പരിശോധിക്കേണ്ടിയിരിക്കുന്നു. ചുമട്ടുതൊഴിലാളികളുടെ കാര്യം തന്നെയൊന്നു നോക്കാം. കുറച്ചു നാളുകൾക്കു മുമ്പ് ആലുവ റെയിൽവെ സ്റ്റേഷനിൽ ട്രെയിൻ പ്രതീക്ഷിച്ചു നിൽക്കുമ്പോൾ ഉണ്ടായ അനുഭവംപങ്കുവയ്ക്കട്ടെ. മൂന്നാം നമ്പർ പ്ലാറ്റ്ഫോമിനെതിർവശത്താണ് സിമൻറ് ഗോഡൗൺ. ബോഗിയിൽ നിന്നും ലോഡിറക്കി ലോറിയിൽ നിറക്കുന്ന കുറെ തൊഴിലാളികളെ കണ്ട്. ആ പ്രദേശം മുഴുവൻ സിമൻറ് പൊടി കൊണ്ട് നിറഞ്ഞിരിക്കുന്നു. സിമൻറിൽ ആകെമുങ്ങിക്കുളിച്ച കണ്ണിൻറെ പുരികം വരെ സിമൻറ് പൊടികൊണ്ട് നിറഞ്ഞ കോൺക്രീറ്റ്പ്രതിമകളെ പോലെയുള്ള തൊഴിലാളികളാണ് ചുമട്ടുപണി നടത്തുന്നത്. അവരുടെ ശ്വാസകോശം മുഴുവൻ സിമൻറ്

പൊടികൊണ്ട് നിറഞ്ഞിരിക്കുകയായിരിക്കാം.ഇവരെപ്പോലെ, ഇത്തരം അതികഠിനമായ തൊഴിലിൽ ഏർപ്പെടുന്നവരാണോ കേരളത്തിന്റെ വികസനത്തിനു തടസ്സം നില്ക്കുന്നത്? ഇവരാണോ ഇവിടത്തെ തൊഴിൽ രംഗത്തെകലുഷിതമാക്കുന്നത്? യഥാർത്ഥത്തിൽ ഇത്തരം സാധാരണ തൊഴിലാളികളുടെ കായികാദ്ധ്വാനത്തിന്റെയും വിയർപ്പിൻറെയും മുകളിലാണ് നാമോരുരുത്തരും ഉൾപ്പെടെയുള്ളവർ ഗുണഭോക്താക്കളായ ആധുനിക കേരളം കെട്ടിപ്പടുക്കപ്പെട്ടതെന്ന കാര്യം ആരും വിസ്മരിക്കരുത്. അപ്പോൾ സംരംഭകരെ കെട്ടുകെട്ടിക്കുന്നത് ആരാണ്? ചുമട്ടുതൊഴിലാളികളുടെ കാര്യം മാത്രം ഒന്നു വിശകലനം ചെയ്തു നോക്കാം.കേരളത്തിൽ ചുമട്ടുതൊഴിലാളി നിയമം നിലവിൽ വന്നത് 1978 ലാണ്. അതോടെയാണ് ഈമേഖലയെ നിയന്ത്രണത്തിൽ കൊണ്ടുവരാനും ക്രമപ്പെടുത്താനും തൊഴിലാളികളെചൂഷണത്തിൽ നിന്നും മോചിപ്പിക്കാനും ഒക്കെ സാധിച്ചത്. എല്ലാ രണ്ട് വർഷം കൂടുമ്പോഴുംകയറ്റിറക്കിനുള്ള കൂലി പുനർനിർണ്ണയിച്ചു വരുന്നു. കേരളത്തിൽ 40,000 രജിസ്ട്രേഡ് അംഗങ്ങളും, അതു കൂടാതെ ചിന്നിച്ചിതറി തൊഴിൽ ചെയ്യുന്ന 60,000 ൽ പരം തൊഴിലാളികളും ഉണ്ട്. മൊത്തം തൊഴിലാളികൾ ഒരു ലക്ഷം വരും എന്നാണ് സർക്കാർകണക്ക്. ഈ മേഖലയിൽ സർക്കാർ സംവിധാനങ്ങൾക്ക് കൃത്യമായ നിയന്ത്രണങ്ങൾക്കുള്ളനിയമാധികാരം ഉണ്ടെന്നു കാണാം. അപ്പോൾ ഈ അധികാരം പ്രയോഗിക്കാത്ത സർക്കാർതന്നെയാണ് ഈ പ്രശ്നങ്ങളുടെ ഉത്തരവാദിയെന്നു കാണാം. നിയമം നടപ്പിലാക്കേണ്ട അധികാരി നിക്ഷിപ്തമായിരിക്കുന്ന അധികാരം പ്രയോഗിക്കാതെ വരുമ്പോഴാണ് അരാജകത്വം ഉണ്ടാകുന്നത്. സർക്കാരിന്റെ ഉത്തരവാദിത്വം രാഷ്ട്രീയ കക്ഷികൾക്കാണ് എന്നു വരുമ്പോൾ ഈ ഉത്തരവാദിത്വത്തിൽ നിന്നും കക്ഷികൾക്കും ഒഴിഞ്ഞു മാറാനാകില്ലായെന്നതാണ് വസ്തുത. മറ്റൊരു പ്രശ്നം കൂടിയുണ്ട് ലോകത്തൊരിടത്തും തന്നെയില്ലാത്ത പ്രതിഭാസമാണ് ഇന്ത്യയിലുള്ളത്. രാഷ്ട്രീയ കക്ഷികളുടെ ബി ടീമായിട്ടാണ് ഇവിടത്തെ മിക്കവാറും എല്ലാ ട്രേഡ് യൂണിയനുകളും പ്രവർത്തിച്ചു വരുന്നത്. തൊഴിലാളി താത്പര്യത്തേക്കാൾ അവർക്ക്താത്പര്യം തങ്ങളെ സ്പോൺസർ ചെയ്യുന്ന കക്ഷികളോട് കൂറ് പുലർത്തുക എന്നതാണ്.ചുരുക്കി പറഞ്ഞാൽ തൊഴിൽ രംഗത്തെ കലുഷിതമാക്കുന്നത് അത്യന്തികമായി നിയമം നടപ്പിലാക്കാനുള്ള അധികാരം പ്രയോഗിക്കാത്ത സർക്കാരാണെന്നതാണ്.മറ്റൊരു തൊഴിൽ വിഭാഗത്തിൻറെ അവസ്ഥ കൂടി നോക്കാം. രണ്ടാഴ്ച മുമ്പ് എറണാകുളംനഗരത്തിലെ ഒരു ടെക്സ്റ്റൈൽ ഷോപ്പ് സന്ദർശിക്കാനുള്ള അവസരം ഉണ്ടായി. വൈകുന്നേരം അഞ്ച് മണിയോടെയാണ് അവിടെ എത്തിയത്. അഞ്ചാം നിലയിലാണ് ചെന്നത്. കൂടെയുള്ളയാൾ വസ്ത്രം തിരയാൻ പോയപ്പോൾ അവിടെ ഓരത്ത് ഉണ്ടായിരുന്നകസേരയിൽ ഇരുന്നു. ലിഫ്റ്റ് വഴി വന്ന രണ്ട് വനിതാ ജീവനക്കാർക്കു നേരെസൂപ്രവൈസർ ദ്വേഷ്യപ്പെടുമ്പോഴാണ് ശ്രദ്ധ അങ്ങോട്ട് തിരിഞ്ഞത്. ചായ കുടിക്കാൻ പോയതിൽ വൈകിയതിനാണ് ശകാരിച്ചത്. ക്യാൻറീനിലേക്ക് ഫോൺ വഴി വിളിക്കുകയുംചെയ്തെന്നു അവരുടെ സംഭാഷണത്തിൽ നിന്നും ഗ്രഹിക്കാൻ സാധിച്ചു. തങ്ങൾ വൈകിയാണ് ചായകുടിക്കാൻ പോയതെന്നും വിളിച്ച ഉടനെ സ്നാക്സ് പോലും കഴിക്കാതെ മടങ്ങിയെന്നു അവർ മാപ്പിന്റെ സ്വരത്തിൽ കേഴുന്നത് കണ്ടു. ഇത്തരം വലിയ കടയിൽ ആദ്യമായിട്ടാണ് ഈയുള്ളവർ സന്ദർശിക്കുന്നത്. രാവിലെ 9 മണി മുതൽ രാത്രി 9 മണി വരെ പ്രവർത്തിക്കുന്ന ഒരു വമ്പൻ കട. നൂറുകണക്കിനു ജീവനക്കാരാണവിടെയുള്ളത്. 95 ശതമാനം പേരും സ്ത്രീത്തൊഴിലാളികളാണ്. എല്ലാവരും യൂണിഫോമിൽ, കൃത്രിമ ചിരിയുടെ മറവിൽ ജീവിത ദുഃഖ ദുരിത ഭാരങ്ങളുടെ നെരിപ്പോടിനെ മറക്കാൻ വൃഥാ ശ്രമിക്കുന്നവരായിട്ടാണ് തോന്നിയത്. വസ്ത്രം ധരിപ്പിച്ച നിരവധി പ്രതിമകളെ അവിടെകാണാം. അതിനിടയിൽ ചലിക്കുന്ന പ്രതിമകളായി മാറാനുള്ള ദുർവ്വിധി പേറുന്നവർ. തുച്ഛമായ ശമ്പളത്തിന് യന്ത്രങ്ങളെ പോലെ ജോലി ചെയ്യുന്നവരാണ് തുണിക്കടകൾ, ബേക്കറികൾ, ഹോട്ടലുകൾ, ചെറുകിട ഓഫീസുകൾ, കടകൾ തുടങ്ങി അസംഘടിത മേഖലകളിലെ സ്ത്രീത്തൊഴിലാളികൾ. ജീവിക്കാൻ മറ്റു മാർഗങ്ങളില്ലാത്തവരോ കുടുംബത്തിന്റെ മുഴുവൻ ഭാരവും വഹിക്കുന്നവരോ ആണ് ഇവരിൽ വലിയൊരു ശതമാനവും. അവരുടെ നിസ്സഹായാവസ്ഥ ഉടമകൾ ചൂഷണം ചെയ്യുകയാണ്. തുണിക്കടകളിൽ ഇടക്കൊന്ന് ഇരിക്കാനുള്ള അനുവാദം പോലും നൽകുന്നില്ല. ആകെയുള്ള വരുമാനം നഷ്ടമാകുമോ എന്ന ഭയത്താൽ മിക്ക പേരും തൊഴിലിടങ്ങളിൽ അനുഭവിക്കുന്ന ചൂഷണങ്ങളും പീഡനങ്ങളും പുറത്തുപറയാറുമില്ല. അധിക സമയം തുടർച്ചയായി നിൽക്കുന്നത് മൂലം ചെറുപ്രായത്തിൽ തന്നെ വേരികോസ് വെയിൻസ്, വാത സംബന്ധമായ രോഗങ്ങൾ, ഗർഭാശയ സംബന്ധമായ രോഗങ്ങൾ എന്നിവ ഇവർക്ക് ഉണ്ടാകുന്നുണ്ട്. ടോയ്ലറ്റ് സൗകര്യങ്ങൾ സ്വതന്ത്രമായി ഉപയോഗിക്കാൻ അവകാശമില്ലാത്തതു മൂലം മൂത്രാശയ സംബന്ധമായ രോഗങ്ങൾ അനുഭവിക്കുന്നവരാണ് തുണിക്കട ജീവനക്കാരിൽ നല്ലൊരുഭാഗവും. മൂത്രപ്പുരകൾ ഉപയോഗിക്കാനും നടുനിവർത്താനായി ഇരിക്കാനും വേണ്ടി 2010 മുതൽ സ്ത്രീകൾ കോഴിക്കോട്, തൃശൂർ, ആലപ്പുഴ നഗരങ്ങളിൽ സമരം ചെയ്യേണ്ടി വന്ന കാര്യം പത്രങ്ങൾ വഴി അറിഞ്ഞു കാണുമല്ലോ. ഏതെങ്കിലുമൊരു രാഷ്ട്രീയ കക്ഷിയോ, സംഘടിത ട്രേഡ് യൂണിയനോ, സാമൂഹിക സാംസ്കാരിക സംഘടനയോ ഇവർക്ക് അകമഴിഞ്ഞ പിന്തുണ കൊടുത്തിട്ടില്ല. സ്ത്രീത്തൊഴിലാളികളുടെ മാത്രം ശ്രമത്തിന്റെ ഫലമായി 2018 ഡിസംബറിൽ കേരള ഷോപ്പ്സ് ആൻറ് എസ്റ്റാബ്ലിഷ്മെൻറ് ആക്ടിൽ ഭേദഗതി വരുത്തി തൊഴിലിടങ്ങളിൽ ഇരിക്കാനുള്ള അവകാശം ഉറപ്പാക്കി. എന്നാൽ ഇക്കാര്യം ബഹുഭൂരിപക്ഷം സ്ഥലങ്ങളിലും കടലാസിൽ മാത്രം ഒതുങ്ങുന്ന അവകാശമായി ഒതുങ്ങിയിരിക്കുന്നു. ഈ അവകാശങ്ങൾ മാത്രമല്ല, തൊഴിൽ സമയത്തെ സംബന്ധിച്ച കാര്യങ്ങൾ ഒരിടത്തും തന്നെപാലിക്കപ്പെടുന്നില്ല. പത്തും പന്ത്രണ്ടും മണിക്കൂർ അടിമകളെ പോലെ പണിയെടുക്കേണ്ടിവരുന്നു. ആഴ്ചയിലെ ഓഫുകൾ, നിയമാനുസൃത ലീവുകൾ, ഒഴിവ് ദിനങ്ങൾ എന്നിവപോലും ലഭിക്കുന്നില്ല. നിയമ



പരമായ മിനിമം വേതനം വലിയ വിഭാഗത്തിനു നിഷേധിക്കപ്പെടുന്നു. പല ജീവനക്കാരുടെയും പേരുകൾ റോളുകളിൽ ഇല്ല. അതുകൊണ്ട് അവർക്ക് പി എഫ്, ഇ എസ് ഐ എന്നീ സാമൂഹിക സുരക്ഷാ ആനുകൂല്യങ്ങൾ നിഷേധിക്കപ്പെടുന്നു. ഷോപ്പ്സ് ആന്റ് എസ്റ്റാബ്ലിഷ്മെൻറ് ആക്ട് എന്ന നിയമം നടപ്പിലാക്കാൻ തയ്യാറാകാത്ത സർക്കാർ തന്നെയാണ് ഇവിടെയും തൊഴിൽ രംഗത്തെ കലു ഷിതമാക്കുന്നത്. വ്യവസ്ഥാപിത ട്രേഡ് യൂണിയനുകൾ ഈ വിഭാഗത്തെ കണ്ടതായിപോലും നടിക്കുന്നില്ല. തെരഞ്ഞെടുപ്പ് ഫണ്ടിനു സഹായിക്കുന്ന സ്ഥാപനയുടമകളെ പിണക്കണ്ടായെന്നു കരുതിയായിരിക്കാം. ഒരു ഗതിയില്ലാതെ പുരുഷന്മാർ ഏറ്റെടുക്കുന്ന ഒരു തൊഴിലാണ് സെക്യൂരിറ്റി ജോലി. ഈ തൊഴിൽ ചെയ്യുന്നവരിൽ ബഹുഭൂരിപക്ഷവും 60 വയസ്സ് കഴിഞ്ഞവരാണ്. 2015 ഫെബ്രുവരിയിൽ തൃശൂരിലെ ശോഭാ സിറ്റിയിലെ ഫ്ളാറ്റ് സമുച്ചയത്തിലെ സെക്യൂരിറ്റി ജീവനക്കാരനായിരുന്ന് ചന്ദ്രബോസിനെ ഒരു വ്യവസായ പ്രമുഖൻ കാറിടിപ്പിച്ചു കൊന്ന കാര്യവും പ്രബുദ്ധ കേരളം മറന്ന മട്ടാണ്. ഗേറ്റ് തുറക്കാൻ വൈകി എന്നതായിരുന്നു കുറ്റം. മാപ്പ് പറഞ്ഞെങ്കിലും ക്രൂരമരണത്തിനിരയാക്കുകയായിരുന്നു.സേവന മേഖലയിൽ ജോലി ചെയ്യുന്ന അസംഘടിത തൊഴിലാളികളുടെ എണ്ണം പ്രതിദിനം വർദ്ധിച്ചു വരികയാണ്. ഇന്ന് ഏറ്റവും കൂടുതൽ ചൂഷണത്തിനു വിധേയമാകുന്നത് ഇവർ തന്നെയാണെന്നു കാണാം. ഇവരെപ്പോലെയുള്ളവർക്ക് നിയമം നൽകിയിട്ടുള്ള സംരക്ഷണം ഉറപ്പാക്കാൻ സർക്കാർ പരാജയപ്പെടുന്നതാണ് തൊഴിൽ മേഖല കലുഷിതമാകുന്നതിന്റെ കാരണം. ആഗോളീകരണത്തിന്റെ ഇക്കാലഘട്ടത്തിൽ മൂലധനത്തിനു വലിയ പ്രാധാന്യം നൽകിവരുന്നുണ്ട്. കേരളത്തിലെ ഇടത് സർക്കാരിനു തന്നെ വന്നിട്ടുള്ള നയം മാറ്റം ശ്രദ്ധേയമാണ്. തൊഴിലാളിയേക്കാൾ പ്രാധാന്യം മൂലധനത്തിനു നൽകാൻ ആരംഭിച്ചിരിക്കുന്നു. എന്നാൽ തിരുസ്സഭയുടെ സാമൂഹിക പ്രബോധനം തൊഴിലാളിക്കാണ് മുൻഗണന നല്കുന്നത്. തൊഴിലും മൂലധനവും തമ്മിലുള്ള ബന്ധം സഭയുടെ സാമൂഹിക സിദ്ധാന്തം എന്നും ഊന്നിപ്പറഞ്ഞിട്ടുണ്ട്. തൊഴിലിനു മൂലധനത്തേക്കാൾ മുൻഗണനയുണ്ടെന്നും അവ പരസ്പര പൂരകങ്ങളാണെന്നും സ്പഷ്ടമായി തെളിയിച്ചിട്ടുണ്ട് (സഭയുടെ സാമൂഹിക പ്രബോധനം, സംക്ഷേപം 277). ദൈവത്തിന്റെ സൃഷ്ടികർമ്മത്തിലും രക്ഷാകർമ്മത്തിലുമുള്ള പങ്കുചേരലായിട്ടാണ് സഭയുടെ സാമൂഹിക പ്രബോധനം തൊഴിലിനെ വിശദീകരിക്കുന്നത് (263). നീതിയുടെ പരിണിത ഫലമാണ് സമാധാനം എന്നാണ് തിരുസ്സഭ പഠിപ്പിക്കുന്നത്. തൊഴിൽരംഗം കലുഷിതമാകാതിരിക്കണമെങ്കിൽ അവിടെ നീതി നടപ്പാകണം. തൊഴിലാളികളുടെ അവകാശങ്ങൾ നടപ്പിലാക്കി മാത്രമേ തൊഴിലിടത്തിൽ സമാധാനം ഉറപ്പിക്കാനാവൂ എന്നകാര്യം വിസ്മരിക്കാൻ പാടില്ല. തൊഴിലാളികളുടെ പ്രധാനപ്പെട്ട അവകാശങ്ങളെപ്പറ്റി തിരുസ്സഭയുടെ സാമൂഹിക പ്രബോധനം വ്യക്തമായി പഠിപ്പിക്കുന്നുണ്ട്. മറ്റെല്ലാ അവകാശങ്ങളുമെന്നപോലെ തൊഴിലാളികളുടെ അവകാശങ്ങൾ മനുഷ്യ വ്യക്തിയുടെ പ്രകൃതിയെയും അവരുടെ സാത്വാതീതമായ മഹത്ത്വത്തെയും അടിസ്ഥാനപ്പെടുത്തിയിട്ടുള്ളവയാണ് നീതിപൂർവ്വകമായ കൂലിക്കുള്ള അവകാശം,വിശ്രമത്തിനുള്ള അവകാശം, തൊഴിലാളികളുടെ ശാരീരികാരോഗ്യത്തിനോ ധാർമ്മികസമഗ്രതയ്ക്കോ ദ്രോഹം ചെയ്യാത്ത തൊഴിൽ സാഹചര്യത്തിനും നിർമ്മാണ പ്രക്രിയകൾക്കുമുള്ള അവകാശം, തൊഴിൽ സ്ഥലത്ത് മനഃസാക്ഷിക്കോ വൈയക്തിക മഹത്ത്വത്തിനോ എതിർപ്പ് സഹിക്കാനിടയാകാതെ സംരക്ഷിക്കപ്പെടാനുള്ള അവകാശം, തൊഴിലില്ലാത്തപ്പോൾ തൊഴിലാളികളുടെയും അവരുടെ കുടുംബങ്ങളുടെയും ജീവസന്ധാരണത്തിനാവശ്യമായിരിക്കുന്ന സമുചിതമായ സബ്സിഡികൾ ലഭിക്കുവാനുള്ള അവകാശം, പൻഷൻ, വാർദ്ധക്യം, രോഗം, ജോലിക്കിടയിലുണ്ടാകുന്ന അപകടം എന്നിവയെ സംബന്ധിച്ച ഇൻഷ്വറൻസ് എന്നിവ ഉണ്ടായിരിക്കാനുള്ള അവകാശം, മാതൃത്വത്തോട് ബന്ധപ്പെട്ട സാമൂഹ്യ സുരക്ഷിതത്വത്തിനുള്ള അവകാശം സമ്മേളിക്കാനും സംഘടനകൾ രൂപീകരിക്കാനുമുള്ള അവകാശം. ഈ അവകാശങ്ങൾ മിക്കപ്പോഴും ലംഘിക്കപ്പെടുന്നു "(301).

സഭയുടെ ഉള്ളിലും തൊഴിലാളികൾക്ക് നിയമാനുസൃതമായ അവകാശങ്ങൾ സാധിച്ചുകൊടുക്കേണ്ടത് അനിവാര്യമാണ്. ഇക്കാര്യത്തിൽ കേരള കത്തോലിക്കാസഭയ്ക്ക് നേതൃത്വപരമായ പങ്കാളിത്തം വഹിക്കാൻ സാധിച്ചു എന്നത് അഭിമാനകരമാണ്. കേരളത്തിലെ എല്ലാ കത്തോലിക്കാ രൂപതകളിലെയും സന്യാസ സമൂഹങ്ങളിലെയും സ്ഥാപനങ്ങലിൽ ജോലിചെയ്യുന്നവർക്കുള്ള സേവന വേതന വ്യവസ്ഥകൾ ക്രമപ്പെടുത്താനുള്ള നയരേഖ കേരളകത്തോലിക്കാമെത്രാൻ സമിതി പ്രസിദ്ധീകരിച്ചിട്ടുണ്ട്. സഭയുടെ സമൂഹ്യ പ്രബോധനത്തിലും രാജ്യത്തിന്റെ നിയമങ്ങളിലും അധിഷ്ഠിതമായിട്ടാണ് ഈ നയരേഖ പ്രസിദ്ധീകരിച്ചിരിക്കുന്നത്. ഇത് എല്ലായിടത്തും ഘട്ടംഘട്ടമായി നടപ്പിലാക്കേണ്ടിയിരിക്കുന്നു. മെത്രാൻ സമിതിയുടെ ആസ്ഥാനകേന്ദ്രമായ പി ഒ സിയിൽ 2022 ജനുവരി മുതൽ ഈ രേഖ അനുസരിച്ച് സേവന വേതന വ്യവസ്ഥകൾ പുനഃക്രമീകരിച്ചിട്ടുണ്ട് എന്നത് മാതൃകാപരമാണ്.

നീതിയിൽ അധിഷ്ഠിതമായ നിയമപാലനത്തിലൂടെ മാത്രമെ തൊഴിൽ മണ്ഡലത്തെ കാലുഷ്യത്തിൽ നിന്നും രക്ഷപ്പെടുത്താനാവൂ.




# അതിരു കടക്കുന്ന മാധ്യമങ്ങൾ



**റവ. ഫാ. റൊമാൻസ് ആന്റണി**

'An unquestioned life is one of ignorance without morality' - Aristotle

ചോദ്യം ചെയ്യാൻ പാടില്ലാത്ത ഒരു സംവിധാനത്തെ ധാർമികത ഇല്ലാത്ത അജ്ഞത എന്നാണ് അരിസ്റ്റോട്ടിൽ വിശേഷിപ്പിക്കുന്നത്. ആരെങ്കിലും ചോദ്യം ചെയ്യുമ്പോഴാണ് ജീവിച്ചിരിക്കുന്നു എന്ന് നമുക്ക് ബോധ്യം ഉണ്ടാകുന്നത്. വ്യക്തികളും സമൂഹവും ഒരുപോലെ വിമർശനത്തിന് വിധേയരാകുന്നവരാണ്. ആരും വിമർശിക്കുന്നില്ലെങ്കിൽ അവിടെ സ്വേച്ഛാധിപത്യം അല്ലെങ്കിൽ ഫാസിസം ആണ് നിലവിലുള്ളത്.

കുരുക്ഷേത്രയുദ്ധം പുരോഗമിക്കുമ്പോൾ കൗരവപക്ഷത്തിന്റെ കാരണവരായ ധൃതരാഷ്ട്രർ അസ്വസ്ഥനാകുന്നു. അന്ധനായ ധൃതരാഷ്ട്രർക്ക് യുദ്ധത്തിന്റെ തൽസമയ വിവരണം നൽകുവാൻ സഞ്ജയൻ കടന്നു വരുന്നു. വിവരണത്തിൽ കൂട്ടിച്ചേർക്കലോ പക്ഷംചേരലോ ഇല്ലായിരുന്നു. ഇതാണ് യഥാർത്ഥ മാധ്യമധർമം. ഭരണകൂടവും ഭരണം നയിക്കുന്നവരും അന്ധരാണ്. പൊതു സമൂഹത്തിനും അന്ധതയുണ്ട്. ഒന്നും അങ്ങനെ വ്യക്തമായി കാണാൻ കഴിയുന്നില്ല. നാട്ടിൽ എന്തു നടക്കുന്നു എന്നറിയാൻ സഞ്ജയന്റെ സേവനം ആവശ്യമാണ്. ആ ജോലിയാണ് മാധ്യമങ്ങൾ നിർവഹിക്കുന്നത്.

മാധ്യമപ്രവർത്തനം ജനാധിപത്യ സംവിധാനത്തിൽ പ്രധാനപ്പെട്ട ഒരു മേഖലയാണ്. നിയമനിർമാണസഭയും ഭരണവ്യവസ്ഥയും നീതിന്യായ പീഠവും കഴിഞ്ഞാൽ ജനാധിപത്യ ശ്രീകോവിലിന്റെ നാലാമത്തെ തൂണ് മാധ്യമ മേഖലയാണ്. സത്യം കണ്ടെത്തുവാനുള്ള അവസരമാണ് മാധ്യമങ്ങൾക്കുള്ളത്. വാർത്തകൾ തമസ്കരിക്കുവാനും വളച്ചൊടിക്കുവാനും എക്കാലവും ശ്രമങ്ങളുണ്ടായിട്ടുണ്ട്. മാധ്യമത്തിന്റെ ഉടമസ്ഥന്റെ താത്പര്യം പ്രധാനപ്പെട്ടതാണ്. ജനത്തിന്റെ താത്പര്യങ്ങൾ എപ്പോഴും ഒന്നുപോലെയാകണമെന്നില്ല. Sensational news ആണ് കൂടുതൽ മാർക്കറ്റ്. സത്യത്തിന്റെ അതിരുകൾക്ക് ദൂരെയുള്ള ഒന്നാണല്ലോ. സെൻസേഷൻ എന്നു പറയുന്നത്. കച്ചവട താല്പര്യങ്ങൾക്ക് വഴങ്ങിക്കൊടുക്കാത്ത മാധ്യമങ്ങളും കുറവാണ്. സർക്കാരിന് മാധ്യമങ്ങളെ സ്വാധീനിക്കാൻ കഴിയുന്ന ആയുധമാണ് സർക്കാർ പരസ്യം.

വാർത്തകൾ സദ്വാർത്തയും ദുർവാത്തയും ഉണ്ട്. ഇതിൽ ഏതിനാണ് പ്രാധാന്യം നൽകുന്നത് എന്നത് പ്രധാനപ്പെട്ട കാര്യമാണ്. രാവിലെ പത്രത്തിൽ വായിക്കുന്ന വാർത്ത അല്ലെങ്കിൽ ചാനലിൽ വരുന്ന വാർത്ത ആ ദിവസത്തെ നമ്മുടെ മാനസികാവസ്ഥയെ സ്വാധീനിക്കും. മനുഷ്യർക്ക് നന്മ ചെയ്യാനുള്ള പ്രചോദനം നൽകുവാനും ജീവിതത്തെ അഭിമുഖീകരിക്കുവാനുള്ള ശക്തി പകരുവാനും മാധ്യമങ്ങൾക്ക് ദൗത്യമുണ്ട്. നല്ല മനുഷ്യരെ രൂപപ്പെടുത്തുവാനും നല്ല സമൂഹം രൂപപ്പെടുത്തുവാനുമാണ് മാധ്യമങ്ങൾ ശ്രമിക്കേണ്ടത്. ദുർവാർത്തകളെ കൈകാര്യം ചെയ്യുന്നതിനുള്ള വൈദഗ്ധ്യമാണ് നല്ല മാധ്യമത്തിന്റെ ശക്തി.

നമ്മുടെ സായാഹ്നങ്ങളെ ശബ്ദമുഖരിതമാക്കുന്ന ചാനൽ ചർച്ചകളുടെ നിലവാരം എത്രയോ താഴ്ന്നതാണ്. പൊതു ജനത്തിന്റെ സാമാന്യബോധത്തെ അപമാനിക്കുന്ന തരത്തിൽ അന്തി ചർച്ചകൾ അപഹാസ്യമാകുന്ന കാഴ്ചയാണ് നമ്മൾ കാണുന്നത്. തിരിച്ച് ഉത്തരം പറയാൻ അവസരമില്ലാത്തവരെ വെല്ലുവിളിക്കുന്ന രീതി



ശരിയല്ല. ചില സ്ഥാപനങ്ങളേയും സമുദായങ്ങളേയും സ്ഥിരമായി ആക്ഷേപിക്കുന്ന രീതിയും അപഹാസ്യമാണ്. കോടതിയിൽ വിചാരണ തുടങ്ങുന്നതിനു മുമ്പേ മാധ്യമവിചാരണയുണ്ട്. കുറ്റാരോപിതരാകുന്നവർക്കും അവകാശങ്ങളുണ്ട് എന്ന കാര്യം പല മാധ്യമങ്ങളും വിസ്മരിക്കുന്നു. നമ്മുടെ നീതിന്യായ വ്യവസ്ഥയെ ചോദ്യം ചെയ്യുന്ന തരത്തിലുള്ള മാധ്യവിചാരണയ്ക്ക് ആര് കടിഞ്ഞാണിടും എന്നതാണ് പ്രശ്നം. പലപ്പോഴും മാധ്യമങ്ങളുടെ വിധി പ്രസ്താവനക്കു ശേഷമാണ് കോടതിയുടെ വിധി.

നഷ്ടപ്പെടാത്തതിനെയെല്ലാം പരിഹസിക്കുന്നതും അപഹസിക്കുന്നതും പക്വതയുള്ള മാധ്യമധർമമല്ലല്ലോ. ബിഷപ്പ് ഫ്രാങ്കോയുടെ കേസിലെ വിധി പ്രഖ്യാപിക്കുന്ന ദിവസം ആഘോഷിക്കാൻ കാത്തിരുന്ന മാധ്യമങ്ങളെ നിരാശപ്പെടുത്തുന്ന വിധി പ്രസ്താവനയാണ് ഉണ്ടായത്. ആരാണ് നമ്മുടെ മാധ്യമങ്ങൾ നടത്തിയ പ്രതികരണങ്ങൾ ഒരു പരിഷ്കൃത സമൂഹത്തിന് യോജിച്ചതല്ലായിരുന്നു. മാധ്യമവിചാരണക്ക് അതിർവരമ്പുകളിടാനും പ്രതികരണങ്ങളിൽ മിതത്വം പാലിക്കുവാനും ബന്ധപ്പെട്ടവർ ശ്രമിക്കേണ്ട സമയം അതിക്രമിച്ചിരിക്കുന്നു.

നമുക്ക് സഞ്ജയനിലേക്കു മടങ്ങാം. അന്ധരായ സംവിധാനങ്ങൾക്കും ജനസമൂഹത്തിനും സത്യം പറഞ്ഞു കൊടുക്കുക എന്നതാണ് മാധ്യമധർമം. അവിടെ ധൃതരാഷ്ട്രരുടെ താല്പര്യമല്ല യുദ്ധഭൂമിയിൽ എന്തു നടന്നു എന്നതായിരുന്നു പ്രധാനം. നമ്മുടെ രാജ്യത്തിന്റേയും സമൂഹത്തിന്റേയും ഐക്യവും സൗഹൃദവും നിലനിർത്തത്തക്ക വിധത്തിലുള്ള മാധ്യമവിചാരണയാണ് നമുക്കാവശ്യം.

'രാജാവ് നഗ്നനാണ്' എന്ന ചൊല്ലും ഇവിടെ പ്രസക്തമാണ്. ആധികാരം കയ്യാളുന്നവരും അധികാരം ഇല്ലാത്തവരും ഒരുപോലെ നഗ്നരായ ഒരവസ്ഥയാണ് ഇവിടെയുള്ളത്. മാധ്യമങ്ങൽ പുലർത്തേണ്ട പ്രവാചകധർമത്തിന് മാതൃകയായ ചിലരുടെ കഥ ബൈബിളിലുണ്ട്. സത്യം വിളിച്ചു പറഞ്ഞവർ രാജാവിനൊരു മോഹമുണ്ടായി. തന്റെ സൈന്യത്തിലെ ഒരു പ്രധാനപ്പെട്ട നായകന്റെ ഭാര്യയെ സ്വന്തമാക്കുവാൻ. അതിനുവേണ്ടി രാജാവ് പാവം പട്ടാളക്കാരനെ ചതിയിൽ കൊല്ലുന്നു. അന്നത്തെ മാധ്യമങ്ങളൊന്നും പ്രതികരിച്ചില്ല. നാമാൻ എന്ന പ്രവാചകൻ മാത്രം രാജാവിന്റെ അതിക്രമത്തെ പൊതുജനമധ്യേ അവതരിപ്പിച്ചു. വേറൊരു രാജാവ് ഒരു പൗരന്റെ ഭൂമി സ്വന്തമാക്കുവാനായി വ്യാജകുറ്റാരോഹണം നടത്തി അയാളെ കൊല ചെയ്യുന്നു. പൗരന്റെ സ്വത്തും ജീവനും സംരക്ഷിക്കുവാൻ ബാധ്യതയുള്ള രാജാവ് ഒരു പൗരന്റെ സ്വത്തു അപഹരിച്ചപ്പോൾ പ്രതികരിക്കുവാൻ ഒരു പ്രവാചകൻ കടന്നു വന്നു. പിന്നെ നമുക്ക് അറിയാവുന്ന ഒരു കഥാപാത്രമണല്ലോ സ്നാപകയോഹന്നാൻ. രാജാവ് പുലർത്തേണ്ട ധാർമികതയിൽ കോട്ടമുണ്ടായപ്പോഴാണ് യോഹന്നാൻ ചോദ്യങ്ങൾ ഉയർത്തിയത്. യോഹന്നാന്റെ അന്ത്യം ഒരു മാധ്യമ പ്രവർത്തകർക്കും ഉണ്ടായിട്ടില്ല.



ധാർമികതയില്ലാത്ത വാർത്താസംപ്രേഷണവും നിക്ഷിപ്ത താല്പര്യങ്ങളോടു കൂടിയിള്ള ചാനൽ ചർച്ചകളും വിഷലിപ്തമായ മാധ്യമപ്രവർത്തനമാണ്. ആയുധമില്ലാത്തവനെ അക്രമിക്കുന്നത് ഭീരുത്വമാണ്. നമ്മുടെ പല മാധ്യമങ്ങളും നിരപരാധികളെ വേട്ടയാടുന്നതിൽ സംതൃപ്തി കണ്ടെത്തുന്നു എന്നു തോന്നുന്നു. നമുക്കു വേണ്ടത് മാനുഷിക മൂല്യങ്ങൾ പാലിക്കുന്ന ഒരു മാധ്യമപ്രവർത്തന ശൈലിയാണ്.



**എയ്ഞ്ചൽ മേരി**
പ്രസിഡന്റ് എം സി വൈ എം
സഭാതല സമിതി



# ലഹരിയിൽ മയങ്ങുന്ന യുവത്വം

ആധുനിക ലോകം അനുകരണത്തിന്റെയും വ്യത്യസ്തതകളുടെയും ഒരു പ്രത്യേക സ്വഭാവത്തിലൂടെയാണ് കടന്നു പോകുന്നത്. നമ്മെ ഭരിക്കുന്ന ആധുനിക മാധ്യമങ്ങൾ ഈ അനുകരണഭാവത്തിന്റെ പ്രഥമ കർത്തവ്യ നിർവഹണത്തിൽ അതിപ്രധാനമായ പങ്ക് വഹിക്കുന്നുണ്ട്. ജീവിതത്തിൽ കൈമുതലായി കിട്ടിയ ചില കർത്തവ്യങ്ങൾ സമൂഹത്തെ ബോധിപ്പിക്കാനുള്ള ഒരു ചടങ്ങായോ, അല്ലെങ്കിൽ കാര്യസാദ്ധ്യത്തിനായോ നാം ചെയ്തു തീർക്കുമ്പോൾ യുവത്വം ചില ലഹരികൾക്കു വേണ്ടി തങ്ങളെ തന്നെ അടിമകളാക്കുന്നു.

ഒരു സാധാരണക്കാരന്റെ വീക്ഷണത്തിലൂടെ കടന്നുപോയാൽ ഒരു യുവാവിനെയോ, യുവതിയേയോ വ്യത്യസ്ഥമായ ലഹരികൾ മയക്കുന്നുണ്ട്. അത് മാദ്ധ്യമ ലഹരിയെന്നോ, സാമൂഹിക ലഹരിയെന്നോ, ആദ്ധ്യാത്മിക ലഹരിയെന്നോ, സാമ്പത്തിക ലഹരിയെന്നോ അതിനെ കരുതാം.

**മാധ്യമ ലഹരി**

വിശുദ്ധ ലൂക്കോസ്, മത്തായി സുവിശേഷങ്ങളിൽ നാം കാണുന്ന ഒരു ഉപമയുണ്ട്. ഫലത്തിൽ നിന്നും വൃക്ഷത്തെ അറിയുക. ഒരു വൃക്ഷത്തെ സംബന്ധിച്ചിടത്തോളം ഫലങ്ങൾ നൽകുക എന്നത് അതിന്റെ ധർമ്മമാണ്. അപ്രകാരം നല്ല പ്രവർത്തികൾ ഒരു മനുഷ്യന്റെ നല്ല ഹൃദയത്തിൽ നിന്നാണ് രൂപപ്പെടുന്നത്. യുവത്വം ഇന്ന് മാധ്യമസംസ്ക്കാരത്തിന് സ്വന്തം ജീവിതത്തെ തന്നെ വിട്ടുകൊടുക്കുമ്പോൾ അവ നന്മയ്ക്ക് മാത്രമായി നാം ഉപയോഗിക്കുന്നുണ്ടോ എന്ന് ചിന്തിക്കേണ്ടതുണ്ട്. പഠനവും, പണസമ്പാദനവും, ജോലി മേഖലകളും ഒരു വിരൽ തുമ്പിൽ സ്വന്തമാക്കാൻ കഴിയുന്ന ഒരു വ്യക്തിക്ക്, അവന്റെ ജീവിതത്തിൽ ഏറ്റവും സ്വാധീനം ചെലുത്തുന്നതും ദൈനംദിനം ജീവിതത്തിൽ അവന്റെ സമയം എങ്ങനെ ചെലവഴിക്കണം എന്ന് പഠിപ്പിക്കുന്നതും മാധ്യമങ്ങൾ തന്നെയാണ്. കുട്ടികൾ മുതൽ വയോവൃദ്ധർവരെ പ്രത്യേകിച്ച് യുവതലമുറയെ എല്ലാത്തരത്തിലും വിശിഷ്ടമായി അവരുടെ ജീവിതത്തിലെ മനോവികാരങ്ങളെ സ്വാധീനിക്കുന്നതിൽ മാധ്യമങ്ങൾക്കുള്ള പങ്ക് പറയാതിരിക്കാൻ വയ്യ. നൂറിലധികം മാധ്യമസാദ്ധ്യതകളെ കാലത്തിനനുസരിച്ച് പ്രയോഗിക ജീവിതത്തിൽ ഉപയോഗിക്കാൻ അഗ്രഗണ്യരായ നമ്മെ സംബന്ധിച്ചിടത്തോളം ഇവ നന്മയിലേക്കും തിന്മയിലേക്കുമുള്ള വാതായനങ്ങൾ നമുക്ക് തുറന്നു തരുന്നുണ്ട്. ഒരു തരത്തിൽ അറിവിന്റേയും വിനോദത്തിന്റെയും മാർഗ്ഗമാണെങ്കിൽ മറ്റൊരു തരത്തിൽ സെക്സിന്റെയും വയലൻസിന്റെയും അതിപ്രസരം പുതിയ സംസ്കാരത്തിന് നമ്മെ അടിമകളാക്കുന്നു. പൈതൃകമായി ലഭിച്ച മൂല്യങ്ങൾ എല്ലാ അർത്ഥത്തിലും നഷ്ടപ്പെടുന്നതിന്റെ പ്രധാന കാരണം ഈ മാധ്യമ അടിമത്വമാണ് എന്ന് പറയാതിരിക്കാൻ വയ്യ. യുവത്വത്തിന്റെ ജീവിത യാത്ര മാധ്യമ സങ്കല്പങ്ങൾക്കനുസരിച്ച് മാറി വരുകയാണ്. മനുഷ്യന്റെ ഉപകരണമായിരുന്നു മാധ്യമമെങ്കിൽ ഇന്ന് മനുഷ്യൻ മാധ്യമങ്ങളുടെ ഉപകരണമായി മാറിക്കൊണ്ടിരിക്കുന്നു. ഈ അടിമത്വ ലഹരി ക്രിസ്തു കേന്ദ്രീകൃത വിശ്വാസത്തെ പോലും അഭിപ്രായ സ്വാതന്ത്ര്യം കൊണ്ട് സ്വതാല്പര്യങ്ങൾ വിളിച്ചോതുവാനായി നാം ഉപയോഗിക്കുന്നു.

**സാമൂഹിക ലഹരി**

ഓരോ മനുഷ്യനും സൂക്ഷിപ്പികാരനാണ്, തന്റെ ചിന്തയുടെയും വാക്കുകളുടേയും മേൽനോട്ടം അവനെ ഏൽപ്പിച്ചിരിക്കുന്നു. ദൈവത്തിന്റെ ആലയമായ തന്റെ തന്നെ ആത്മാവിന്റെ സംരക്ഷണം അവനെ ഏൽപ്പിച്ചിരിക്കുന്നു. തന്റെ ബോധതലത്തെ ദൈവീകധാരകളായ ജീവൻ, സ്നേഹം, സത്യസന്ധ്യത എന്നിവയാൽ നിറയ്ക്കുമ്പോൾ നാം നമ്മുടെ തന്നെ വിശ്വസ്തനും വിവേകിയുമായ

കാര്യസ്ഥനായി മാറണം. ഒരു യുവാവിന്റെ തീഷ്ണത യുവത്വത്തിൽ ആരംഭിക്കുമ്പോൾ കടമകൾ ബോധപൂർവ്വം മറക്കാനും നമ്മെ തന്നെ തന്നെ നിയന്ത്രിക്കാൻ നാം ഉത്തരവാദികൾ ആകുമ്പോഴും സാമൂഹിക ലഹരിക്ക് നാം അടിമപ്പെടുന്നു.

മദ്യവും, മയക്ക് മരുന്നും ഒരു വലിയ സാമൂഹിക വിപത്തിന്റെ തുടക്കമാണ്. കണക്ക് പുസ്തകങ്ങൾ പരിശോധിക്കുമ്പോൾ കോടിക്കണക്കിന് രൂപയുടെ അനധികൃതമായ ലഹരി വസ്തുക്കളാണ് കേരളത്തിൽ ഒരു വർഷം ഉപയോഗിക്കുന്നത്. ഇരുപത് വർഷം മുമ്പുള്ള കണക്ക് പരിശോധിച്ചാൽ ഇന്ത്യയിൽ മദ്യം ഉപയോഗിച്ചി



രുന്നവരുടെ എണ്ണം 300 ൽ 1 ആയിരുന്നു. എന്നാൽ അടുത്ത കാലത്ത് നടത്തിയ ചില പഠനങ്ങളിൽ ആ പഠനം 20 ൽ ഒരാൾ ലഹരി മരുന്നിന് അടിമയാണ് എന്നായി. ഇന്ത്യൻ കണക്കുകളിൽ 21 നും 51 നുമിടയിൽ പ്രായമുള്ളവരാണ് മദ്യം പ്രധാനമായും ഉപയോഗിക്കുന്നത്. കേരളത്തിലേക്ക് വന്നാൽ 1990 ൽ 2% യുവാക്കൾ ലഹരി വസ്തുക്കൾ ആയിരുന്നെങ്കിൽ 2011 ൽ അത് 23% ആയി മാറി. മറ്റൊരു കണക്കിൽ, കേരളത്തിൽ ഒരാൾ മദ്യം ഉപയോഗിച്ച് തുടങ്ങുന്ന പ്രായം 19945 ൽ 14 വയസ്സ് ആയിരുന്നു. എങ്കിൽ 2019 ലെ കണക്കനുസരിച്ച് 9 വയസ്സ് ആയിരിക്കുന്നു. നമ്മുടെ യുവജനങ്ങൾക്കും കുട്ടികൾക്കുമിടയിൽ ഇത്തരം ലഹരിയുടെ സ്വാധീനം വർദ്ധിക്കുവാൻ പ്രധാനമായും രണ്ട് കാരണങ്ങളുണ്ട്. അതിൽ ഒന്ന് സനാഹൃദങ്ങളാണ്. ഇന്നത്തെ മാധ്യമ സംസ്ക്കാരവും, സമ്പത്തിന്റെയും ആർഭാടത്തിന്റെയും അഭിനിവേശവും കുട്ടികളിൽ രൂപീകരിക്കുന്ന മാറ്റം ചെറുതല്ല. യുവാക്കളുടെ കാര്യത്തിൽ അവർ അവരെ തന്നെയോ ഒപ്പമുള്ളവരെയോ, ലഹരിയുടെ ചതിക്കുഴിയിലേക്ക് പറഞ്ഞു വിടുന്നു. രണ്ടാമത്തെ കാരണമായി മനസ്സിലാക്കേണ്ടത്. നമ്മുടെ വിദ്യാഭ്യാസ രംഗത്ത് വന്ന മാറ്റം തന്നെയാണ്. നഴ്സിംഗ്, എൻജിനിയറിംഗ്, ഹോട്ടൽ മാനേജ്മെന്റ് തുടങ്ങിയവ പ്രൊഫഷണൽ കോഴ്സുകളിൽ ഏറെ തൊഴിൽ സാധ്യതകളുണ്ടാവുകയും, അത്തരം പഠനങ്ങൾക്കായി നമ്മുടെ യുവാക്കൾ അന്യസംസ്ഥാനങ്ങളിലേക്ക് ചേക്കേറാൻ തുടങ്ങിയതും ലഹരിയിലേക്ക് തലമുറകളെ വിട്ട് കൊടുക്കുന്നു. ഇന്നത്തെ യുവതലമുറയുടെ മറ്റൊരു ലഹരിയാക്കുന്നത്, സമൂഹത്തിൽ വളരെ വ്യാപകമായി നടമാടുന്ന ലൈംഗിക അരാജകത്വത്തിന്റെ വ്യക്തമായ പ്രതിഫലനമായ വ്യഭിചാര മാഫിയയാണ്. ഇതിന്റെ പ്രധാന കാരണമായി നാം മനസിലാക്കുന്നത് സാമ്പത്തികമാണ്. ദാരിദ്രം മൂലം അല്ലെങ്കിൽ ഉള്ള സാമ്പത്തികം മതിയാകാതെ ഈ മേഖലയിലേയ്ക്ക് കടന്നു വരുന്നവരാണ് ഏകദേശം 34% യുവതി യുവാക്കൾ. ഇത് മറ്റൊരു തരത്തിൽ സമ്പത്തിനോടുള്ള അമിതമായ ലഹരിയും അടിമത്വവുമാണ്. ജി കടുപ്പാറയിൽ രചിച്ച സ്ത്രീ കരയുന്നു എന്ന പുസ്തകത്തിൽ ഈ അടിമത്വത്തിന്റെ കാര്യകാരണങ്ങൾ വ്യക്തമായി രേഖപ്പെടുത്തിയിട്ടുണ്ട്.

**ആദ്ധ്യാത്മിക ലഹരി**

ജീവിതത്തിൽ തിരിച്ചടികളും തിക്താനുഭവങ്ങളും ഉണ്ടാകുമ്പോൾ പലരും ദൈവത്തിന്റെ സ്നേഹത്തേയും നീതിയേയും ചോദ്യം ചെയ്യാറുണ്ട്. ദൈവം നമ്മുടെ മുമ്പിൽ എല്ലാ വാതിലുകളും അടച്ചതായി തോന്നുമ്പോഴും ഈ ചോദ്യം വീണ്ടും നാം ആവർത്തിക്കുന്നു. ഇത്തരം ചോദ്യങ്ങളും ഉത്തരം കൂടുതലായും ഉതിർന്നു വരുന്നതും, ക്രിസ്തു വിശ്വാസത്തിൽ നിന്ന് പിൻതിരിയുന്നതും യുവത്വം ആഘോഷിക്കുന്നവരാണ് എന്നാൽ ക്രിസ്തുവിനെ ഹൃദയത്തിൽ പേറി അവന്റെ ചിന്തകളിൽ കാലുറച്ച് നിൽക്കുന്നവരും നമുക്കൊപ്പം യാത്രചെയ്യുന്നുണ്ട്. ഒരു തരത്തിൽ പറഞ്ഞാൽ അദ്ധ്യാത്മിക ലഹരി അനുഭവിക്കുന്നവർ കുമ്പസാരക്കൂട്ടിലെ ഈശോ സ്നേഹത്തെ കണ്ടുകൊണ്ട്, കൂട്ടായ്മകളിൽ ഈശോയെ കണ്ടു മുട്ടുന്നവരും പകർന്നു നൽകുന്നവരും ധാരാളമുണ്ട്. എല്ലാ ദിവസവും വിശുദ്ധ കുർബാന സ്വീകരിച്ചുകൊണ്ട് സഹനങ്ങളെ ക്രിസ്തു സ്നേഹത്തോട് ചേർക്കുന്നവർ ഞാൻ, എന്റെ വീട്, എന്റെ കുടുംബം, എന്റെ ജോലി എന്നിവയ്ക്കപ്പുറത്തേക്ക് നാം കാണുന്ന ക്രിസ്തു എന്ന ലഹരി മുറിവേറ്റ മനുഷ്യനെ സഹായിക്കവേ എനിക്കുണ്ടായേക്കാവുന്ന നഷ്ടങ്ങൾ മനസിലാക്കുന്ന ഒരു സ്വാർത്ഥ മനുഷ്യന്റെ മുമ്പിൽ മൂന്നാണികളാൽ പിടഞ്ഞു വീണ യേശു തമ്പുരാന്റെ നല്ല സമരിയാക്കാരൻ ആകുവാനുള്ള ലഹരി ഇവിടെയാണ് ഒരു ക്രിസ്തു വിശ്വാസിയുടെ ആദ്ധ്യാത്മിക ലഹരി ആരംഭിക്കുന്നത്.

കാച്ചികുറുക്കി പറഞ്ഞാൽ ഒരുവന്റെ ലഹരിയാണ് അവന്റെ ജീവിതത്തിന്റെ തുറുപ്പു ചീട്ട്. പക്ഷേ അവൻ തെരഞ്ഞെടുക്കുന്ന ലഹരി ശരിയായത് അല്ലെങ്കിൽ ജീവിതത്തിന്റെ യൗവ്വനം ചുറ്റുപാടുകൾക്ക് നഷ്ടം വിതയ്ക്കും.

# ദുരിതപൂർണമാകുന്ന സ്ത്രീജീവിതം





**ഡോ. മേരി റജീന**
കേരള കാർഷിക സർവകലാശാല, തൃശ്ശൂർ

ഇന്ത്യൻ സിനിമയിലെ ഏറ്റവും നല്ല നടിക്കുള്ള പുരസ്കാരമായിരുന്നു ഉർവശി. ഇപ്പോഴത് രജത കമലമായിരിക്കുന്നു. ഓരോ സ്ത്രീയും ഒരു ഉർവ്വശി- രജത കമലം അവാർഡിനർഹയാണ്. മകളായി പിറക്കുന്നവൾ സഹോദരി, ഭാര്യ, മരുമകൾ, നാത്തൂൻ, അമ്മ, അമ്മായിഅമ്മ, വല്യമ്മ, അയൽവാസി, ഉദ്യോഗസ്ഥ തുടങ്ങി എണ്ണിയാലൊടുങ്ങാത്ത റോളുകൾ ദിവസേന ആടി ഫലിപ്പിച്ചാലെ ഉത്തമ മനുഷ്യജന്മമായി നമ്മുടെ നാട്ടിൽ കരുതപ്പെടുകയുള്ളു. പുരുഷന്മാർക്കും ഇവയുടെ മറുപുറം അഭിനയിക്കാനുണ്ടെങ്കിലും നാടിന്റെ സംസ്കാരം സ്ത്രീജനങ്ങൾക്ക് അധികമായി ചാർത്തി നൽകിയിരിക്കുന്ന ഒരു വൈകാരിക രസക്കൂട്ട് ഓരോ അഭിനയ ഭാഗത്തിനുമുണ്ട്. അമ്മയാകാൻ സൃഷ്ടിക്കപ്പെട്ട പളുങ്കുപാത്രം പോലുള്ള ശരീരത്തിന്റെ പ്രത്യേകതകൾ അഭിനയമികവിന് ചിലപ്പോഴെങ്കിലും മാറ്റ് കുറയ്ക്കാറുമുണ്ട്. ഓർമ വരുന്ന കവിതാ ശകലം ഇവിടെ കുറിക്കുന്നു.

വിടർന്നു നിൽക്കുന്നോരെൻ
ഭംഗി മാത്രം
ആസ്വദിക്കുന്നു ലോകമത്രയും
വാടിക്കഴിഞ്ഞാൽ തിരിഞ്ഞു നോക്കില്ല
ഒരാൾ പോലും..
ഞാൻ ഈ രൂപത്തിൽ
എത്തുവാൻ പെട്ട
വേദനകൾ എനിക്ക് മാത്രം സ്വന്തം
എൻ മനസ്സിനെ നനയിക്കാനായി
ദളങ്ങളിൽ മഴത്തുള്ളികൾ
വീണിടുമ്പോൾ അതിലൊന്നും
മുറിവേൽക്കാതെ
ഞാനും ചിരിതൂകി നിൽക്കുന്നു.

വിജയം കൈവരിച്ചവർ ആഘോഷിക്കപ്പെടുമ്പോൾ വഴിയിൽ തളർന്നു വീണ ലക്ഷോപലക്ഷങ്ങൾ ആരാലും അറിയപ്പെടുന്നില്ല. എന്നാൽ ഈ പരാജിതർ ആഘോഷിക്കപ്പെടുന്നവരെക്കാൾ മികച്ചവരാണ്. ചെളിക്കുണ്ടിൽ നിന്നുയരാനാവശ്യമായ സാമൂഹിക-സാമ്പത്തിക പിന്തുണ ലഭിക്കാത്തതുകൊണ്ട് മാത്രം ഉർവ്വശി പട്ടം ലഭിക്കാതെ പോയവരാണിവർ. ഇവരുടെ യുദ്ധമുഖ സാഹചര്യങ്ങൾ അതികഠിനമായിരുന്നിരിക്കാം. പോഷകാഹാരക്കുറവും യാത്രാക്ലേശവും താണ്ടി അതിർത്തികൾ കടന്നപ്പോൾ അവർ നേരിട്ടത് അസമത്വവും അനീതിയും അഴിമതിയും നിറഞ്ഞ മനസ്സാക്ഷി മരവിച്ച മനുഷ്യക്കോലങ്ങളെ ആയിരിക്കണം. ഈ ചേറിനുള്ളിൽ നിന്ന് തലപൊന്തിച്ച് തന്റെ സൗന്ദര്യം പ്രദർശിപ്പിക്കാനാവശ്യമായ ഊർജ്ജം പകരുന്ന സൂര്യകിരണങ്ങൾ അവരുടെ മേൽ പതിക്കാതെ പോയെങ്കിലും അവരും നന്നായി പോരാടിയിട്ടുണ്ടാകും. തന്റെ ചെറു ലോകത്തിൽ ഒരു നല്ല മകളായി, സഹോദരിയായി, അമ്മയായി, ഒക്കെ പ്രശോഭിച്ചവർ പകർന്നു നൽകിയ നന്മയാണല്ലോ ഇന്നിന്റെ ഈ ലോകം. അവരുടെയെല്ലാം ജീവിതം വിജയഗാഥകളായി കൊട്ടിഘോഷിക്കപ്പെടുന്നില്ല എന്ന് മാത്രം.

ജീവിതത്തിലെ ഓരോ ദിനവും അവൾ നേരിടുന്നത് ഓരോ തരം പ്രശ്നങ്ങളെയാണ്. ഇല്ലായ്മയുടെ ലോകത്തും ഉള്ളവരുടെ ലോകത്തും ഒരേ രീതിയിലുള്ള പ്രശ്നങ്ങൾ അഭിമുഖീകരിക്കുന്നവരാണ് വനിതകൾ. കഴിഞ്ഞ കാലങ്ങളിലെ സ്ത്രീ എന്ന ആക്ഷേപസ്വരം ഇപ്പോൾ മാറിയെങ്കിലും ഓരോ ചെറു ഇടങ്ങളിൽ പോലും തന്റെ കഴിവുകൾക്കൊത്ത് പ്രവർത്തിക്കുവാൻ അവസരം ലഭിക്കണമെങ്കിൽ ഒരു തലതൊട്ടപ്പൻ വേണമെന്ന അവസ്ഥ ഇന്നും നിലനിൽക്കുന്നു. കഴിവുകൾ അല്ല ഗ്രൂപ്പുകൾ ആണ് എവിടെയും പ്രധാനം. സ്ത്രീയുടെ ലോകം രണ്ടായി വിഭജിക്കപ്പെട്ടിരിക്കുന്നു. കുടുംബവും, തൊഴിലിടവും. സ്വസ്ഥതയും സമാധാനാവും നിറഞ്ഞ ഇടങ്ങളാകണം ഇവ രണ്ടുമെന്നു ഓരോ വ്യക്തിയുമാഗ്രഹിക്കുമെങ്കിലും ജീവിതം കല്ലും മുള്ളും നിറഞ്ഞതാണെന്നതാണല്ലോ യാഥാർത്ഥ്യം. ഒരേ വ്യക്തി രണ്ടിടങ്ങളിൽ വ്യാപരിക്കുമ്പോൾ തീർച്ചയായും ഒരിടത്തെ സാഹചര്യങ്ങൾ മറുഭാഗത്തിലും പ്രതിഫലിക്കും. നിറകുടത്തിനല്ലേ തുളുമ്പാൻ സാധിക്കുകയുള്ളൂ. വീട്ടിൽ സന്തോഷമുണ്ടെങ്കിൽ തൊഴിൽ സ്ഥലത്തും സന്തോഷമുണ്ടാവും. ഒരിടത്തെ ചെറു ദു:ഖങ്ങൾ മറ്റിടത്ത് പങ്കുവെക്കാനുള്ള സാഹചര്യമുണ്ടെങ്കിൽ തന്നെ ഓരോ സ്ത്രീയുടെ ജീവിതവും ദുരിതമുക്തമാകാം.

ഇത്തരത്തിലുള്ള ഒരു സന്തുലിതാവസ്ഥ ഇല്ലാതെ പോകുന്നതാണ് സ്ത്രീ ജന്മങ്ങളുടെ ദു:ഖം. അടുക്കളയിലെ കസർത്തുകൾ, കുട്ടികളെയും മുതിർന്നവരെയും ശുശ്രൂഷിക്കുന്നതിന്റെ ശാരീരിക മാനസിക സമ്മർദ്ദങ്ങൾ, വഴിയിലെയും തൊഴിലിടങ്ങളിലെയും കഴുകന്റെ നോട്ടങ്ങൾ, ഒരല്പം ദയയാചിച്ചാൽ അതിനു നൽകേണ്ടി വരുന്ന ചാരിത്ര്യം എന്ന സമ്മാനം, കുറ്റബോധങ്ങളുടെ ഭാണ്ഡകെട്ട്, മനസ്സലിവില്ലാത്ത ജീവിത പങ്കാളിയുടെയും കുടുംബാംഗങ്ങളുടെയും നിലയ്ക്കാത്ത ഡിമാന്റുകൾ എന്നിവയിലൊന്നിന്റെയോ പലതും കൂടിയതോ ആയ ഭാരം പേറുന്നവരാണ് ഓരോ സ്ത്രീയും. കുടുംബത്തിന് പൊതുവെയുള്ള സാമ്പത്തിക സാമൂഹ്യ സമ്മർദ്ദങ്ങൾക്ക് പുറമെയാണ് സ്ത്രീയ്ക്ക് മാത്രമായുള്ള ഈ സമ്മാനങ്ങൾ. ഇന്നലെവരെയുള്ള ഒരു ശരാശരി കുടുംബിനിയുടെ ചിത്രമായിരുന്നു ഇത്. എന്നാൽ കാലം മാറിയപ്പോൾ കോലവും മാറുന്നുണ്ട്. സാമ്പത്തിക സ്വയം പര്യാപ്തതയും സ്വാതന്ത്ര്യവും കൈവരിച്ചതോടുകൂടി ജീവിതം സുഖകരമായെങ്കിലും കുടുംബം എന്ന അടിസ്ഥാന ശില തകർക്കുന്ന ഒട്ടനവധി പ്രവണതകൾ തലപൊക്കിക്കഴിഞ്ഞു. ഉർവ്വശി പട്ടം ഞങ്ങൾക്കാവശ്യമില്ലാ എന്ന് ഉച്ചത്തിൽ പറഞ്ഞ് സ്വന്തം വികാരങ്ങൾക്കും വിശ്വാസങ്ങൾക്കും സത്യങ്ങൾക്കും മാത്രം അധിഷ്ഠിതമായി ജീവിതം കെട്ടിപ്പടുക്കുവാൻ ശ്രമിക്കുന്ന സത്യാനന്തരയുഗവാസികൾ ക്ഷണിച്ചു വരുത്തുന്ന അനിഷ്ടങ്ങൾ അനേകമാണ്. അച്ചടി ഭാഷയിൽ ഇവർ പറയുന്നതൊക്കെ ശരിയായിരിക്കാം. എന്നാൽ ജീവിതത്തിന് ഒരു ലിപിയും ഒരു പ്രത്യേക ഭാഷാശൈലിയുമുണ്ട്. അവിടെ ചിലപ്പോഴൊങ്കിലും ന്യായം അന്യായവും അന്യായം ന്യായവുമാകുന്നു. ജീവിതമാകുന്ന കോടതിയിലെ വിധികർത്താക്കൾ അനവധിയാണ്. അവരുടെ കണ്ണുകൾ മൂടി കെട്ടപ്പെട്ടതല്ല. ആവശ്യമില്ലാത്തതെന്നു തോന്നാവുന്നതൊക്കെ കാണാനും കേൾക്കാനും ഔത്സുക്യം കാണിക്കുന്ന കൂട്ടർ അനാവശ്യമായത് പറഞ്ഞ് പരത്തുകയും ചെയ്തേക്കാം. ഇവരെല്ലാം ഉൾപ്പെട്ടതാണ് സമൂഹം എന്ന സത്യം.

അഡ്ജസ്റ്റ്മെന്റ് എന്ന പദം കേട്ടാൽ പൊട്ടിതെറിക്കുന്ന യുവതലമുറയോട് ഒന്നേ പറയാനുള്ളൂ. അതൊരു ഭീകരാവസ്ഥയല്ല മറിച്ച് ഒരു വെല്ലുവിളിയാണ്. ഫ്രാൻസിസ് മാർപാപ്പ അമോറിസ് ലതീഷ്യയിൽ പറയുന്നത് ഈ വെല്ലുവിളി സ്വീകരിക്കാൻ മക്കൾ ധൈര്യപൂർവ്വം കടന്നുവരണമെന്നാണ്. ഇരുട്ടിനിടയിലും വെളിച്ചമുണ്ടെന്ന് തിരിച്ചറിഞ്ഞു ജീവിതം ഒരാഘോഷമാക്കാനാണ് ഓരോ സ്ത്രീയും വിളിക്കപ്പെട്ടിരിക്കുന്നത്. യുവതികളെയും പൈതങ്ങളെയും മുതിർന്നവർ പ്രാർത്ഥനാപൂർവ്വം ഇതിനായി ഒരുക്കണം. സ്ത്രീകൾ ജീവിതത്തെ ധൈര്യപൂർവ്വം നേരിട്ട് ശക്തമായ കുടുംബങ്ങളെ വാർത്തെടുത്തില്ലെങ്കിൽ മനോദൗർബല്യങ്ങളുള്ള ഒരു വരും തലമുറയാകും നമുക്ക് ശേഷം ഉണ്ടാവുക. സമ്പൂർണ കുടുംബങ്ങളാണ് എപ്പോഴും സന്തുഷ്ട കുടുംബങ്ങൾ. ദൈവഹിതത്താൽ ഉറ്റവർ നഷ്ടപ്പെടുന്നവരുടെ നഷ്ടങ്ങൾ നികത്താൻ സഹോദര കുടുംബങ്ങൾ ബാധ്യസ്ഥരാണ്. ക്ലേശങ്ങളല്ലാ ഏറുന്നത് സാഹസികതയാണ്. ഈ സാഹസിക യാത്ര സഫലമാകാനുള്ള കൃപയ്ക്കായി ഓരോ അമ്മയും പരിശുദ്ധ അമ്മയുടെ മാദ്ധ്യസ്ഥം തേടണം. ദൈവം നമുക്ക് തുണയായുണ്ട്.




**റവ. ഡോ. നൈനാൻ തരകൻ ആന്നിയിൽ**

**The Bhagavad Gita: A New Translation in Verse** എന്ന പേരിൽ തയ്യാറാക്കിയ ഭഗവത് ഗീതയുടെഇംഗ്ലീഷ് ഭാഷാന്തരം കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ പ്രകാശനം ചെയ്തു. പ്രകാശന ചടങ്ങിൽ ശാന്തിഗിരി ആശ്രമ ശ്രേഷ്ഠൻ സ്വാമി ഗുരുരത്നം ജ്ഞാനതപസ്വി ആദ്യപ്രതി ഏറ്റുവാങ്ങി. മലയാളം സർവകലാശാല മുൻ വൈസ്ചാൻസലർ ശ്രീ കെ. ജയകുമാർ സന്നിഹിതനായിരുന്നു.

ഈ ഭാഷാന്തര പഠനം ഒരൊറ്റ ദിവസം കൊണ്ടോ കുറെ ആഴ്ചകൾ കൊണ്ടോ രൂപംകൊണ്ടതല്ല. റവ. ഡോ. നൈനാൻ തരകൻ 1983-87 കാലഘട്ടത്തിൽ അമേരിക്കയിലെ നോട്രഡാം യൂണിവേഴ്സിറ്റിയിൽ ഇംഗ്ലീഷ് സാഹിത്യത്തിൽ ഡോക്ടറേറ്റിന് ആവശ്യമായിരുന്ന പ്രബന്ധത്തിന്റെ ഭാഗമായി ഗീത പഠിച്ചപ്പോൾ അന്ന് പദ്യത്തിൽ തർജ്ജമ ചെയ്ത വരികളും കുറിപ്പുകളുമാണ് ഇന്ന് ഇപ്രകാരം രൂപംകൊണ്ട പുസ്തകത്തിന്റെ അടിസ്ഥാനം. കഴിഞ്ഞ 50 വർഷമായി കവിത എഴുതുകയും Quester by the River and other Poems എന്ന കാവ്യ സമാഹാരം 1987 ൽ നോട്രഡാമിൽ നിന്ന് പ്രസിദ്ധികരിക്കുകയും ചെയ്ത അദ്ദേഹത്തിന് ഗീതയിലെ ഓരോ വരികളും ഇംഗ്ലീഷിലേയ്ക്ക് മാറ്റിയപ്പോൾ അത് സ്വന്തം കാവ്യഭാവനയുടെ അനുഭവമായി മാറുകയാണ് ചെയ്തത്. ആ അനുഭവ കാവ്യമാണ് ഈ ഗ്രന്ഥം.

# കാറ്റിനെയും കടലിനെയും ശാന്തമാക്കിയവന്റെ പിന്നാലെ ഇടയനായി

കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാ ബാവാ



തിരുവനന്തപുരം ലത്തീൻ അതിരൂപതയ്ക്ക് ഇതാ ഒരു പുതിയ ഇടയൻ! മുപ്പതിലേറെ വർഷം ഈ അതിരൂപതയ്ക്ക് അതിശക്തമായ നേതൃത്വം നൽകി, തന്റെ അജപാലന ശുശ്രൂഷയിൽ, തനിക്ക് ഭര മേൽപ്പിക്കപ്പെട്ടവരിലും താൻ കണ്ടുമുട്ടിയവരിലും തന്നെ കാണാൻ എത്തിയവരിലും തലസ്ഥാന നഗരിയിലെ നാനാജാതി മതസ്ഥരായ ഏവരിലും ഒരു ബന്ധത്തിന്റെ മുദ്ര ചാർത്തി അഭിവന്ദ്യ ആർച്ചുബിഷപ്പ് ഡോ. സൂസൈപാക്യം പിതാവ് പുതിയ ഇടയന് വഴിമാറിക്കൊടുക്കുമ്പോൾ, ഇതാ പരിശുദ്ധ ഫ്രാൻസിസ് മാർപ്പാപ്പയാൽ നിയമിതനായി അഭിവന്ദ്യ തോമസ് നെറ്റോ പിതാവ് ഇടയവഴിയിലേക്ക് ആനയിക്കപ്പെട്ടു; അഭിഷിക്തനായി!

പ്രക്ഷുബ്ധമായ കടലിനെയും കാറ്റിനെയും ശാന്തമാക്കിയ യേശുവിന്റെ ഒരു സജീവരൂപം സുവിശേഷത്തിലുണ്ട്. അപ്പോൾ ഒരു വലിയ കൊടുങ്കാറ്റുണ്ടായി. തിരമാലകൾ വഞ്ചിയിലേക്ക് ആഞ്ഞടിച്ചു കയറി. വഞ്ചിയിൽ വെള്ളം നിറഞ്ഞുകൊണ്ടിരുന്നു. യേശു അമരത്തു തലയണവച്ച് ഉറങ്ങുകയായിരുന്നു. അവർ അവനെ വിളിച്ചുണർത്തി പറഞ്ഞു; ഗുരോ, ഞങ്ങൾ നശിക്കാൻ പോകുന്നു. നീ അതു ഗൗനിക്കുന്നില്ലേ? അവൻ ഉണർന്ന് കാറ്റിനെ ശാസിച്ചുകൊണ്ട് കടലിനോടു പറഞ്ഞു; അടങ്ങുക; ശാന്തമാവുക. കാറ്റു ശമിച്ചു; പ്രശാന്തത ഉണ്ടായി. അവൻ അവരോടു ചോദിച്ചു; നിങ്ങൾ ഭയപ്പെടുന്നതെന്ത്? നിങ്ങൾക്കു വിശ്വാസമില്ലേ? അവർ അത്യധികം ഭയന്ന് പരസ്പരം പറഞ്ഞു; ഇവൻ ആരാണ്! കാറ്റും കടലും പോലും ഇവനെ അനുസരിക്കുന്നല്ലോ? (മർക്കോ. 4:36-41). കടലിനെയും കാറ്റിനെയും ശാന്തമാക്കിയെന്നതു മാത്രമല്ല, കൂടെ യാത്രചെയ്തിരുന്നവരെ സംരക്ഷിച്ചുവെന്നതാണ് യേശുവിന്റെ പ്രവർത്തിയുടെ മർമ്മം. യേശു എപ്പോഴും അങ്ങനെയാണ് പ്രവർത്തിച്ചിരുന്നത്. പരിസരം ഒരുക്കിയതും സാഹചര്യം സമാധാനപൂർണ്ണമാക്കിയതും മനുഷ്യനെ കരുതിയാണ്. ഈ ശുശ്രൂഷയുടെ ഇടയനായിട്ടാണ് അഭിവന്ദ്യ തോമസ് നെറ്റോ പിതാവ് അഭിഷിക്തനും നിയോഗിതനുമാകുന്നത്.

തന്റെ ജനത്തിന്റെ ഇടയിൽ നിന്നാണ് പുതിയ ഇടയൻ തിരഞ്ഞെടുക്കപ്പെട്ടിരിക്കുന്നത്. മുൻഗാമിയെ പോലെ തന്റെ ജനത്തിന്റെ കഷ്ടതകൾ കണ്ടും അനുഭവിച്ചും വളർന്നു വന്ന പിതാവിന് ആഴമായ ദൈവാശ്രയബോധം ലഭിക്കുന്നതും അതിൽ നിലനിൽക്കുന്നതും താൻ സ്വീകരിച്ച വിശ്വാസപൈതൃകത്തിലൂടെയാണ്. ഓരോ മെത്രാനും സഭയിൽ നിയമിക്കപ്പെടുന്നത് ദൈവത്തോടും, സാർവ്വത്രിക സഭാ തലവനായ റോമായിലെ മാർപാപ്പായോടും സഹമെത്രാന്മാരോടും വൈദിക- സന്യസ്ത സമർപ്പിത ഗണത്തോടും സർവ്വോപരി തന്റെ ജനത്തോടും പൊതുസമൂഹത്തോടും ചേർന്നു നിന്ന് വിശ്വാസത്തിന്റെയും ശുശ്രൂഷയുടെയും സഭയുടെ ജീവകാരുണ്യ സേവനത്തിന്റെ താക്കോൽ സൂക്ഷിപ്പുകാരനായി ജീവിക്കുന്നതിനാണ്. അതിനാൽ തന്നെ കൃത്യസമയത്ത് ഈ താക്കോൽ തന്നെ ഭരമേൽപ്പിച്ച ദൈവത്തോട് കണക്കു ബോധിപ്പിക്കുവാൻ ബാധ്യസ്ഥനാണ്.

പുരാതനമായ ഒരു വിശ്വാസ ചൈതന്യത്തിന്റെ ഉടമസ്ഥാവകാശം തിരുവനന്തപുരം ലത്തീൻ അതിരൂപതയ്ക്കുണ്ട്. അത് ക്രിസ്തുശിഷ്യനായ വിശുദ്ധ തോമാശ്ലീഹായുടെ സുവിശേഷ പ്രേഷിത ശുശ്രൂഷയിലേക്ക് നീണ്ടു കിടക്കുന്നതാണ്. പിൽക്കാലത്ത് നാലാം നൂറ്റാണ്ടിൽ വേണാട് രാജാവ് ക്രൈസ്തവർക്ക് നൽകിയ പ്രത്യേക അവകാശരേഖ ആ അപ്പസ്തോലിക പിൻതുടർച്ചയെ ശരിവയ്ക്കുന്നു. പിന്നീട് പതിമൂന്നാം നൂറ്റാണ്ടിന്റെ ആദ്യ ദശകങ്ങളിൽ വിശുദ്ധ ഫ്രാൻസിസ് സേവ്യർ നേതൃത്വം നൽകിയ തീരദേശ ജനതയുടെ മാനസാന്തര ശുശ്രൂഷകൾ അനേകായിരങ്ങളെ ക്രിസ്തുവിലേക്ക് ആകർഷിച്ചു. തീരദേശത്ത് ധാരാളം പുതിയ ദൈവാലയങ്ങൾ സ്ഥാപിക്കപ്പെട്ടു. 1329-ൽ ജോൺ 22-ാമൻ മാർപ്പാപ്പ കൊല്ലം രൂപത സ്ഥാപിച്ചു. തിരുവനന്തപുരം അതിന്റെ ഭാഗമായി. നിയതമായ സഭാ ശുശ്രൂഷകൾ ഇവിടെ ആരംഭിച്ചു. 1937-ൽ കൊല്ലം രൂപത വിഭജിച്ച് തിരുവനന്തപുരം രൂപത നിലവിൽ വന്നു. രണ്ടുലക്ഷത്തോളം ജനസംഖ്യയുള്ള തിരുവനന്തപുരം അതിരൂപതയിലെ തൊണ്ണൂറു ശതമാനം ജനങ്ങളും തീരദേശത്ത് പാർക്കുന്നു. ഏതാണ്ട് നൂറോളം ഇടവകകളും 27 സബ്സ്റ്റേഷനുകളും ഉണ്ട്.

പുതിയ ഇടയനെ കാത്തിരിക്കുന്നത് മുൻഗണനാക്രമത്തിൽ അജപാലനപരമായ ഇടപെടലുകൾ നടത്തേണ്ട ഏറെ കാര്യങ്ങളാണ്. യേശു കർത്താവിലുള്ള വിശ്വാസം ജനങ്ങളിൽ ആഴപ്പെടുത്തുന്നതും കത്തോലിക്കാ വിശ്വാസത്തിൽ അവരെ ഉറപ്പിക്കേണ്ടതും പുതിയ ഇടയന്റെ പ്രഥമ പരിഗണനാവിഷയമാണ്. ദാരിദ്ര്യവും സാമൂഹികമായ പിന്നോക്കാവസ്ഥയും തീരദേശ ജനതയെ വിടാതെ പിൻതുടരുന്നു. കടൽ ക്ഷോഭിച്ചാൽ തീരം കണ്ണീർവാർക്കുന്നു. ആണ്ടുവട്ടത്തിലെ അനേക ദിവസങ്ങൾ ദുരിതാശ്വാസ ക്യാമ്പുകളിൽ കഴിയുവാൻ വിധിക്കപ്പട്ട സമൂഹം. മാറിമാറി വരുന്ന ഗവൺമെന്റുകൾ പലതരത്തിലുള്ള വികസന പ്രവർത്തനങ്ങൾ തീരദേശത്ത് നടത്തിയിട്ടും കടലിന്റെ മക്കളുടെ ദുരിതം തീരുന്നില്ല. ഇന്റർനാഷണൽ എയർപോർട്ടിന്റെയും വിഴിഞ്ഞം തുറമുഖത്തിന്റെയും വികസനത്തനായി ഏറെ ത്യാഗം ഏറ്റെടുക്കേണ്ടി വന്ന ജനസമൂഹമാണ് തീരദേശ ജനത. ഇതുകൂടാതെ ടൂറിസത്തിന്റെ പേരിൽ നടക്കുന്ന വികസന പ്രവർത്തനങ്ങളുടെയും ഇരകൾ ഈ ജനം തന്നെയാണ്. മധ്യവർത്തികളുടെ വിലപേശലിൽ ഏറെ ചൂഷണത്തിന് വിധേയരാകുന്ന തൊഴിൽ മേഖലയാണ് മത്സ്യബന്ധത്തിൽ ഏർപ്പെട്ടിരിക്കുന്നവരു

ടേത്. അന്തസായ ഒരു ജീവിതവും സ്വസ്ഥമായ ഒരു വാസസ്ഥലവും ഈ സമൂഹത്തിന് നിഷേധിക്കപ്പെട്ടിട്ട് എത്രയോ വർഷങ്ങളായി. ഓഖി ദുരന്തവും ക്രമേണയുണ്ടാകുന്ന കടൽ ക്ഷോഭങ്ങളും ചുഴലിക്കാറ്റും ഇവരുടെ ജീവിതം അതീവ ദുരിതപൂർണ്ണമാക്കി. കാലാവസ്ഥ വ്യതിയാനത്തിന്റെ ഏറ്റവും വലിയ പ്രതിഫലനമാണ് കടൽ തീരത്ത് നടന്നു കൊണ്ടിരിക്കുന്നത്. ഇതിന്റെ ദുരന്തങ്ങൾ മുഴുവൻ ഏറ്റെടുക്കേണ്ടി വരുന്നത് തീരദേശത്തെ ജനതകളാണ്.

കടലിലെ സ്രോതസ്സുകൾ ഒന്നൊന്നായി കുറഞ്ഞുവരികയാണ്. യന്ത്രവൽകൃത ബോട്ടുകളുടെയും അന്താരാഷ്ട്ര കുത്തകകളുടെയും സാന്നിദ്ധ്യം ആഴക്കടൽ മത്സ്യ ബന്ധനത്തിൽ വ്യക്തമായപ്പോൾ അന്നന്ന് മീൻ പിടിച്ച് കഴിഞ്ഞിരുന്ന ഒരു ജനസമൂഹം പട്ടിണിയിലായി. ഈ മേഖല അനിയന്ത്രിതമായ ചൂഷണത്തിനും കോർപ്പറേറ്റ്വൽക്കരണത്തിനും ഇടയാകുമ്പോൾ സാധാരണ മത്സ്യത്തൊഴിലാളികൾ പിൻവാങ്ങേണ്ട സ്ഥിതിവിശേഷമാണുള്ളത്. ഇവിടെയാണ് പുതിയ ഇടയന്റെ ഏറ്റവും വലിയ വെല്ലുവിളി. പരമ്പരാഗത മത്സ്യബന്ധനത്തിനു പുറമേ മറ്റു തൊഴിൽ മേഖലകൾ ഈ സമൂഹത്തിന് അപരിചിതമാകുന്നു. പുതിയ മേഖലകളിലെ തൊഴിൽ നൈപുണ്യ വികസനം ഇന്ന് തീരദേശത്തിന് ഏറ്റവും അത്യാവശ്യമാണ്. നാട്ടിലും വിദേശത്തുമുള്ള തൊഴിൽ സാധ്യതകൾക്ക് അനുയോജ്യമായ പരിശീലനവും പ്രാവീണ്യവും തീരദേശവാസികളിലെ പുതിയ തലമുറയ്ക്ക് അത്യാവശ്യമാണ്. എന്നാൽ മാത്രമെ ഈ ജനതയുടെ സ്വസ്ഥമായ ജീവിതം സാധിതമാവുകയുള്ളൂ.

സർക്കാർ-സർക്കാരിതര സേവനമേഖലകളിലും തീരദേശ ജനതയുടെ സാന്നിധ്യം വളരെ കുറവാണ്. നാടിന്റെ വികസനത്തിനുവേണ്ടി ത്യാഗങ്ങൾ ഏറ്റെടുക്കുവാൻ ഈ ജനത തയ്യാറായപ്പോൾ ആനുപാതികമായ സംവരണത്തിലൂടെയോ മറ്റ് പാക്കേജുകളിലൂടെയോ ഇവരുടെ തൊഴിൽ സാധ്യതകൾ ഉറപ്പാക്കേണ്ട ഉത്തരവാദിത്വം ഗവൺമെന്റിനുണ്ട്. സംവരണം അട്ടിമറിക്കപ്പെടാതെ യഥാസമയം പി.എസ്.സി. വഴി അത് നടപ്പിലാക്കുവാൻ സർക്കാരുകൾ ശ്രദ്ധിക്കണം. നവാഭിഷിക്തനായ പുതിയ ഇടയൻ സമയബന്ധിതമായി മുൻഗണനാക്രമം നിശ്ചയിച്ചും ഈ കാര്യങ്ങളിൽ തന്റെ ജനതയ്ക്ക് അർഹതപ്പെട്ട നീതി നേടിക്കൊടുക്കും എന്നതിൽ സംശയമില്ല.

തിരുവനന്തപുരം ലത്തീൻ അതിരൂപതയുടെ ആർച്ച്ബിഷപ്പുമാർ മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ നല്ല അയൽക്കാരും ഉത്തമ സഹോദരങ്ങളുമാണ്. ഈ അതിരൂപതയുടെ നന്മയിലും വളർച്ചയിലും എന്റെ മുൻഗാമികൾക്കൊപ്പം ഞാനും സന്തോഷത്തോടെ പങ്കുചേരുന്നു. എക്കാലത്തും വെള്ളയമ്പലം അരമനയിലെ ഇടയന്മാർ പട്ടത്തേക്ക് വന്നിട്ടുള്ളതും പട്ടത്തു നിന്ന് വെള്ളയമ്പലത്തേക്ക് പോകുന്നതും സ്വന്തം ഭവനത്തിലേക്ക് പോകുന്ന വികാരവായ്പോടെയാണ്. ആ സ്നേഹവും ബന്ധവും തലമുറകളായി പരസ്പരം നൽകുകയും കൊടുക്കുകയും ചെയ്തിട്ടുള്ളതാണ്. അഭിവന്ദ്യ തോമസ് ജെ. നെറ്റോ പിതാവിന് മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെയും പ്രത്യേകിച്ച് തിരുവനന്തപുരം മേജർ അതിരൂപതയുടെയും സ്നേഹവും പ്രാർത്ഥനയും ആശംസകളും സഭാമക്കൾ എല്ലാവരുടെയും പേരിൽ ഞാൻ ഹൃദയപൂർവ്വം നേരുന്നു.



സാമൂഹ്യ കാഴ്ചപ്പാടുകളിൽ വന്ന മാറ്റങ്ങൾ വരുംകാലജീവിതത്തിൽ വരുത്തുന്ന ആകുലതകൾ പങ്കുവയ്ക്കുന്ന, റവ. ഫാ. ജോൺ സി. സി രചന നിർവഹിച്ച **'ദി ലാന്റൺ'** എന്ന കവിതാസമാഹാരം കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കതോലിക്കാ ബാവയ്ക്കു നൽകി തുറമുഖ വകുപ്പു മന്ത്രി ശ്രീ. അഹമ്മദ് ദേവർ കോവിൽ പ്രകാശനം ചെയ്തു.

# ദൈവത്തിന്റെ വിശ്വസ്തനും വിവേകിയുമായ പുരോഹിതൻ



**2022 മാർച്ച് 10 ന് ദിവംഗതനായ വന്ദ്യ തോമസ് കുമ്പുക്കാട്ട് കോർ എപ്പിസ്കോപ്പായുടെ മൃതസംസ്കാര വേളയിൽ അത്യഭിവന്ദ്യ കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവ നടത്തിയ അനുസ്മരണ**

വിശുദ്ധ മത്തായി ശ്ലീഹ അറിയിച്ച സുവിശേഷം 24: 45 മുതലുള്ള വചനങ്ങൾ സൂചിപ്പിക്കുന്നതു പോലെ വിശ്വസ്തനും വിവേകിയുമായ ഭൃത്യനായി നിന്ന് സഭയെ തന്റെ പൗരോഹിത്യ ശുശ്രൂഷ പ്രകാരം ബലപ്പെടുത്തി, അനുഗ്രഹിച്ച് തന്റെ പൗരോഹിത്യത്തിന്റെ ഉടയവനായ മഹാപുരോഹിതന്റെ അടുത്തേക്ക് വന്ദ്യനായ തോമസ് കുമ്പക്കാട്ട് കോർ എപ്പിസ്കോപ്പ യാത്രയായിരിക്കുന്നു. നമ്മുടെ ഈ വാത്സല്യമുള്ള പുരോഹിതനെക്കുറിച്ച് ഓർക്കുമ്പോൾ, അതിലേറ്റവും ശ്രദ്ധേയമായും ഏറ്റവും ചരിത്രപരമായും വികാരപരമായും നാം അനുസ്മരിക്കുന്ന ഒരു കാലഘട്ടമുണ്ട്. അത്, ഭാഗ്യസ്മരണാർഹനായ ബനഡിക്ട് മാർ ഗ്രിഗോറിയോസ് മെത്രാപ്പോലിത്തായുടെ വികാരി ജനറാൾ എന്ന നിലയിൽ മേജർ അതിരൂപതയിലെ പൗരോഹിത്യ ശുശ്രൂഷയാണ്. ദിവംഗതനായ സി. റ്റി. കുരുവിള അച്ചനു ശേഷം നമ്മുടെ വത്സല പിതാവിനോട് ചേർന്നു നിന്ന് മേജർ അതിരൂപതയ്ക്ക്, വിശാലമായ മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്ക് പിതാവിന്റെ കരങ്ങൾക്ക് ബലം നൽകുന്ന ശുശ്രൂഷയിൽ അദ്ദേഹം സമർപ്പിതനായി. നമ്മുടെ ഭദ്രാസനങ്ങളും വൈദിക മേലദ്ധ്യക്ഷന്മാരുമെല്ലാം തുലോം കുറവായിരുന്ന ആ നാളുകയിൽ പിതാക്കന്മാരോടൊപ്പം, എന്നാൽ എല്ലാ സമയത്തും പിതാക്കന്മാർക്ക് വിധേയപ്പെട്ട് തന്റെ പൗരോഹിത്യ ശുശ്രൂഷ സഭയിലെ നേതൃ ശുശ്രൂഷ അദ്ദേഹം നിർവഹിച്ചു. അനുഗ്രഹീതനായ ഒരു അജപാലകനായി നമ്മുടെ സഭയെ ബലപ്പെടുത്തിയ ഒരു പുരോഹിതൻ തന്റെ ജീവിതത്തിന്റെ വലിയ സന്തോഷമായി, സൗഭാഗ്യമായി അജപാലന ശുശ്രൂഷയെ എപ്പോഴും കരുതിയിരുന്നു. നമ്മുടെ മേജർ അതിരൂപതയുടെ വിവിധ പ്രദേശങ്ങളിൽ ഉത്തമമായ അജപാലന ശുശ്രൂഷ, ആ ഇടവകയ്ക്കും ആ ദേശത്തിനും ആ ഇടവകയിലെ ജനങ്ങൾക്കും കൂടുതൽ അനുഗ്രഹമേകുന്ന, വിശ്വാസ സ്ഥിരത ഏകുന്ന, എല്ലാവരെയും ചേർത്തു നിർത്തുന്ന അജപാലന ശുശ്രൂഷ അദ്ദേഹം നിർവഹിച്ചു. അദ്ദേഹം എപ്പോഴും ഈ ശുശ്രൂഷയെ ഹൃദയത്തോട് ചേർത്തു വച്ചു. അതിനാവശ്യമായ ആലോചനകൾ നൽകി പൂർണ്ണമായ ശ്ലൈഹീക അധികാരത്തോട് വിധേയപ്പെട്ട് അദ്ദേഹം ഈ ശുശ്രൂഷ ചെയ്തു.

പരിശുദ്ധ ജോൺ പോൾ രണ്ടാമൻ മാർപ്പാപ്പ ഭാരതത്തിലെ തന്റെ അജപാലന ശുശ്രൂഷയുടെ ഭാഗമായി തിരുവനന്തപുരത്ത് വന്നപ്പോൾ, പട്ടം സെന്റ് മേരീസ് കത്തീഡ്രലിൽ നമ്മുടെ സഭയുടെ ഒദ്യോഗികമായ വരവേൽപ്പ് നൽകിയപ്പോൾ അതിന്റെ ജനറൽ കൺവീനറായി, തിരുവനന്തപുരത്ത് സ്വീകരണ ചടങ്ങുകളുടെ മുഖ്യ നടത്തിപ്പുകാരനായിരുന്നത് വന്ദ്യനായ തോമസ് കുമ്പക്കാട്ട് കോർ എപ്പിസ്കോപ്പാ ആയിരുന്നു. സംഘാടക മികവ് അദ്ദേഹത്തിന്റെ വ്യക്തിത്വത്തിന്റെ എടുത്തുപറയാവുന്ന ഒരു സവിശേഷതയാണ്. സഭാത്മകമായ ഒരു രീതിയിൽ തന്റെ നേതൃത്വം തന്നെ ഏൽപ്പിച്ച ആ ശുശ്രൂഷ നിർവഹിക്കുന്നതിന് അദ്ദേഹത്തിന് വലിയ താത്പര്യവും വലിയ ആഗ്രഹവും എപ്പോഴും ഉണ്ടായിരുന്നു. വിശ്വാസത്തിന്റെ വളർച്ച ലഭിക്കുന്നതിന് തന്നെ ഏൽപ്പിച്ചിരുന്ന ഇടവകകളിലും വികാരി ജനറാൾ എന്ന നിലയിൽ മേജർ അതിരൂപതയിൽ പ്രത്യേകമായും അദ്ദേഹം സുവിശേഷ വ്യാഖ്യാനങ്ങളും സുവിശേഷ പ്രബോധനങ്ങളും നിരന്തരമായി നൽകുന്നതിൽ ആനന്ദം കണ്ടെത്തിയ വ്യക്തിയാണ്. 'സുവിശേഷം, പ്രസംഗിക്കുന്നവരുടെ പാദങ്ങൾ എത്ര സുന്ദരം' എന്ന വചനം ഓർക്കുമ്പോൾ വന്ദ്യനായ തോമസ് കുമ്പുക്കാട്ട് കോർ എപ്പിസ്കോപ്പായുടെ സുവിശേഷ പ്രഘോഷണ രീതിയും അച്ചന്റെ പങ്കുവയ്ക്കലുകളും ഇപ്പോഴും മനസ്സിൽ നിറഞ്ഞു നിൽക്കുന്നു. ലളിതമായ പദങ്ങളും വളരെ ഹൃദ്യമായ കഥകളും സമയബന്ധിതമായ രീതിയിൽ പങ്കുവെച്ച്, ജീവിതത്തിൽ, ദൈവ

നടത്തിപ്പിന്റെയും ദൈവോത്മുഖതയുടെയും പങ്ക് എടുത്തുകാട്ടി അദ്ദേഹം വിശ്വാസത്തിൽ നമ്മെ ഉറപ്പിക്കുമായിരുന്നു. സംഘർഷഭരിതമായ സ്ഥലങ്ങളിലേക്ക് അച്ചനെ നിയോഗിക്കുമ്പോൾ, ചുമതലപ്പെടുത്തി അയയ്ക്കുമ്പോൾ എല്ലാവർക്കും സ്വീകാര്യമായ രീതിയിൽ പരിഹാരങ്ങൾ നിർണയിച്ച് നിർദ്ദേശിച്ച് അദ്ദേഹം മടങ്ങുമായിരുന്നു. ഭാഗ്യസ്മരണാർഹനായ മാർ ഗ്രിഗോറിയോസ് പിതാവിനോടൊപ്പം അചഞ്ചലനായി നിന്ന് വളരെ കലുഷിതമായ സാഹചര്യങ്ങളിലും നമ്മുടെ സഭയുടെ ശുശ്രൂഷ അദ്ദേഹം നിർവഹിച്ചു. തെറ്റിദ്ധരിക്കപ്പെടുന്ന സാഹചര്യങ്ങൾക്കിടയിലും സഭയുടെ, ശ്ലീഹന്മാരുടെ പിൻഗാമിയുടെ, കരങ്ങൾക്ക് ബലം നൽകുക എന്നതിൽ നിന്ന് അദ്ദേഹം പിന്നോക്കം പോയിട്ടില്ല. എപ്പോഴും സഭയെ ബലപ്പെടുത്തി നിന്ന് അദ്ദേഹം ശുശ്രൂഷ തുടർന്നു. ഈ അനുഗ്രഹീതനായ വൈദികൻ, വൈദിക സന്യാസ ജീവിതങ്ങളിലേക്കുള്ള വിളികൾ വർദ്ധിപ്പിക്കുന്നതിന് എപ്പോഴും സന്തോഷം കണ്ടെത്തിയിരുന്നു. ദൈവവിളികൾക്ക് അത് ഉത്തമമായ കുടുംബജീവിതം, ഉത്തമമായ സന്യാസജീവിതം, ഉത്തമമായ പൗരോഹിത്യ ശുശ്രൂഷ പ്രചോദനം നൽകി തന്റെ കുടുംബത്തിൽ നിന്നും തന്റെ ഇടവക ശുശ്രൂഷയുടെ മേഖലകളിൽ നിന്നും അനേകം മക്കളെ സഭയ്ക്കുവേണ്ടി നൽകിയിട്ടുണ്ട്.

ഭാഗ്യസ്മരണാർഹനായ മാർ ഗ്രിഗോറിയോസ് പിതാവിനോടൊപ്പമുള്ള ശുശ്രൂഷയിൽ, മേജർ അതിരൂപതയിലൂടെ മലങ്കര സുറിയാനി കത്തോലിക്കാ സഭയെ ഏതാണ്ട് പത്തു വർഷക്കാലം വികാരി ജനറാൾ എന്ന നിലയിൽ അദ്ദേഹം ബലപ്പെടുത്തിയത് ഇപ്പോൾ കൃതജ്ഞതയോടെ ഓർക്കുന്നു. എല്ലാ അർത്ഥത്തിലും വലിയ പ്രയാസങ്ങൾ നേരിട്ട ഒരു കാലഘട്ടത്തിൽ, സാമ്പത്തികമായ വലിയ പ്രതിസന്ധികളും പ്രയാസങ്ങളും ഒക്കെ നിറഞ്ഞു നിന്ന ഒരു സാഹചര്യത്തിൽ പിതാവിന്റെ ശുശ്രൂഷകളെ ബലപ്പെടുത്തി കൂടെ നിന്ന് വൈദികരോടു പങ്കുവച്ച് സഭാ മക്കളെ വിശ്വാസചൈതന്യത്തിൽ ഉയർത്തി നിർത്തി അദ്ദേഹം ഒരു പുരോഹിതനായി ശുശ്രൂഷ ചെയ്തു. അദ്ദേഹം ഒരു ശുശ്രൂഷയിലേക്ക് വരുമ്പോൾ, ഒരു വേദിയിലേക്ക് വരുമ്പോൾ അദ്ദേഹത്തെ എല്ലാവരും ശ്രദ്ധിക്കുമായിരുന്നു. ഞാൻ ഓർക്കുന്നു ഏറ്റം ഒടുവിലത്തെ ദിവസങ്ങൾ പോലും ആരാധനയിലെ അദ്ദേഹത്തിന്റെ ഉൾച്ചേരൽ പ്രശംസനീയമായ, അനുകരണീയമായ ഒരു മാതൃകയാണ്. തന്റെ ആരോഗ്യമല്ല ദൈവാരാധനയിൽ കൂടെനിൽക്കുന്ന വിശ്വാസ സമൂഹത്തിന്റെ അനുഭവമാണ് പ്രാധാന്യമെന്ന് അദ്ദേഹം കരുതിയിരുന്നു. വളരെ മനോഹരമായി നമ്മുടെ സഭയുടെ ആരാധന നിർവഹിക്കുന്നതിന്, വളരെ ദൈർഘ്യമേറിയ ശുശ്രൂഷകൾ നിർവഹിക്കുന്നതിന് അദ്ദേഹം എടുത്തിട്ടുള്ള ത്യാഗം, അദ്ദേഹം നൽകിയിട്ടുള്ള മാതൃക നമുക്ക് എത്രയോ അനുഗ്രഹമായി ഭവിച്ചിട്ടുണ്ട്. സഭയുടെ വളർച്ചയിൽ അദ്ദേഹം എപ്പോഴും പുലർത്തിയിരുന്ന ഒരു അഭിമാനബോധം പല സന്ദർഭങ്ങളിലും എന്നെ നേരിട്ട് അറിയിച്ചിട്ടുണ്ട്. അദ്ദേഹം ശുശ്രൂഷ ചെയ്ത കാലത്തെ പ്രതിസന്ധികളും പ്രയാസങ്ങളും നേരിട്ടതും, സഭയ്ക്ക് അന്നുണ്ടായിരുന്ന ഒരു അവസ്ഥയിൽ നിന്ന് നമുക്ക് ഏറെ ദൂരം യാത്ര ചെയ്യാൻ സാധിച്ചതും വളരെ അനുഗ്രഹീതമായ ഒരു തലത്തിലേക്ക് വന്നതുമെല്ലാം വളരെ അഭിമാനത്തോടുകൂടിയാണ് വന്ദ്യനായ തോമസ് കുമ്പുക്കാട്ടച്ചൻ പങ്കുവച്ചിരുന്നത്. അതുവഴി മറ്റുള്ളവരെ അദ്ദേഹം പ്രചോദിപ്പിച്ചിരുന്നു.

ഒരു പോസിറ്റീവ് എനർജി അദ്ദേഹത്തിന്റെ സംഭാഷണത്തിൽ എപ്പോഴും നിറഞ്ഞു നിന്നിരുന്നു. അദ്ദേഹത്തോടു സംസാരിച്ചു മടങ്ങുമ്പോൾ നമുക്ക് നാം ചെയ്യുന്ന ശുശ്രൂഷയെക്കുറിച്ച് കൂടുതൽ കരുത്ത് അനുഭവപ്പെടുന്ന ഒരു സാഹചര്യം ഉണ്ടായിരുന്നു; അത് ഏത് ശുശ്രൂഷയിലും. കുടുംബ ജീവിതക്കാരോട് അവരുടെ ശുശ്രൂഷയിലും, വ്യത്യസ്തങ്ങളായ മേഖലകളിൽ ശുശ്രൂഷിക്കുന്നവരോട് ആ ഉത്തരവാദിത്വത്തിലും അദ്ദേഹം ബലപ്പെടുത്തിയിരുന്നു. അതിനു കാരണം തേടുമ്പോൾ മനസ്സിലാകുന്നത്, ഉള്ളു നിറയെ ആ വിഷയത്തെക്കുറിച്ച് വിശ്വാസവും ബോധ്യവും നിറഞ്ഞു നിന്നിരുന്നു എന്നുള്ളതാണ്.

അദ്ദേഹത്തിനു കന്തീലാ ശുശ്രൂഷ, അഞ്ചൽ സെന്റ് ജോസഫ്സ് ഹോസ്പിറ്റലിൽ വച്ച് നൽകുന്ന സാഹചര്യത്തിൽ, 'പിതാവ് പെട്ടെന്ന് വരണം' എന്നു പറഞ്ഞ് എന്നെ വിളിച്ചു. ഞാൻ എത്രയും പെട്ടന്ന് അവിടെ ചെന്നു. വളരെ ക്ഷീണിതനായി ഇരിക്കുന്ന കുമ്പുക്കാട്ട് അച്ചനെയാണ് ഞാൻ പ്രതീക്ഷിച്ചത്. എന്നാൽ അവിടെ ചെന്നപ്പോൾ അദ്ദേഹം സുസ്മേരവദനനായി അവിടെ ഇരുന്നു എല്ലാവരെയും ക്ഷണിക്കുന്നു. അച്ചന് തൈലാഭിഷേക ശുശ്രൂഷ നൽകിക്കഴിഞ്ഞപ്പോൾ അദ്ദേഹം പറഞ്ഞു, 'എനിക്ക് രണ്ടു വാക്ക് പറയണം'. കുമ്പുക്കാട്ട് അച്ചന്റെ രണ്ടു വാക്ക് രണ്ടു വാക്കല്ലെന്ന് നമുക്ക് അറിയാം. അദ്ദേഹം സുദീർഘമായി ഒരു നന്ദി പറഞ്ഞു. നന്ദി പറഞ്ഞിട്ട് അവസാനം പറഞ്ഞു, 'ഞാൻ ആരെയെങ്കിലും വിട്ടുപോയിട്ടുണ്ടെങ്കിൽ ക്ഷമിക്കണം'. ഞാൻ പറഞ്ഞു, 'ആരെയും വിട്ടുപോയിട്ടില്ല, പലർക്കും രണ്ടു തവണ പറഞ്ഞു എന്ന ഒറ്റക്കാര്യമേയുള്ളു.' സന്തോഷത്തോടെ വീണ്ടും അതിന്റെ പിറ്റേദിവസം, തലേദിവസത്തേക്കാൾ ഊർജസ്വലനായി അദ്ദേഹം അഞ്ചൽ ഹോസ്പിറ്റലിലെ ശുശ്രൂഷ ചെയിതു.

മാർച്ച് അഞ്ചാം തീയതി അദ്ദേഹത്തിനു തൈലാഭിഷേകം നൽകുമ്പോൾ ഞാൻ അദ്ദേഹത്തോടു പറഞ്ഞു, അഞ്ചലിൽ പറഞ്ഞതുപോലെ എന്തെങ്കിലും പറയുന്നുണ്ടോ? എനിക്ക് ഒരു വാക്ക് ഒന്നു പറയണം എന്നു അദ്ദേഹം പറഞ്ഞു. 'എല്ലാവരോടും എനിക്ക് നന്ദി ഉണ്ട് എന്നു പറയണം'. അദ്ദേഹത്തിന്റെ മരണശേഷം, അദ്ദേഹം നേരത്തെ കുറിച്ചു വച്ചിരുന്ന കുറിപ്പുകൾ എന്റെ അടുക്കൽ കൊണ്ടുവന്നു. സത്യത്തിൽ ഒരു മനുഷ്യന്റെ ഉള്ളിൽ എന്താണ് എന്നതാണ് തന്റെ മരണത്തിനു തൊട്ടുമുമ്പ് കുറിച്ചു വയ്ക്കുക. 'താൻ

കണ്ടുമുട്ടിയ സകലരോടും സ്നേഹമാണെന്നും, അവരോടെല്ലാം കടപ്പെട്ടിരിക്കുന്നു എന്നും, അവരോടെല്ലാം നന്ദി പറയുന്നു' എന്നുമാണ് അദ്ദേഹം കുറിച്ചു വച്ചിരുന്നത്. നമ്മുടെ അഭിവന്ദ്യ പിതാക്കന്മാരെല്ലാവരോടും, പേരെഴുതി അദ്ദേഹം നന്ദി പറഞ്ഞിട്ടുണ്ട്. ഇത് കുറിച്ചു വയ്ക്കുന്നതിനു പിന്നാലെ മെത്രാഭിഷേകം സ്വീകരിച്ച പിതാക്കന്മാരുടെ പേരുകൾ അദ്ദേഹം മറ്റൊരു മഷിയിൽ രേഖപ്പെടുത്തി വച്ചിട്ടുണ്ട്, ആരെയും അദ്ദേഹം മറന്നിട്ടില്ല. കൂടെ പ്രവർത്തിച്ച സഹോദര വൈദികർ, സന്യസ്തർ, ദൈവജനം എല്ലാവരെയും അദ്ദേഹം കുറിച്ചു വച്ചു; മനസ്സിൽ ഉണ്ടായിരുന്നത് കുറിച്ചു വച്ചതാണ്.

വ്യക്തിപരമായ തന്റെ ഒരു പരാതിയോ പരിഭവമോ, എന്തിന്റെയെങ്കിലും കുറവ് വന്നു എന്നോ ഒരു വാക്കുപോലും അദ്ദേഹം എഴുതിയിട്ടില്ല. 'ഞാൻ സംതൃപ്തിയോടെ എന്റെ ഭവനത്തിലേക്ക് മടങ്ങുന്നു' എന്നതായിരുന്നു അദ്ദേഹത്തിന്റെ നിലപാട്. കുമ്പക്കാട്ട് അച്ചൻ ജീവിച്ചിരുന്നപ്പോൾ എവിടെ നിന്നാലും ഉയർന്ന ഒരു വ്യക്തിത്വമായി നാം കണ്ടിരുന്നു. അദ്ദേഹം സ്വർഗ്ഗത്തിലേക്ക് പോയപ്പോഴും അതേ ആകാരസൗഷ്ഠവത്തിൽ അദ്ദേഹം മടങ്ങി. അദ്ദേഹത്തിന്റെ ഉള്ളു നിറയെ എന്തായിരുന്നോ അത് തന്റെ കൈപ്പടയിൽ എഴുതി സൂക്ഷിച്ചു. സാധാരണ ഇങ്ങനെ എഴുതുമ്പോൾ എന്തൊക്കെയാണ് ചെയ്യേണ്ടത് എന്നു എഴുതി വയ്ക്കുന്ന ദീർഘമായ ഒരു കാര്യമുണ്ടല്ലോ, കുമ്പുക്കാട്ട് അച്ചന്റേത് ഒരു വാചകത്തിൽ അത് ചുരുങ്ങി. അദ്ദേഹം ഇങ്ങനെ എഴുതി, 'എന്റെ മരണാനന്തരമുള്ള കാര്യങ്ങൾ കാതോലിക്കാ ബാവയോടു നേരത്തേ പറഞ്ഞിട്ടുണ്ട്. അത് ഞാൻ പറയണോ? ഫ്രാൻസിസിനോടു ഞാൻ പറഞ്ഞിട്ടുണ്ട്, അവൻ വേണ്ടതുപോലെ ചെയ്തുകൊള്ളും.'

ഈ പള്ളി പണിയുന്നതിനു മുമ്പ് കുമ്പുക്കാട്ടച്ചൻ എന്നോടു പറഞ്ഞു 'പിതാവേ എനിക്കൊരു വ്യക്തിപരമായ കാര്യം പറയാനുണ്ട്.' അപ്പോൾ ഞാൻ സ്വാഭാവികമായി കരുതിയത് ഈ പള്ളി പണിയുമായി ബന്ധപ്പെട്ട് എന്തോ വലിയ കാര്യം എന്നോട് ഏൽപിക്കാനാണ് എന്നാണ്. 'പള്ളി പണിയുമായി ബന്ധപ്പെട്ടതാണെങ്കിൽ ഞാൻ പള്ളിയിലോട്ടു വരാം അച്ചാ' എന്ന് ഞാൻ പറഞ്ഞു. 'അതെ, ഇങ്ങോട്ടു വരുന്നതാണ് നല്ലത്' എന്നു അദ്ദേഹം എന്നോടു പറഞ്ഞു. ഞാൻ ഈ പള്ളിയിൽ വന്നു. അച്ചനും ഞാനും. അദ്ദേഹം പറഞ്ഞു,'ഞാൻ എന്റെ ഒരു ആഗ്രഹം പറയുന്നതു വഴി എന്നോടു വിഷമം ഒന്നും തോന്നരുത്.' 'മുൻകൂറായി ഒന്നും എനിക്ക് പറയാൻ പറ്റത്തില്ല, വിഷമം ഉണ്ടെങ്കിൽ വിഷമം ഉണ്ട് എന്ന് അതിന് ശേഷം ഞാൻ പറയാം'. അദ്ദേഹം പറഞ്ഞു, 'എന്റെ അടക്കം എവിടെ വച്ചാണ് പിതാവേ?' ഞാൻ പറഞ്ഞു, 'അച്ചൻ ഈ രൂപതയുടെ വികാരി ജനറാളായി ശുശ്രൂഷിച്ച ആളാണ്, പിതാക്കന്മാരെ അടക്കുന്ന പട്ടത്തെ കത്തീഡ്രലിലെ കബറിലൊഴികെ ബാക്കി ഏതു സ്ഥലം വേണമെങ്കിലും അച്ചന് നിർദ്ദേശിക്കാം.' 'ഇവിടെയാണെങ്കിലോ, എവിടെയാണ് അടക്കം ചെയ്യുക?' ഞാൻ അച്ചനെ വിളിച്ചുകൊണ്ടുപോയി ഇപ്പോഴത്തെ ഈ സ്ഥലം കാണിച്ചിട്ടു പറഞ്ഞു, 'മദ്ബഹായോടു ചേർന്നു, എന്നാൽ ആരും അതിന്റെ പുറത്തുകൂടി ചവിട്ടി നടക്കാത്ത ഒരു സ്ഥലം, ഇത്, എന്തു പറയുന്നു.' അപ്പോൾ എന്റെ കൈപിടിച്ചു മുത്തിയിട്ടു അദ്ദേഹം പറഞ്ഞു, 'എനിക്ക് പൂർണ്ണ സംതൃപ്തിയാണ്, ഇതു പറയാനാണ് ഞാൻ പിതാവിനെ വിളിച്ചത്'.

അദ്ദേഹത്തിന്റെ ജീവിതത്തിന്റെ സന്തോഷവും സംതൃപ്തിയും അതായിരുന്നു. എന്റെ സമ്പത്ത് ആരെ ഏൽപിക്കണം എന്നല്ല, എന്റെ നിത്യവിശ്രമം എവിടെയാണ്. ഞാൻ എല്ലാവരോടും നന്ദിയുള്ളവനാണ്, ഞാൻ എല്ലാവരോടും കടപ്പെട്ടവനാണ്, എല്ലാവരോടും എനിക്ക് സ്നേഹമുണ്ട് എന്നു കുറിച്ചു വച്ച് അദ്ദേഹം നാഥന്റെ ഭവനത്തിലേക്ക് പോയിരിക്കുന്നു. ഇത് ഒട്ടും അതിശയോക്തിയല്ല. ഇതുപോലെ ഒരു പുരോഹിതനെ നമ്മുടെ സഭയ്ക്ക് നൽകിയ ദൈവത്തിനു നന്ദി പറയാം.

സാധാരണ ആളുകൾക്ക് കുമ്പുക്കാട്ടച്ചനെക്കുറിച്ച് ധാരാളം പറയുവാനുണ്ട്. ഒരിക്കൽ അദ്ദേഹം തിരുവല്ലാ കത്തീഡ്രലിൽ വന്നപ്പോൾ പ്രായമായ നമ്മുടെ ഒരു പുനരൈക്യ പ്രേഷിതൻ കൊച്ചു കുട്ടികൾക്ക് അദ്ദേഹത്തെ പരിചയപ്പെടുത്തിയത് ഇങ്ങനെയാണ്. 'ഈ വരുന്നത് ആരാണെന്ന് അറിയാമോ, ഇതാണ് അടുത്ത ഗ്രിഗോറിയോസ് തിരുമേനി'! അക്ഷരാർത്ഥത്തിൽ അത് ശരിയാണ്. ഗ്രിഗോറിയോസ് തിരുമേനിയോടു ചേർന്ന് നിന്ന് തിരുമേനിയുടെ കരങ്ങൾക്ക് ബലം നൽകി. അതിലൂടെ നമ്മുടെ സഭയ്ക്ക് ബലം നൽകി. എല്ലാം ദൈവത്തിന്റെ പദ്ധതിയിൽ അങ്ങനെ പൂർത്തീകരിക്കപ്പെട്ടു.

മറ്റു സഭകളുമായുള്ള ബന്ധത്തിലും കുമ്പുക്കട്ടച്ചൻ അവസാന സമയം വരെയും നമുക്കൊരു മാർഗ്ഗദീപമായിരുന്നു. ആരേയും അനാദരവിൽ കാണരുത്. എല്ലാവരെയും ബഹുമാനിക്കണം, എല്ലാവരോടും ചേർന്നുവേണം നാം മുന്നോട്ടു പോകാൻ. സമൂഹത്തിൽ നല്ല ബന്ധം നമുക്കുണ്ടാകണം, ഇത് അച്ചന്റെ വലിയ ഒരു പാഠമായിരുന്നു, പ്രബോധനമായിരുന്നു.

മലങ്കര സുറിയാനി കത്തോലിക്കാ സഭയ്ക്കു ദൈവം തന്ന വലിയ സമ്മാനമായിരുന്നു വന്ദ്യ തോമസ് കുമ്പുക്കാട്ടു കോർ എപ്പിസ്കോപ്പ. ആ ജീവിതം പരത്തുന്ന പ്രകാശം അവസാനിക്കുന്നില്ല. ആ പൗരോഹിത്യം അവസാനിക്കുന്നില്ല. ഇനി സ്വർഗത്തിലിരുന്ന് അദ്ദേഹം നമ്മുടെ സഭയെ ബലപ്പെടുത്തും. ആ പാവന സ്മരണകൾക്ക് മുമ്പിൽ ആദരാഞ്ജലികൾ!



# തോമസ് കുമ്പുക്കാട്ടച്ചൻ പൗരോഹിത്യത്തിന്റെ മനുഷ്യമുഖം



**റൈറ്റ്. റവ. ജോസ് ചാമക്കാലായിൽ**
**കോർ എപ്പിസ്കോപ്പാ**

1933 ജനിച്ച് 2022-ൽ ദൈവസന്നിധാനത്തിലേക്ക് ചേർക്കപ്പെട്ട ധന്യനായ ഒരു പുരോഹിത ശ്രേഷ്ഠനെ അനുസ്മരിക്കാനാണ് ഞാൻ ശ്രമിക്കുന്നത്. അസാധാരണമായ ഒരു ജീവിതത്തിന്റെ ഉടമയായിരുന്നു വന്ദ്യ കുമ്പക്കാട്ട് കോർഎപ്പിസ്കോപ്പാ. താനുമായി അല്പമായോ, അധികമായോ ബന്ധമുണ്ടായിരുന്ന എല്ലാവരെയും സ്വാധീനിച്ച ഒരു വ്യക്തിത്വമാണ് കുമ്പക്കാട്ട് അച്ചന്റേത്. 1982 മുതൽ വന്ദ്യ കോർഎപ്പിസ്കോപ്പാ അച്ചനുമായി ഞാൻ ആഴമുള്ള ഒരു ബന്ധം സ്ഥാപിച്ചു. എന്നെ സീതത്തോട് വികാരിയായി നിയമിച്ച അവസരത്തിൽ പത്തനംതിട്ട ഇടവക വികാരിയും ജില്ലാ വികാരിയും വന്ദ്യ കോറെപ്പിസ്കോപ്പാ അച്ചനായിരുന്നു. എനിക്ക് ഒരിക്കലും മറക്കാനാവാത്ത ഒരു സംഭവം ആ കാലയളവിൽ ഉണ്ടായി. സീതത്തോട്ടിൽ താമസിച്ചുകൊണ്ട് വയ്യാറ്റുപുഴ, ചിറ്റാർ, പാമ്പിനി, ഗുരുനാഥൻമണ്ണ്, പള്ളികൾ എന്റെ ചുമതലയായിരുന്നു. ആ കാലയളവിൽ ഗുരുനാഥൻമണ്ണിൽ ഒരു ദേവാലയം പണിനടക്കുകയായിരുന്നു. വനത്തോട് അടുത്തുള്ള ഒരു പ്രദേശമാണ് ഗുരുനാഥൻ മണ്ണ്. 1985-ൽ അതിന്റെ പണി പൂർത്തിയായി. കൂദാശ ജനുവരി 18 മുതൽ 21 വരെയുള്ള തീയതികളിൽ നിശ്ചയിച്ചു മൂന്നു ദിവസം സുവിശേഷപ്രസംഗം. 21-ാം തീയതി കൂദാശ 18-ാം തീയതി ശാസ്ത്രി അച്ചനായിരുന്നു പ്രസംഗം. അന്ന് രാത്രി എന്റെ പിതാവ് ദൈവസന്നിധിയിലേക്ക് യാത്രയായി. ഞാൻ ആകെ വിഷമത്തിലായി. എന്നാൽ പ്രീയപ്പെട്ട കുമ്പുക്കാട്ട് അച്ചൻ ഈ വിവരം അറിഞ്ഞ് എന്നെ വിളിച്ചു പറഞ്ഞു: അച്ചൻ ഒന്നുകൊണ്ടും വിഷമിക്കേണ്ട. ആ ദിവസങ്ങളിൽ എല്ലാ ശുശ്രൂഷകളും കൂദാശകളും വന്ദ്യ കുമ്പക്കാട്ട് അച്ചൻ മുന്നിൽ നിന്ന് നടത്തി തന്നത് ഞാൻ നന്ദിയോടെ ഓർക്കുകയാണ്.

1991-ൽ ഭാഗ്യസ്മരണാർഹനായ ഗ്രിഗോറിയോസ് പിതാവ് എന്നെ അതിരൂപതയുടെ പ്രൊക്രുറേറ്ററായി നിയമിച്ചപ്പോൾ വന്ദ്യ കുമ്പുക്കാട്ട് അച്ചൻ അരമനയിൽ രൂപതാവികാരി ജനറാളായി ഉണ്ടായിരുന്നു. അഞ്ച് വർഷക്കാലത്തോളം ഒന്നിച്ച് താമസിക്കാനും ഒന്നിച്ച് പ്രാർത്ഥിക്കാനും, ഒന്നിച്ച് ഭക്ഷിക്കാനും, ഒന്നിച്ച് കളിക്കാനും ധാരാളം കാര്യങ്ങൾ ഒന്നിച്ചാലോചിച്ച് തീരുമാനിച്ച് നടപ്പിലാക്കാനും ഞങ്ങൾക്ക് സാധിച്ചു. ഈ കാലയളവിലാണ് വന്ദ്യ പിതാവ് രോഗാവസ്ഥയിലാകുന്നതും, വന്ദ്യ പിതാവിന്റെ നാട്ടിലെയും വിദേശത്തെയും ചികിത്സയും വന്ദ്യ പിതാവിന്റെ മരണവും കബറടക്കവുമൊക്കെ നടക്കുന്നത്. അതൊക്കെ ആലോചിക്കുവാനും നടപ്പിലാക്കാനും ദൈവം ഞങ്ങളെ നിയോഗിച്ചു. വന്ദ്യ കുമ്പക്കാട്ടച്ചന്റെ നേതൃത്വം വളരെ വലുതായിരുന്നു. ആ കാലയളവ് വളരെ സന്തോഷത്തിന്റെയും സമാധാനത്തിന്റെയും ഒന്നായിരുന്നു. അതും ഞാൻ നന്ദിയോടെ ഓർക്കുന്നു. വന്ദ്യ കുമ്പക്കാട്ടച്ചനെ നാലു തലക്കെട്ടിൽ ഓർക്കുവാൻ ഞാൻ ആഗ്രഹിക്കുന്നു.

**1. ബഹുമാനപ്പെട്ട അച്ചൻ നല്ല ഒരു ഇടയനായിരുന്നു.**

വേദപുസ്തകത്തിൽ യേശു തമ്പുരാൻ തന്നെക്കുറിച്ച് തന്നെ പറയുവാൻ ഉദ്ദേശിക്കുന്ന ഏറ്റവും നല്ല വിശേഷണം ഇതാണ്: ഞാൻ നല്ല ഇടയനാണ്. (യോഹ.10: 14 - 15) ആടിനെ അറിയുന്ന, പേരുചൊല്ലി വിളിക്കുന്ന, നഷ്ടപ്പെട്ടതിനെ അന്വേഷിച്ചുപോകുന്ന, മുറിവേറ്റതിനെ വച്ചുകെട്ടുന്ന, ശത്രുക്കളിൽ നിന്ന് കാത്തുസൂക്ഷിക്കുന്ന ആടിന്റെ മണമുള്ള, ചൂടുള്ള ഇടയൻ. ഇത് കുമ്പുക്കാട്ടച്ചനെക്കുറിച്ച് സംശയലേശം പറയാവുന്ന ഒരു കാര്യമാണ്. പത്തനംതിട്ടയിലും അടൂരും പട്ടത്തും വികാരിയായി ശുശ്രൂഷ ചെയ്യുമ്പോൾ താൻ ശുശ്രൂഷിക്കുന്ന ഇടവകയിലെ മാത്രമല്ല ആ പ്രദേശത്തെ മിക്കവാറും എല്ലാ മനുഷ്യരേയും കുമ്പക്കാട്ട് അച്ചനും, മനുഷ്യർക്ക് കുമ്പക്കാട്ട് അച്ചനെയും അറിയാം. വെറും അറിവല്ല, വലിയ ബന്ധം മനുഷ്യർക്ക് കുമ്പക്കാട്ട് അച്ചനുമായി ഉണ്ട്. അവരുടെ എല്ലാ കാര്യങ്ങളിലും അച്ചന്റെ സാന്നിധ്യം വളരെ സ്നേഹത്തോടും സന്തോഷത്തോടും അവർ പ്രതീക്ഷിച്ചിരുന്നു. കുഞ്ഞുങ്ങളുടെ മാമോദീസായ്ക്ക്, വിവാഹത്തിന്, രോഗികൾക്ക് വേണ്ടി പ്രാർത്ഥിക്കാൻ, മരിച്ചവരുടെ ശവസംസ്കാരത്തിന് തുടങ്ങിയ എല്ലാത്തിനും അവർ അച്ചന്റെ സാന്നിധ്യം പ്രതീക്ഷിച്ചിരുന്നു. അച്ചൻ സ്ഥലം മാറി പോയാലും വർഷങ്ങളോളം നീണ്ടുനിൽക്കുന്ന സ്നേഹബന്ധം മനുഷ്യർക്ക് ഉണ്ടായിരുന്നു ദീർഘമായ

വികാരി ജനറാൾ സ്ഥാനം മാറി വീണ്ടും ഇടവകകളിൽ വികാരിയായി പോയപ്പോൾ പഴയപോലെ കുമ്പക്കാട്ട് അച്ചന് ഒരു സാധാരണ അച്ചനാകുവാനും മനുഷ്യരെ സ്നേഹിക്കുവാനും സാധിച്ചു. പോയ സ്ഥലത്തെല്ലാം ജനഹൃദയങ്ങളിൽ ജീവിക്കുവാൻ അച്ചന് സാധിച്ചു. എല്ലാവർക്കും അച്ചനെക്കുറിച്ച് നല്ലത് മാത്രമേ പറയാനുള്ളൂ. പണക്കാരനും പാവപ്പെട്ടവനും അച്ചന് ഒരുപോലെയാണ്. ആരെയും അച്ചൻ തന്റെ സ്നേഹ വലയത്തിൽ നിന്നും മാറ്റി നിർത്തിയില്ല. പാവങ്ങൾക്കു കിട്ടേണ്ട എല്ലാ പരിഗണനയും അച്ചൻ നൽകിയിരുന്നു. വൈദിക കൂട്ടായ്മയിലും എല്ലാ വൈദികരെയും സ്നേഹിക്കുകയും കരുതുകയും സഹായിക്കുകയും ചെയ്യുന്ന ഒരു വന്ദ്യ പുരോഹിതൻ ആയിരുന്നു അച്ചൻ. മനുഷ്യനെ സഹായിക്കുന്നതിൽ, അവർക്ക് നന്മ ഉണ്ടാകുന്ന ഏത് കാര്യത്തിലും എന്ത് സഹായവും ചെയ്യുവാൻ കുമ്പക്കാട്ടച്ചൻ തയ്യാറായിരുന്നു. ഒരുപാട് വ്യക്തികളെ കരകയറുവാൻ, വിദേശത്ത് പഠിക്കാനും, ജോലിക്കായി വിടാനും അച്ചന് സാധിച്ചിട്ടുണ്ട്. രോഗികളോട് വലിയ പരിഗണന അച്ചന് ഉണ്ടായിരുന്നു. ഇടവകയെ സ്വന്തം വീടുപോലെ സൂക്ഷിക്കാനും ഇടവകാംഗങ്ങളെ പേരുചൊല്ലി വിളിക്കാനും അവരുടെ എല്ലാ കാര്യങ്ങളിലും അവരോടൊത്ത് ആയിരിക്കുവാനും സുഖത്തിലും ദുഃഖത്തിലും കൂടെ നിൽക്കാനും അച്ചന് സാധിച്ചു.

**2. നല്ല ഒരു ഭരണാധികാരിയായിരുന്നു.**

തിരുവനന്തപുരം അതിരൂപതയിൽ (ഒൻപത്) ദീർഘമായ കാലങ്ങളിൽ വികാരി ജനറാളായിരുന്നു. വന്ദ്യ കുരുവിള അച്ചൻ ദീർഘമായി ഇരുന്ന കസേരയിൽ മലങ്കരയുടെ ഒരു മകൻ ഇരിക്കുന്നത് അച്ചനാണ്. വികാരി ജനറാൾ എന്നാൽ കുരുവിള അച്ചൻ എന്ന ചിന്ത ഞങ്ങളുടെ എല്ലാം മനസ്സിൽ നിറഞ്ഞുനിൽക്കുന്ന കാലം. വളരെ വ്യത്യസ്തമായി തന്റേതായ ശൈലിയിൽ ഒരു നല്ല ഭരണാധികാരി ആയിരിക്കുവാൻ കുമ്പക്കാട്ടച്ചന് സാധിച്ചു. രൂപതയുടെ എല്ലാ ദൈവാലയങ്ങളും സന്ദർശിക്കുവാനും ഓരോ ഇടവകയുടെയും പ്രത്യേകതകൾ മനസ്സിലാക്കാനും ഓരോ ഇടവകയിലെ ആളുകളെ മനസ്സിലാക്കാനും അവർക്ക് യോജിച്ച ഇടയന്മാരെ കാലാകാലങ്ങളിൽ വന്ന പിതാവിനോട് ആലോചിച്ചു, നല്ലവണ്ണം, നമ്മുടെ വസ്തുവകകൾ, സ്ഥാപനങ്ങൾ, സ്കൂളുകൾ, കോളേജുകൾ എല്ലാറ്റിന്റെയും നടത്തിപ്പുകൾ ശ്രദ്ധിക്കാനും ക്രമപ്പെടുത്താനും അവിടെയും ഏറ്റവും യോജിച്ച ഉത്തമരായ വൈദികരെ ക്രമപ്പെടുത്താനും അച്ചൻ ശ്രദ്ധിച്ചിരുന്നു. ബഹു. അച്ചന്റെ വികാരി ജനറാൾ സ്ഥാനകാലത്തിലാണ് പരിശുദ്ധ പിതാവ് ജോൺ പോൾ മാർപ്പാപ്പ ഭാരതത്തിലും, കേരളത്തിലും തിരുവനന്തപുരത്തും പട്ടം കത്തിഡ്രലിലും സന്ദർശനം നടത്തിയത്. ഒരു പിഴവും കൂടാതെ ആ സംരംഭം എത്ര വലിയ വിജയമാക്കാൻ, അനുഗ്രഹമാക്കാൻ അച്ചനു സാധിച്ചു. അതുപോലെ പല പുനരൈക്യ വാർഷിക ആഘോഷങ്ങളും ബഹു. അച്ചന്റെ ഭരണപാടവം വിളിച്ചറിയിക്കുന്ന സംഭവങ്ങളാണ്. പട്ടംകൊടകൾ, പള്ളിക്കൂദാശകൾ അതുപോലെയുള്ള സന്ദർഭങ്ങളിലും വി.വി.ഐ.പികളുടെ സന്ദർശനവേളകളിലും പ്രത്യേകിച്ച് വന്ദ്യ ഗ്രിഗോറിയോസ് പിതാവിന്റെ പൗരോഹിത്യ രജതജൂബിലി ആഘോഷങ്ങൾക്ക് ആദരണീയനായ ഇന്ത്യൻ പ്രസിഡന്റ് കെ. ആർ. നാരായണൻ വന്ന് സംബന്ധിച്ച് ചടങ്ങുകളിലും ബഹു. അച്ചന്റെ നേതൃത്വ പാടവം വളരെ പ്രകടമായിരുന്നു. ഒരു ഉത്തമനായ നേതാവായിരുന്ന, ഭരണകർത്താവായിരുന്നു വന്ദ്യ കുമ്പക്കാട്ട് അച്ചൻ.

**3. ഏറ്റവും പ്രധാനമായി അച്ചൻ ഒരു നല്ല സുവിശേഷ പ്രസംഗകനായിരുന്നു.**

നിങ്ങൾ ലോകമെങ്ങും പോയി സർവ്വ സൃഷ്ടികളോടും സുവിശേഷം പ്രസംഗിക്കുവിൻ (മർ. 16.15). എന്ന കൽപ്പന എത്ര ഭംഗിയായി അച്ചൻ നിർവഹിച്ചു. അഭിഭക്ത തിരുവനന്തപുരം അതിരൂപതയിൽ ബഹുമാനപ്പെട്ട അച്ചൻ വചനം പറയാത്ത ഒരു ദൈവാലയം എങ്കിലും ഉണ്ടോ എന്ന് എനിക്കറിയില്ല. അക്കാലത്തെ ഏറ്റവും അറിയപ്പെടുന്ന പ്രാസംഗികൻ ആയിരുന്നു ബഹു. അച്ചൻ. എവിടെയെല്ലാം സുവിശേഷ പ്രസംഗങ്ങൾ ഉണ്ടോ അവിടെ ബഹുമാനപ്പെട്ട അച്ചനും കാണും. മലങ്കര കത്തോലിക്കാ പള്ളികളിൽ മാത്രമല്ല ഓർത്തഡോക്സ്, യാക്കോബായ, സിഎസ്ഐ, മാർത്തോമ തുടങ്ങിയ സഭകളിലെ ദേവാലയങ്ങളിലും വിവിധ സന്ദർഭങ്ങളിൽ വചനം പറയാൻ അച്ചൻ ക്ഷണിക്കപ്പെട്ടിട്ടുണ്ട്. ക്രിസ്തീയ ദേവാലയങ്ങളിൽ മാത്രമല്ല ഹിന്ദു-മുസ്ലിം പരിപാടികളിലും അച്ചൻ ഒരു പ്രസംഗകൻ ആയിരുന്നു. സ്കൂൾ വാർഷികങ്ങളിൽ എല്ലാ സ്കൂളുകാർക്കും ബഹു.അച്ചനെ നിർബന്ധമായി വേണം. എക്യുമെനിക്കൽ സുവിശേഷ വേദികളിലും ബഹു.അച്ചന്റെ സാന്നിധ്യം വളരെ വലുതായിരുന്നു.

കൊച്ചു കൊച്ചു കഥകൾ കോർത്തിണക്കി വളരെ മനോഹരമായി ദൈവവചനം എത്ര മണിക്കൂർ വേണമെങ്കിലും ബഹു. അച്ചൻ പറയും. അത് ഒരു പ്രത്യേക കഴിവാണ് സാധാരണ ഞായറാഴ്ചകളിൽ, നോമ്പ് കാലങ്ങളിൽ, പെരുന്നാൾ ദിവസങ്ങളിൽ, ക്രിസ്തുമസ്, ദുഃഖവെള്ളി, ഉയിർപ്പ്, തിരുനാൾ പ്രസംഗങ്ങൾ വളരെ ലളിതവും അർത്ഥ സമ്പുഷ്ടവും ആണ്. കാര്യമായി ബൈബിൾ പഠിച്ചിട്ടില്ലെങ്കിലും സാധാരണക്കാരന് ഭംഗിയായി മനസ്സിലാക്ക ത്തക്കവണ്ണം സുവിശേഷം വ്യാഖ്യാനിക്കാനുള്ള അച്ചന്റെ കഴിവ് അസാധാരണമാണ്. സ്വയം പ്രേരിത പ്രാർത്ഥനകളിലും രോഗികളെ ആശീർവദിക്കുന്ന പ്രാർത്ഥനകളിലും വചനം നന്നായി ഉപയോഗിച്ച് അച്ചൻ പ്രാർത്ഥിക്കും. അച്ചന്റെ പ്രാർഥനകളിലും പ്രസംഗങ്ങളിലും ഒരു വലിയ പോസിറ്റീവ് ആറ്റിറ്റ്യൂഡ് നമുക്ക് കാണാൻ സാധിക്കും. അച്ചന്റെ പ്രസംഗങ്ങൾ, ഉപദേശങ്ങൾ ആയിരങ്ങൾക്ക് സമാധാനം നൽകുന്നതായിരുന്നു. എത്ര കേട്ടാലും ആ പ്രസംഗങ്ങൾ നമുക്ക് മടുപ്പ് തോന്നില്ല. അത്ര ആസ്വദിച്ചാണ് അച്ചൻ പ്രസംഗിക്കുന്നത്. അതുപോലെ വചനം പറയുന്ന ആരേയും ഞാനിതുവരെ കണ്ടിട്ടില്ല.

**4. അവസാനമായി അച്ചൻ ഒരു നല്ല മനുഷ്യനായിരുന്നു.**

ഞാനും അച്ചനും തമ്മിൽ 20 വയസ്സിന്റെ വ്യത്യാസമുണ്ടായിരുന്നു.

അച്ചൻ 1933-ലും ഞാൻ 1953-ലും ആണ് ജനിച്ചത്. എന്നാൽ ബഹു.അച്ചന് എന്നോട് വളരെ സഹോദര തുല്യമായ സ്നേഹവും ബഹുമാനവും ആയിരുന്നു. എന്റെ അഭിപ്രായങ്ങളെ, ആദർശങ്ങളെ അച്ചൻ എപ്പോഴും മാനിച്ചിരുന്നു. വലിയ പ്രാസംഗികനായ അച്ചൻ പല പ്രാവശ്യം എന്നോട് ചില പ്രസംഗങ്ങൾക്ക് ആശയങ്ങൾ ചോദിക്കുമായിരുന്നു. എനിക്ക് ശരിക്കും ചമ്മലായിരുന്നു ഉത്തരം പറയാൻ. അത്ര ഉയരത്തിലാണ് ഞാൻ ബഹു. അച്ചനെ കണ്ടിരുന്നത്. ഏറ്റവും അവസാനം ഞാൻ അച്ചനെ കണ്ടത് 2022 ജനുവരി മാസത്തിലാണ്. എനിക്ക് സുഖമില്ല എന്ന് അച്ചൻ അറിഞ്ഞിരുന്നു. എന്നെ കണ്ട മാത്രയിൽ എഴുന്നേൽക്കാൻ വയ്യാത്ത അച്ചൻ ബുദ്ധിമുട്ടി എഴുന്നേറ്റ് എന്നെ കെട്ടിപ്പിടിച്ച് ഉമ്മ വെച്ച് എന്നോട് പറഞ്ഞു: പേടിക്കേണ്ട ജോസിനെ ദൈവം സ്നേഹിക്കുന്നു. ഞാൻ പ്രാർത്ഥിക്കുന്നു. എനിക്ക് വലിയ സന്തോഷവും ആശ്വാസവും തോന്നി. എന്നും ഞങ്ങൾ തമ്മിൽ വലിയൊരു ആത്മബന്ധം കാത്തു സൂക്ഷിച്ചിരുന്നു. എന്ത് കാര്യവും അച്ചൻ എന്നോട് പങ്കുവെക്കുകയായിരുന്നു. അതുപോലെ എന്തും അച്ചനോടും ചോദിക്കാനും പറയാനും എനിക്ക് സ്വാതന്ത്ര്യം ഉണ്ടായിരുന്നു.

മിക്കാ പ്രവാചകൻ തന്റെ പുസ്തകത്തിൽ ആറാം അധ്യായം എട്ടാം തിരുവചനത്തിൽ ആരാണ് നല്ല മനുഷ്യൻ എന്ന് ചോദിക്കുന്നു നീതി പ്രവർത്തിക്കുന്നവൻ. കരുണ കാണിക്കുക ദൈവസന്നിധിയിൽ വിനയാന്വിതനാവുക. ബഹു. അച്ചനെ സംബന്ധിച്ച് ഇതു വളരെ അർത്ഥവത്താമാണ്. ഓരോരുത്തർക്കും അർഹമായത് അവർക്ക് കൊടുക്കുവാൻ അച്ചൻ ശ്രദ്ധിച്ചിരുന്നു. എല്ലാ പിതാക്കന്മാരോടും വൈദീകരോടും സന്യസ്തരോടും അവരവരുടെ പദവിയും പങ്കുമനുസരിച്ച് അവരെ സ്നേഹിക്കനും ബഹുമാനിക്കനും ആദരിക്കാനും അച്ചൻ എപ്പോഴും ശ്രദ്ധിച്ചിരുന്നു. മറ്റുള്ളവരോട്, പ്രത്യേകിച്ച് പാവങ്ങളോട് കുമ്പക്കാട്ടച്ചൻ കരുണയോടെ പെരുമാറിയിരുന്നു. എന്നാൽ ദൈവസന്നിധിയിൽ എപ്പോഴും വിനയാന്വിതൻ ആയിരുന്നു അച്ചൻ. ദൈവിക കാര്യങ്ങളിൽ എത്ര ശ്രദ്ധയോടും ഭക്തിയോടും ആണ് അച്ചൻ പെരുമാറിയിരുന്നത്. പ്രാർത്ഥനകളും, വിശുദ്ധ കുർബാനയും ഭക്ത കൃതൃങ്ങളും എത്ര ഭംഗിയായിട്ട്, ആഘോഷമായിട്ടാണ് അദ്ദേഹം നടത്തിയിരുന്നത്. ആഘോഷമായിട്ടല്ലാതെ അദ്ദേഹം ബലി അർപ്പിച്ചിരുന്നതേയില്ല. എല്ലാവർക്കും അദ്ദേഹം ഒരു നല്ല അച്ചൻ, നല്ല സഹോദരൻ, നല്ല സുഹൃത്ത്, ആയിരുന്നു.

പൗലോസ് അപ്പസ്തോലൻ പറയുന്നതുപോലെ ഞാൻ നന്നായി പൊരുതി എന്റെ ഓട്ടം പൂർത്തിയാക്കി. വിശ്വാസം കാത്തു. എനിക്കായി നീതിയുടെ കിരീടം ഒരുക്കിയിരിക്കുന്നു. നീതിപൂർവം വിധിക്കുന്ന കർത്താവ് ആ ദിവസം അത് എനിക്കായി സമ്മാനിക്കും. തന്നെ ഏൽപ്പിച്ച എല്ലാ ജോലിയും നന്നായി ചെയ്ത് നീതിയുടെ കിരീടം പ്രാപിക്കുവാൻ, അച്ചൻ തന്റെ യജമാനന്റെ അടുത്തേക്ക് പോകുന്നു.

പ്രിയപ്പെട്ട ആചാര്യാ സമാധാനത്തോടെ പോകുക. മഹത്വത്തിന്റെ ദിനങ്ങളിൽ പരസ്പരം കാണുവാൻ ദൈവം നമ്മെ അനുഗ്രഹിക്കട്ടെ.



## ആദരാഞ്ജലികൾ

തിരുവനന്തപുരം മേജർ അതിരൂപതയിലെ സീനിയർ വൈദികനായിരുന്ന വന്ദ്യ വർഗീസ് മാവേലിൽ കോർ എപ്പിസ്കോപ്പ 2022 ഫെബ്രുവരി 17 ന് നിര്യാതനായി. അവിഭക്ത മേജർ അതിരൂപതയിലെ മാർത്താണ്ഡം, പത്തനംതിട്ട, കൊല്ലം, കോന്നി തുടങ്ങിയ സ്ഥലങ്ങളിലെ ജില്ലാ വികാരി, മേജർ അതിരൂപതാ പ്രൊക്കുറേറ്റർ, മലങ്കര സെമിനാരി പ്രൊക്കുറേറ്റർ എന്നീ ചുമതലകൾ വഹിച്ചിട്ടുണ്ട്. നിരവധി ഇടവകകളിൽ വികാരിയായും സേവനം അനുഷ്ഠിച്ചിട്ടുണ്ട്. തിരുവല്ല അതിരൂപതയിൽ മാരാമൺ ഇടവകാംഗമാണ്.




# റോമിലെ ചരിത്രപ്രാധാന്യമുള്ള സ്മാരകങ്ങൾ (2)



**റവ. ഡോ. മാത്യു ചാർത്താക്കുഴിയിൽ**

*റോമിലെ ചരിത്ര പ്രാധാന്യമേറിയ സ്മാരകങ്ങളെ പറ്റിയുള്ള വിവരണത്തിന്റെ തുടർച്ച*

### 7. കാറ്റക്കോംമ്പ് (ഭൂഗർഭക്കല്ലറകൾ)

റോമിലെ പ്രസിദ്ധമായ കാറ്റക്കോംമ്പ് റോമൻ സാമ്ര്യാജ്യത്തിന്റെ പ്രതാപകാലത്ത് നഗരത്തിനോട് ചേർന്ന് ഭൗമാന്തർഗ്ഗതമായി നിർമ്മിച്ച ബൃഹത്തായ ശവക്കല്ലറകളാണ്. ഇത്തരത്തിൽ അറുപതോളം ഭൂഗർഭക്കല്ലറകളാണ് ഇതുവരെ റോമിൽ വിവിധ സ്ഥലങ്ങളിൽ ഉത്ഖനനത്തിലൂടെ കണ്ടെത്തിയിട്ടുള്ളത്.ക്രിസ്ത്യാനികളുടെയും യഹൂദന്മാരുടെയും പുരാതന റോമാക്കാരുടേതുമായി അനവധി ശവക്കല്ലറകളാണ് ഇവിടെ നിലവിലുള്ളത്. ക്രിസ്തുവിന് ശേഷമുള്ള ഒന്നും രണ്ടും നൂറ്റാണ്ടുകളിൽ സ്ഥല ദൗർലഭ്യം കാരണം റോമാനഗരത്തിനുള്ളിൽ മൃതസംസ്കാരം നിയമം മൂലം നിരോധിച്ചിരുന്നു. അതിനാൽ അന്നത്തെ നഗരപരിധിക്ക് പുറത്തു വരുന്ന പ്രദേശങ്ങളിൽ ആളുകൾ സ്ഥലം വാങ്ങിക്കുകയും അവിടെയൊക്കെ ശവക്കോട്ടകകൾ നിർമ്മിക്കുകയും ചെയ്തു.

കാത്തക്കൂമ്പസ് എന്ന ലത്തീൻ വാക്കിന്റെ അർത്ഥം കല്ലറകളുടെകൂടെ എന്നാണ്. ആദിമ നൂറ്റാണ്ടിലെ ക്രിസ്തീയ വിശ്വാസ രീതികൾ ആധുനിക തലമുറയ്ക്ക് മനസ്സിലാക്കി തരുന്നതിൽ റോമിലെ ഭൂഗർഭ കല്ലറകൾ നിർണ്ണായക പങ്കു വഹിക്കുന്നു. ആറാം നൂറ്റാണ്ടോടുകൂടി ഭൂഗർഭ കല്ലകളുടെ ഉപയോഗം ഇല്ലാതായെങ്കിലും ഭൂമിക്കടിയിൽ ആയതുകൊണ്ട് നശിപ്പിക്കപ്പെടാതെ അത് പുതുമയോടെ നിലനിന്നു. ക്രിസ്തീയ വിശ്വാസികൾക്ക് ഭൂഗർഭ കല്ലറകൾ മരിച്ചവരെ സംസ്കരിക്കുന്നതിനുള്ള പ്രദേശം മാത്രമായിരുന്നില്ല. മതപീഡനകാലത്തെ അതിജീവനത്തിന്റെ കഥ ലോകത്തോട് വിളിച്ചുപറയുന്ന പുണ്യസങ്കേതവും ദൈവത്തെ അറിയുകയും ആരാധിക്കുകയും ചെയ്തിരുന്ന ദേവാലയ തുല്യമായ വിശുദ്ധ പ്രദേശങ്ങളുമാണ് ഈ ശവക്കല്ലറകൾ.

മഹാനായ കോൺസ്റ്റന്റീൻ ചക്രവർത്തിയുടെ എ.ഡി. 313-ലെ മിലാൻ വിളംബരത്തോടെ ക്രിസ്തീയ വിശ്വാസത്തിന് റോമൻ സാമ്രാജ്യത്തിൽ നിയമപരമായ പ്രവർത്തനസ്വാതന്ത്ര്യം ലഭിച്ചു. പിന്നീട് തെയഡോഷ്യസ് ചക്രവർത്തി എ.ഡി. 80 ഫെബ്രുവരി 27-ന് പുറപ്പെടുവിച്ച തെസ്സലോനിക്ക വിളംബരത്തോടെ നിഖ്യാ വിശ്വാസ പ്രമാണം അനുധാവനം ചെയ്യുന്ന ക്രിസ്തീയ വിഭാഗം റോമൻ സാമ്രാജ്യത്തിലെ ഔദ്യോഗിക മതമായി മാറി. മതപീഢനത്തിന് ശേഷമുള്ള ക്രിസ്തീയ ജീവിത സാഹചര്യത്തിലും വിശ്വാസികൾ തങ്ങളുടെ പുണ്യപൂരിതരായ

പൂർവ്വികരോടൊത്ത് അന്ത്യവിശ്രമം കൊള്ളുന്നതിന് അഭിലഷിച്ചു. എന്നാൽ ആറാം നൂറ്റാണ്ടോടുകൂടി ഇത്തരം കല്ലറകളിൽ അടക്കുന്നത് ക്രിസ്തീയ വിശ്വാസികൾ അവസാനിപ്പിക്കുകയും അവിടം മരിച്ചവരുടെ അനുസ്മരണ ശുശ്രൂഷകൾ മാത്രം അരങ്ങേറുന്ന പുണ്യസ്ഥലങ്ങളായി പരിണമിക്കുകയും ചെയ്തു. കൂടാതെ ഇവിടുത്തെ കല്ലറകളിൽ ഉണ്ടായിരുന്ന വിശിഷ്ടമായ തിരുശേഷിപ്പുകൾ എല്ലാം തന്നെ റോമിലെ വിവിധ ദേവാലയങ്ങളിലേക്ക് മാറ്റുകയും ചെയ്തു. ഈ പുതിയ ദേവാലയങ്ങൾ വിശ്വാസികളുടെ ഭക്തിയുടെ കേന്ദ്രങ്ങളായി പരിണമിച്ചപ്പോൾ കാറ്റക്കോമ്പുകൾ കാലാന്തരത്തിൽ വിസ്മൃതിയിലാണ്ടുപോയി.

നീറോ ചക്രവർത്തിയുടെ മതപീഡന കാലത്ത് ക്രിസ്ത്യാനികളെ അനധികൃതമായി അന്ധവിശ്വാസം പുലർത്തിയിരുന്ന വിചിത്ര കൂട്ടമായി ട്ടാണ് അന്നത്തെ സംസ്കാരമുള്ള റോമൻ ജനത കണ്ടിരുന്നത്. അവരെ സമൂഹത്തിന്റെ മുഖ്യധാരയിൽ നിന്ന് ഒഴിവാക്കി എല്ലാ പ്രശ്നങ്ങളുടെയും കാരണക്കാരായി ചിത്രീകരിക്കുക പതിവായിരുന്നു. ഇത്തരം പ്രതികൂല സാഹചര്യങ്ങളിൽ നിലനിൽപ്പിനുവേണ്ടി അക്കാലത്തെ ക്രിസ്തീയ വിശ്വാസികൾ കണ്ടെത്തിയ പല വഴികളും പിന്തലമുറയ്ക്ക് അനുഗ്രഹപ്രദമായ അറിവുകൾ പ്രദാനം ചെയ്യുന്ന മാർഗ്ഗങ്ങളായി മാറി.

തങ്ങളുടെ വിശ്വാസം പരസ്യമായി പ്രകടിപ്പിക്കാൻ സാധിക്കാതെ വന്നപ്പോൾ അടയാളങ്ങളിലൂടെയും പ്രതീകങ്ങളിലൂടെയും അവർ വിശ്വാസ സന്ദേശങ്ങൾ കൈമാറിയിരുന്നു. ഇത്തരം നിരവധി അടയാളങ്ങൾ കാറ്റക്കോമ്പിൽ നിന്നും പിന്തലമുറയ്ക്ക് ലഭിച്ചിട്ടുണ്ട്. തന്റെ തോളിൽ കുഞ്ഞാടിനെപേറി നില്ക്കുന്ന യേശു താൻ നല്ലിടയനാണെന്ന സന്ദേശമാണ് നൽകുന്നത്. ഗ്രീക്ക് അക്ഷരമാലയിലെ ത (കൈ) ഉം ജ(റോ)യും ക്രിസ്തോസ് എന്ന വാക്കിന്റെ ആദ്യ രണ്ടു അക്ഷരങ്ങളാണ്. ഇങ്ങനെ ഒരു അടയാളം കണ്ടാൽ ഇവിടെ ക്രിസ്ത്യാനിയായ ഒരാളെ അടക്കിയിട്ടുണ്ട് എന്നാണ് അർത്ഥം. ഗ്രീക്ക് ഭാഷയിൽ മത്സ്യം എന്നത് IXTHYS (ഇക്തുസ്)ആണ്. യേശുക്രിസ്തു, ദൈവപുത്രൻ, രക്ഷകൻ എന്നതായിരുന്നു ഇതുകൊണ്ട് അർത്ഥമാക്കിയിരുന്നത്. ഒലിവിൻ ചില്ലയുമായി കാണുന്ന പ്രാവ് മരിച്ചയാളുടെ ആത്മാവ് ദൈവസന്നിധിയിൽ എത്തിയെന്നതിന്റെ അടയാളമാണ്. ഗ്രീക്ക് അക്ഷരമാലയിലെ ആൽഫ, ഒമേഗ അക്ഷരങ്ങൾ യേശു ആരംഭവും അന്ത്യവുമാണെന്ന സന്ദേഹം നൽകുന്നു. നങ്കൂരത്തിന്റെ ചിത്രം കണ്ടാൽ നിത്യതയുടെ തീരത്തണഞ്ഞ ആത്മാവിന്റെ അടയാളമാണ്. ഫീനിക്സ് പക്ഷിയുടെ ചിത്രം ആയിരം വർഷത്തിലൊരിക്കൽ ചാരത്തിൽ നിന്ന് പുനർജനിക്കുന്നു എന്ന സങ്കല്പത്തെ അടിസ്ഥാനമാക്കി മനുഷ്യശരീരത്തിന്റെ ഉയർപ്പിനെ കാണിക്കുന്നു.

റോമിലെ പ്രധാന ശവക്കല്ലറകളിലൊന്നായ കലിസ്റ്റസ് കാറ്റക്കൊമ്പിൽ പതിനാറ് മാർപാപ്പമാരെയും അൻപത് രക്തസാക്ഷികളെയും അടക്കിയിട്ടുണ്ടെന്നാണ് കരുതപ്പെടുന്നത്. ഇതുകൂടാതെ ഇവിടെയുള്ള മറ്റു കാറ്റക്കൊമ്പുകളിലും മാർപാപ്പമാരെ അടക്കിയതിന്റെ തെളിവുകൾ ലഭിച്ചിട്ടുണ്ട്. ഇന്ന് ക്രിസ്തീയ കാറ്റകോമ്പുകളുടെ ഭരണചുമതല പരിശുദ്ധ സിംഹാസനത്തിന്റെ പുണ്യ പുരാവസ്തുശാസ്ത്രവിഭാഗത്തിന്റെ മേൽനോട്ടത്തിലാണ്. കലിസ്റ്റസ് കാറ്റക്കോമ്പിന്റെ ഭരണച്ചുമതല സലേഷ്യൻ സന്യാസ വൈദികർക്കാണ്. ഇത് റോമിലെ പുരാതനവും പ്രസിദ്ധവുമായ ആപ്പിയൻ വഴിക്കരികിലായി സ്ഥിതി ചെയ്യുന്നു. സെഫ്രീനൂസ് മാർപാപ്പയുടെ നിർദേശാനുസരണം ഡീക്കനായിരുന്ന കലിസ്റ്റസ് നിർമ്മിച്ച കാറ്റക്കോമ്പാണിത്. പിന്നീട് മാർപാപ്പയായിത്തീർന്ന അദ്ദേഹത്തിന്റെ പേരിലാണ് ഇത് അറിയപ്പെടുന്നത്. എന്നാൽ കലിസ്റ്റസ് മാർപാപ്പയെ അടക്കിയിരിക്കുന്നത് ഔറേലിയൻ വഴിയിലുള്ള കലെപോഡിയൂസിന്റെ കാറ്റകോമ്പിലാണെന്നതാണ് കൗതുകകരമായ വസ്തുത.

**8. സാന്ത മരിയ കോസ്മെദിൻ ബസിലിക്ക**

പുതിയ റോമിന്റെ തലസ്ഥാനമായിരുന്ന കോൺസ്റ്റാന്റിനോപ്പിൾ കേന്ദ്രമാക്കിക്കൊണ്ടു ബൈസന്റൈൻ ചക്രവർത്തിമാർ പഴയ റോമിനെ നിയന്ത്രിച്ചിരുന്ന ഒരു കാലഘട്ടമുണ്ടായിരുന്നു. റോമിന്റെ ബൈസന്റൈൻ ഭരണകാലം എന്നറിയപ്പെട്ടിരുന്ന ഈ യുഗത്തിൽ ചക്രവർത്തിയുടെ പ്രതിനിധികൾ റോമിലും റെവന്നായിലുമൊക്കെ താമസിച്ചു ഭരണകാര്യങ്ങൾ നിർവഹിച്ചിരുന്നു. എന്നാൽ സാംസ്കാരികവും ഭാഷാപരവുമായ കാരണങ്ങളാൽ കാലാന്തരത്തിൽ ഈ ബന്ധം ഉലയുകയും രാഷ്ട്രീയ ഭിന്നതയോടൊപ്പം രണ്ട് പ്രദേശത്തെയും സഭകളും വ്യത്യസ്ത ധ്രുവങ്ങളിൽ സഞ്ചരിക്കുന്ന രീതി ഉടലെടുക്കുകയും ചെയ്തു. റോമിൽ ലത്തീൻ ഭാഷയും കോൺസ്റ്റാന്റിനോപ്പിളിൽ ഗ്രീക്ക് ഭാഷയുമായിരുന്നു സഭയുടെയും സാമ്രാജ്യത്തിന്റെയും ഔദ്യോഗിക ഭാഷകൾ. ഇത് പരസ്പരം മനസ്സിലാകുന്ന രീതിയിലുള്ള സംഭാഷണം പോലും അസാധ്യമാക്കുന്ന അവസ്ഥയിലെത്തി. മാർപാപ്പയുടെ നേതൃത്വത്തിൽ കത്തോലിക്കാസഭയും പാത്രിയർക്കീസിന്റെ നേതൃത്വത്തിൽ



ബൈസന്റൈൻ (ഗ്രീക്ക്) ഓർത്തഡോക സ്സഭയും ആദ്യകാലങ്ങളിലുണ്ടായിരുന്ന ശക്തമായ ബന്ധം പിന്നീട് ക്ഷയിക്കുകയും 1054–ലെ പൗരസ്ത്യ പാശ്ചാത്യ ഭിന്നതയോടെ പൂർണ്ണമായും നഷ്ടപ്പെടുകയും ചെയ്തു.

ബൈസന്റൈൻ ചക്രവർത്തിമാരുടെ റോമിലെ ഭരണത്തിന്റെ കാലത്ത് ആറാം നൂറ്റാണ്ടിൽ നിർമ്മിച്ച ഒരു ദേവാലയമാണ് സാന്ത മരിയ കോസ്മെദിൻ ബസിലിക്ക. റോമൻ നഗരത്തിൽ ഗ്രീക്ക് ഭാഷയും സംസ്കാരവും പുലർത്തിയിരുന്നവർ അക്കാലത്തു ആരാധനയ്ക്കായി ഒത്തു കൂടിയ സ്ഥലമായിരുന്നു ഇത്. ഈ ദേവാലയം ഉൾപ്പെടുന്ന പ്രദേശം അക്കാലത്തു അറിയപ്പെട്ടിരുന്നത് ഗ്രീക്ക് സ്കൂൾ (സ്കോള ഗ്രേക്ക) എന്നായിരുന്നു. കന്യകാമറിയത്തിന്റെ നാമത്തിൽ പണിതിരിക്കുന്ന ഈ ദേവാലയം കോൺസ്റ്റാന്റിനോപ്പിൾ ചക്രവർത്തിമാർ താത്പര്യമെടുത്തു ഗ്രീക്കുകാർക്കായി നിർമ്മിച്ചു നല്കിയതാണ്. ഇക്കാലഘട്ടം ചരിത്രത്തിൽ അറിയപ്പെട്ടിരുന്നത് ബൈസന്റൈൻ പേപ്പസി യുടെ കാലം എന്നാണ്. എ.ഡി. 537 മുതൽ 752 വരെയുള്ള കാലഘട്ടത്തിൽ ഒരാൾ മാർപാപ്പയായി തിരഞ്ഞെടുക്കപ്പെട്ടു കഴിഞ്ഞാൽ ബൈസന്റൈൻ ചക്രവർത്തിയെ അറിയിക്കുകയും അദ്ദേഹത്തിന്റെ ഔദ്യോഗിക അംഗീകാരം കിട്ടിയതിന് ശേഷം മാത്രം സ്ഥാനാരോഹണം നടത്തുക എന്നതുമായിരുന്നു രീതി. എല്ലാ പ്രത്യേക ആഘോഷ സന്ദർഭങ്ങളിലും ഗ്രീസ്, സിറിയ, സിസിലി തുടങ്ങിയ പ്രദേശങ്ങളിൽ നിന്നുള്ള ചക്രവർത്തിയുടെ പ്രതിനിധികളും റോമിൽ സന്നിഹിതരായിരുന്നു.

റോമിലെ പ്രസിദ്ധ കളിസ്ഥലമായിരുന്ന സർക്കസ് മാക്സിമസിന്റെ സമീപത്തായി ഗ്രീക്ക് ദേവനായ ഹെർക്കുലീസിന്റെ അമ്പലത്തിന് മുകളിലായിട്ടാണ് ഈ ദേവാലയം അന്ന് പണിതുയർത്തിയത്. പ്രാദേശിക കച്ചവട സ്ഥലമെന്ന നിലയിൽ ഇവിടെ ധാരാളം ആളുകൾ ഒത്തുകൂടുകയും ചെയ്തിരുന്നു. പാവപ്പെട്ടവർക്ക് ഭക്ഷണസാധനങ്ങൾ എത്തിക്കുന്ന ഒരു വിതരണകേന്ദ്രവും ഇവിടെ നിലനിന്നിരുന്നു എന്ന് പറയപ്പെടുന്നു. ബൈസന്റൈൻ സഭയിൽ ഐക്കൺ പ്രശ്നം ഉടലെടുത്തപ്പോൾ പല സന്യാസിമാരും തങ്ങളുടെ കൈവശമുണ്ടായിരുന്ന വിലയേറിയ ചിത്രങ്ങളുമായി റോമിലേക്ക് വന്നു. മിക്കവർക്കും അഭയമായിത്തീർന്നത് ഗ്രീക്കുകാരുടെ റോമിലെ ഈ ദേവാലയമാണ്. കൂടാതെ അഡ്രിയാൻ ഒന്നാമൻ മാർപാപ്പയും നിക്കോളാസ് ഒന്നാമൻ മാർപാപ്പയും ഈ ദേവാലയത്തിന്റെ പുനരുദ്ധാരണത്തിനായി നിരവധി സഹായങ്ങൾ ചെയ്തതായി ചരിത്ര രേഖകളിൽ കാണുന്നു. അഡ്രിയാൻ ഒന്നാമൻ മാർപാപ്പയുടെ കാലത്ത് റോമിലെ കാറ്റക്കോമ്പിൽ നിന്നുമെടുത്ത തിരുശേഷിപ്പുകൾ ഇവിടുത്തെ അൾത്താരയുടെ അടിയിലായി നിർമ്മിച്ചിരിക്കുന്ന നിലവറയിലാണ് സൂക്ഷിച്ചിരിക്കുന്നത്.

ഈ ദേവാലയത്തിലെ പ്രധാന ആകർഷണങ്ങളിലൊന്ന് ദേവാലയത്തിന്റെ പോർട്ടിക്കോയിലെ ഭിത്തിയിലുള്ള ബോക്ക ദല്ല വേരിത്ത (സത്യത്തിന്റെ വായ്) എന്ന പുരാതന ശില്പമാണ്. ഇതുമായി ബന്ധപ്പെട്ട ഐതീഹം പറയുന്നത് ഇവിടെയുള്ള രൂപത്തിന്റെ വായിൽ കൈവച്ച് കള്ളം പറയുകയാണെങ്കിൽ ആ രൂപത്തിന്റെ വായ് തനിയെ അടയുകയും അങ്ങനെ കൈപാദം അറ്റു പോവുകയും ചെയ്യുമെന്നാണ്. ഒരു പക്ഷെ പുരാതന കാലത്ത് നിലനിന്നിരുന്ന ഇങ്ങനെയുള്ള ശിക്ഷാനടപടിയിൽ നിന്നുമായിരിക്കാം ഇങ്ങനെയൊരു ഐതീഹ്യം ഉരുവായത്.

**9. സെന്റ് ക്ലമന്റ് ബസിലിക്ക**

ബസിലിക്ക ദി സാൻ ക്ലമന്തെ അൽ ലാത്തറാനോ സഭയിലെ ഏറ്റം പഴക്കം ചെന്ന ക്രിസ്തീയ ആരാധനാ കേന്ദ്രങ്ങളിൽ ഒന്നാണ്. ഒന്നാം നൂറ്റാണ്ടിൽ ക്രിസ്തീയ വിശ്വാസികൾ ആരാധനക്കായി ഒരുമിച്ചു കൂടിയ ഭവനം കാലാന്തരത്തിൽ ദേവാലയമായി പരിവർത്തനപ്പെടുകയായിരുന്നു. ഈ ബസിലിക്കയുടെ ഏറ്റം പുരാതനമായ അവശിഷ്ടങ്ങൾ റോമിൽ നീറോ ചക്രവർത്തിയുടെ കാലത്തുണ്ടായ വലിയ അഗ്നിയിൽ എരിഞ്ഞടങ്ങിയ പ്രദേശങ്ങളിൽ ഉൾപ്പെട്ടിരുന്നു. ഫ്ളാവിയൻ ചക്രവർത്തിമാരുടെ ഭരണകാലത്തെ നിർമ്മാണ പ്രവർത്തനങ്ങൾവരെ ഇവിടെ നിന്നും കണ്ടെത്തിയിട്ടുണ്ട്.

കത്തോലിക്കാ സഭയിലെ നാലാം മാർപാപ്പയായിരുന്ന റോമിലെ വി. ക്ലമന്റിന്റെ ഭരണകാലം എ.ഡി. 88 മുതൽ 99 വരെയാണ്. പുതിയ നിയമ ഗ്രന്ഥങ്ങൾ കഴിഞ്ഞാൽ ആദിമ ക്രൈസ്തവർ ഏറ്റം പൂജ്യമെന്നു കരുതിയ പ്രസിദ്ധമായ രണ്ടു ലേഖനങ്ങളുടെ രചയിതാവായ ക്ലമന്റ് അപ്പസ്തോലിക പിതാക്കന്മാരിൽ അഗ്രഗണ്യനായ ദൈവശാസ്ത്രജ്ഞനാണ്. അതിനാൽ തന്നെ പല സഭകളിലും ആദ്യകാലങ്ങളിൽ വി. ക്ലമന്റിന്റെ ലേഖനങ്ങളും ആരാധയിൽ വായിച്ചിരുന്നു. റോമിൽ ജനിച്ച ക്ലമന്റിന്റെ പിതാവ് യഹൂദ വംശജനായ ഫൗസ്റ്റിനിയസ് ആയിരുന്നു. പത്രോസിന്റെയും പൗലോസിന്റെയും സുവിശേഷ പ്രഘോഷണത്താൽ വിശ്വാസം സ്വീകരിച്ചു പിന്നീട് അവരുടെ സഹചാരിയായിത്തീർന്ന ക്ലമന്റിനു പത്രോസ് ശ്ലീഹാ തന്നെയാണ് പൗരോഹിത്യം നൽകിയത്. കോറിന്തോസിലെ സഭയിലുണ്ടായ തർക്കത്തിലിടപെട്ടുകൊണ്ട് പുരോഹിതന്മാരാണ് സഭാസമൂഹങ്ങളുടെ നേതാക്കന്മാരെന്ന് അപ്പോസ്തോലന്മാർ അനുശാസിക്കുന്നതായി വി. ക്ലമന്റ് എഴുതുന്നു. ബിഷപ്പുമാരെ സൂചിപ്പിക്കുന്ന എപ്പിസ്കോപ്പോയ് വൈദികരെ സൂചിപ്പിക്കുന്ന പ്രസ്ബിറ്ററോയ് തുടങ്ങിയ പദങ്ങൾ ഈ ലേഖനത്തിൽ അദ്ദേഹം ഉപയോഗിച്ചിരിക്കുന്നു.

വി. ക്ലമന്റിന്റെ ജീവിതവുമായി ബന്ധപ്പെട്ട് ധാരാളം ഐതീഹങ്ങളുമുണ്ട്. ട്രാജൻ ചക്രവർത്തിയുടെ കാലത്ത് റോമിൽ നിന്ന് ചെർസോനേസുസ് എന്ന സ്ഥലത്തേയ്ക്ക് അദ്ദേഹത്തെ നാട് കടത്തി. അവിടുത്തെ സഹതടവുകാർ വെള്ളമില്ലാതെ വിഷമിക്കുന്നത് കണ്ടപ്പോൾ ക്ലമന്റ് മുട്ടുകുത്തി പ്രാർത്ഥിച്ചു. പ്രാർത്ഥനയ്ക്ക് ശേഷം നോക്കിയപ്പോൾ അവിടെയുള്ള കുന്നിൻമുകളിൽ ഒരു ആട്ടിൻകുട്ടിയെ കണ്ടു. ആ സ്ഥലത്തു കുഴിച്ചപ്പോൾ ഒരു നീരുവ പുറപ്പെടുകയും അത് കണ്ട തടവുകാരും അവിടെയുള്ള പുറജാതികളും ക്രിസ്തീയ വിശ്വാസം സ്വീകരിക്കുകയും ചെയ്തു. ഒരു കപ്പലിന്റെ നങ്കൂരത്തിൽ ബന്ധിച്ചു അദ്ദേഹത്തെ കടലിലെറിഞ്ഞുകൊന്നു എന്നാണ് ചരിത്രം. പിന്നീട് അദ്ദേഹ



ത്തിന്റെ ശരീരം വീണ്ടെടുത്തു യുക്രയിനിലെ ഇങ്കർമെൻ നഗരത്തിലെ കറുത്ത നദീതീരത്തുള്ള ആശ്രമത്തിൽ അടക്കി. വി. സിറിൾ 869-ൽ ഈ തിരുശേഷിപ്പ് റോമിലുള്ള വി.ക്ലമന്റ് ബസിലിക്കയിലേക്ക് മാറ്റി സ്ഥാപിച്ചു.

ചേലിയൻ കുന്നിൽ കൊളോസിയത്തിൽ നിന്നും അധികം ദൂരെയല്ലാതെ ജോൺ ലാറ്ററൻ ദേവാലയത്തിലേക്കുള്ള വഴിയിലാണ് ഈ ബസിലിക്ക സ്ഥിതിചെയ്യുന്നത്. പത്തൊൻ പതാം നൂറ്റാണ്ടു വരെ ഈ ദേവാലയ ചരിത്രത്തെക്കുറിച്ചു പരിമിതമായ അറിവേ നമുക്കുണ്ടായിരുന്നുള്ളു. എന്നാൽ എ.ഡി. 1857-ൽ സാൻ ക്ലമന്റ് ദേവാലയത്തിന്റെ ചുമതലക്കാരനായ ഐറിഷ് ഡൊമിനിക്കൻ വൈദികൻ ജോസഫ് മുള്ളൂലി ഇവിടെ നടത്തിയ ഉൽഖനന പ്രവർത്തനങ്ങൾ ഇവിടെ നാലാം നൂറ്റാണ്ടു മുതൽ ഉണ്ടായിരുന്ന ബസിലിക്കയുടെയും ഒന്നാം നൂറ്റാണ്ടു മുതൽ ഉണ്ടായിരുന്ന ഭവനത്തിന്റെയും തെളിവുകൾ പുറത്തു കൊണ്ടുവന്നു. 1912-1914 വർഷങ്ങളിൽ ഇവിടെ നിന്നും കൊളോസിയത്തിലേക്ക് ഒരു ഓവുചാൽ നിർമ്മിക്കേണ്ടി വന്നപ്പോൾ ഫാ. ലൂയിസ് നോളൻ എ.ഡി. 64-ൽ നീറോയുടെ കാലത്തുണ്ടായ അഗ്നിയിൽ എരിഞ്ഞടങ്ങിയ കെട്ടിടത്തിന്റെ അവശിഷ്ടങ്ങൾ കണ്ടെത്തി. ഇന്നത്തേതിൽ നിന്നും അറുപതടി താഴ്ചയിലാണ് ആ പ്രദേശം നിലനിന്നിരുന്നത്. ഓരോ കാലഘട്ടത്തിലെയും നിർമ്മാണ പ്രവർത്തനങ്ങൾ ഇതിന്റെ മുകളിലായി വരികയായിരുന്നു.

ഇവിടെയുണ്ടായിരുന്ന പുരാതന ബസിലിക്ക എ.ഡി. 1084 വരെ നിലനിന്നിരുന്നു. എന്നാൽ റോമിലും പരിസര പ്രദേശങ്ങളിലും വലിയ മാറ്റങ്ങൾ ചരിത്രഗതിയിൽ ഉണ്ടായി. കുറേനാൾ ഈ ബസിലിക്ക ഉപയോഗശൂന്യമായി കിടക്കുന്ന അവസ്ഥയും ഉണ്ടായി. പിന്നീട് കർദിനാൾ അനസ്താസിയൂസിന്റെ സ്ഥാനീയ ദേവാലയമായി ഇത് മാറിയപ്പോൾ അദ്ദേഹം മുൻകൈയ്യെടുത്തു നടത്തിയ നവീകരണ പ്രവർത്തനങ്ങൾ ഈ ബസിലിക്കയെ അതിന്റെ പ്രാചീന പ്രൗഢിയിലേക്ക് തിരികെയെത്തിക്കുന്നതിന് കാരണമായി.

**10. മാലാഖമാരുടെയും രക്തസാക്ഷികളുടെയും അമ്മയായ മറിയത്തിന്റെ ബസിലിക്ക**

സാന്ത മരിയ ദേലി ആഞ്ചലി ഇദേയ് മാർത്തിറി അതിപുരാതന റോമൻ സാമ്രാജ്യത്തിലെ കേവലം അഞ്ചു നൂറ്റാണ്ടിൽ താഴെ പഴക്കമുള്ള പ്രസിദ്ധമായ ഒരു ബസിലിക്കയാണ്. ക്രിസ്തീയ വിശ്വാസത്തിലെ വിഖ്യാതരായ രക്തസാക്ഷികളെയും കൂട്ടത്തിൽ അറിയപ്പെടാത്തവരുമായ അനേകം രക്തസാക്ഷികളുടെയും നിത്യസ്മരണയ്ക്കായി എ.ഡി. 1561 ജൂലൈ 27-ന് പിയൂസ് നാലാമൻ മാർപാപ്പ കൂദാശ ചെയ്തു പ്രതിഷ്ഠിച്ച ദേവാലയമാണിത്. പിയാസ ദെല്ല റിപ്പബ്ലിക്കയിൽ റോമൻ ചക്രവർത്തിയായിരുന്ന ഡയോക്ളീഷന്റെ സ്നാനകുളത്തിന്റ അവശിഷ്ടങ്ങളോട് ചേർത്താണ് ഈ മനോഹരസൗധം പണിതുയർത്തിയിരിക്കുന്നത്. അതിനാൽ തന്നെ പുറമെനിന്ന് നോക്കുമ്പോൾ ഒരു ദേവാലയത്തിന്റെ പ്രൗഢിയൊന്നും ഇല്ലാതെ, റോമിലെ പഴയ ചരിത്രസ്മാരകങ്ങളുടെ അവശേഷിപ്പായേ ഇത് കാണുമ്പോൾ തോന്നുകയുള്ളൂ.

രക്തസാക്ഷികളുടെ പേരിനൊപ്പം മാലാഖമാരുടെ നാമവും ഈ ദേവാലയത്തിനു കൈവന്നതിന് പിന്നിൽ വലിയ ചരിത്രമുണ്ട്. അന്തോണിയോ ഡെൽ ദുക്ക എന്ന സിസിലിക്കാരനായ ഒരു സന്യാസ വൈദികനാണ് ഈ ദേവലയനിർമ്മിതിക്ക് കാരണഭൂതനായിരിക്കുന്നത്. അദ്ദേഹം പലെർമോ കത്തീഡ്രലിലെ ഗായകസംഘ നേതാവായിരിക്കുമ്പോൾ (1513-15) മാലാഖമാരോടുള്ള പ്രത്യേക ഭക്തി ആരംഭിച്ചു. അവിടെയുണ്ടായിരുന്ന സന്താഞ്ചലോ ദേവാലയത്തിൽ നൂറ്റാണ്ടുകളായി വിസ്മൃതിയിലാണ്ടുപോയ അതിപുരാതന മാലാഖമാരുടെ ഐക്കൺ അന്തോണിയോയുടെ കൈയ്യിൽ എത്തിപ്പെട്ടു. ഈ ഭക്തിയുടെ പ്രചാരണാർത്ഥം അദ്ദേഹം റോമിലെത്തി. ബൈബിളിൽ വിവരിക്കുന്ന പ്രധാന മാലാഖാമാരായ മിഖായേൽ, റഫായേൽ, ഗബ്രിയേൽ എന്നിവരെക്കൂടാതെ യഹൂദ ഗ്രന്ഥങ്ങളിലും സഭയുടെ അപ്പോക്രിഫൽ കൃതികളിലും ഓർത്തഡോക്സ് പാരമ്പര്യങ്ങളിലും കാണപ്പെടുന്ന സെലാഫിയേൽ, ജെഗുദിയേൽ, ബറാക്കിയേൽ, ഉറിയേൽ തുടങ്ങിയ ഏഴ് പ്രധാന മാലാഖമാരാണുള്ളത്.

എ.ഡി. 1541-ൽ റോമിലെ ഡയോക്ളീഷന്റെ സ്നാനകുളത്തിന്റ അവിടെ ആയിരിക്കുന്ന സമയത്ത് അന്തോണിയോയ്ക്ക് ഉറിയേൽ മാലാഖയുടെ ദർശനം ഉണ്ടായി എന്ന് അദ്ദേഹം അവകാശപ്പെട്ടു. അറിവിന്റെയും വിജ്ഞാനത്തിന്റെയും മാലാഖയായ ഉറിയേലിന്റെയും മറ്റു മാലാഖമാരുടെയും നാമത്തിൽ ഇവിടെ ഒരു ദേവാലയം നിർമ്മിക്കണമെന്ന് അദ്ദേഹം ആവശ്യപ്പെട്ടു. എന്നാൽ അദ്ദേഹം



സമീപിച്ചവരെല്ലാം ഈ ഉദ്യമത്തിന് മുൻകൈയെടുക്കുന്നതിന് വൈമനസ്യം കാണിച്ചു. അവസാനം പിയൂസ് നാലാമൻ മാർപാപ്പയുടെ വിശ്വാസം നേടിയെടുക്കുന്നതിന് അന്തോണിയോയ്ക്ക് കഴിയുകയും അങ്ങനെ മനോഹരമായ ഈ ദേവാലയം ഇവിടെ പടുത്തുയർത്തുന്നതിന് സാധിക്കുകയും ചെയ്തു.

ഡയോക്ളീഷൻ ചക്രവർത്തിയുടെ കാലത്ത് എ.ഡി. 298-306 കാലഘട്ടത്തിൽ നിർമ്മിക്കപ്പെട്ട പ്രസിദ്ധമായ കുളിസ്ഥലമാണ് ഡയോക്ളീഷന്റെ കുളിപ്പുര എന്ന് അറിയപ്പെടുന്ന സ്ഥലം. റോമിലെ ഏറ്റം വലിയ കുളിസ്ഥലങ്ങളിലൊന്നായ ഇതിന്റെ നിർമ്മിതിക്കായി നാല്പതിനായിരം ക്രിസ്ത്യാനികൾ ജോലി ചെയ്തിട്ടുണ്ടെന്ന് കരുതപ്പെടുന്നു. അവർ ഇവിടെ ഉണ്ടായിരുന്ന ചില കല്ലുകളിൽ കുരിശടയാളം രേഖപ്പെടുത്തുകയും ചെയ്തു. എ.ഡി. 537 വരെ ഇത് റോമൻ ജനതയ്ക്ക് ആനന്ദം പകർന്നുകൊണ്ട് സജീവമായി നിലനിന്നു. പിന്നീട് ഉപയോഗശൂന്യമായി കിടന്നിരുന്ന ഈ സ്ഥലം എ.ഡി. 1560-ൽ വി. ചാൾസ് ബോറമെയോ വാങ്ങുകയും തന്റെ അമ്മാവനായിരുന്ന പിയൂസ് നാലാമൻ മാർപാപ്പയ്ക്ക് കൈമാറുകയും ചെയ്തു. മാർപാപ്പ ആദ്യം കർത്തൂസിയൻ സന്യാസിമാരെ ഇവിടെ താമസിപ്പിച്ചു. അതുപോലെ തന്നെ പിയൂസ് നാലാമൻ മാർപാപ്പ ഇവിടെ ഒരു ബസിലിക്കയുടെ നിർമ്മാണത്തിന് തുടക്കം കുറിക്കുകയും ചെയ്തു. പ്രസിദ്ധ ശില്പിയായ മൈക്കലാഞ്ചലോ മാർപാപ്പയുടെ നിർദേശപ്രകാരം തന്റെ എൺപത്തിയാറാമത്തെ വയസ്സിൽ ഈ ദേവാലയത്തിന്റെ രൂപകല്പനയും നിർമ്മാണ മേൽനോട്ടവും ഏറ്റെടുത്തു. അവിടെ നിലവിലുണ്ടായിരുന്ന കുളിപ്പുരയുടെ പല സംവിധാനങ്ങളും അദ്ദേഹം പുതിയ നിർമ്മാണവുമായി സമന്വയിപ്പിച്ചു.

മാലാഖമാരുടെ മറിയത്തിന്റെ ബസിലിക്ക 1870 മുതൽ 1946 വരെ ഇറ്റലി രാജ്യത്തിന്റെ ഔദ്യോഗിക ദേവാലയമായിരുന്നു. ഒന്നാം ലോകമഹായുദ്ധ കാലത്തെ സൈന്യാധിപന്മാരായിരുന്ന അർമാദോ ദിയാസിന്റെയും പൗളോ തവോന്റെയും ശവസംസ്കാര ശുശ്രൂഷ നടത്തപ്പെട്ടതും ഇവിടെയാണ്. ഇന്നും മറ്റു രാജ്യങ്ങളിൽ സേവനം അനുഷ്ഠിക്കുമ്പോൾ മരിക്കുന്ന ഇറ്റാലിയൻ പട്ടാളക്കാരുടെ ശവസംസ്കാരം ഇവിടെയാണ് നടത്തപ്പെടുന്നത്. ഈ ദേവാലയത്തിലെ ഏറ്റം വലിയ ആകർഷണങ്ങളിലൊന്ന് ക്ലമന്റ് പതിനൊന്നാമൻ മാർപാപ്പ ഫ്രാൻസിസ്കോ ബിയാങ്കിനി എന്ന ശാസ്ത്രജ്ഞനെ കൊണ്ട് നിർമ്മിച്ച ധ്രുവരേഖ (meridian line) അല്ലെങ്കിൽ സൂര്യഘടികാരമാണ്. മാർപാപ്പയെ ഇതിന്റെ നിർമ്മാണത്തിനു പ്രേരിപ്പിച്ചത് പ്രധാനമായും മൂന്ന് കാര്യങ്ങളാണ്. 1. ഗ്രിഗോറിയൻ കലണ്ടർ പരിഷ്ക്കാരം ശരിയെന്ന് പരിശോധിച്ചറിയുക, 2. ഈസ്റ്റർ ദിവസം ശാസ്ത്രീയമായി നിശ്ചയിക്കുക, 3. റോമിൽ ഇത്തരത്തിലുള്ള ഒരു ഉപകരണം ഉണ്ടെന്ന് ലോകത്തിന് കാട്ടിക്കൊടുക്കുക.

ദേവാലയത്തിന്റെ ഭംഗി ആസ്വദിക്കാനും ഇവിടെ പ്രാർത്ഥിക്കാനുമായി കടന്നുവരുന്ന അനേകരെ കൂടാതെ ഈ പുരാതന സൂര്യഘടികാരത്തിന്റെ പ്രവർത്തനം ദർശിക്കാനായും അനേകർ ഇവിടേയ്ക്ക് വരുന്നുണ്ട്.

**11. സാന്ത മരിയ സോപ്ര മിനർവ**

സ്പെയിൻകാരനായ വി. ഡൊമിനിക്ക് പതിമൂന്നാം നൂറ്റാണ്ടിൽ ഫ്രാൻസിലെ ടുളൂസിൽ ആരംഭിച്ച ഡൊമിനിക്കൻസ് എന്നറിയപ്പെടുന്ന പ്രസംഗകരുടെ സന്യാസ സഭയുമായി (The Order of Preachers) അഭേദ്യമായി ബന്ധപ്പെട്ടുകിടക്കുന്ന റോമിലെ പ്രസിദ്ധമായ ഒരു ദേവാലയമാണ് മിനർവയ്ക്ക് മുകളിലുള്ള വി. മരിയ ദേവാലയം. ഈജിപ്ത്യൻ ദേവതയായിരുന്ന ഐസിസിന്റെ അമ്പലത്തിന് മുകളിൽ പണിതുയർത്തിയിരിക്കുന്നതിനാലാണ് ഇത്തരത്തിൽ ഒരു പേരുണ്ടായത്. ഇത് ഗ്രീക്ക്-റോമൻ ദേവതയായ മിനർവയുമായി റോമാക്കാർ ചേർത്ത് കണ്ടതിനാലാണ് മിനർവ എന്ന നാമം നല്കിയത്.

റോമിലെ പ്രസിദ്ധമായ പാന്തയോണിന്റെ സമീപത്തായി സ്ഥിതി ചെയ്യുന്ന ഈ ദേവാലയം സന്ദർശിക്കാനായി ധാരാളം തീർത്ഥാടകരും കാഴ്ചക്കാരും അനുദിനം എത്താറുണ്ട്. റോമിൽ ഗോത്തിക് ശൈലിയിൽ നിർമ്മിക്കപ്പെട്ടു പരിപാലിക്കപ്പെട്ടിരിക്കുന്ന ഒരേയൊരു ദേവാലയമാണ് ഇതെന്ന് പറയപ്പെടുന്നു. ഡൊമിനിക്കൻ സന്യാസ സമൂഹത്തിന്റെ റോമിലെ ജനറൽ ഭവനമായി ദീർഘകാലം ഈ ദേവാലയത്തോട് ചേർന്നുള്ള ആശ്രമം നിലനിന്നിരുന്നു. ഇന്ന് അത് സാന്താ സബീന ദേവാലയത്തിനടുത്തായി സ്ഥിതി ചെയ്യുന്നു.

പുരാതന റോമിലെ മൂന്ന് പ്രസിദ്ധമായ അമ്പലങ്ങൾ നിലനിന്നിരുന്ന സ്ഥലമായിരുന്നു ഇത്. മിനർവിയും ഇസേയും സെറാപേയും ആയിരുന്നു ഈ അമ്പലങ്ങൾ. പതിനാറാം നൂറ്റാണ്ടിലെ പുരാവസ്തു ഉത്ഘനനങ്ങളിൽ ഈജിപ്തിൽ നിന്നും ആദ്യനൂറ്റാണ്ടുകൾ കൊണ്ടുവന്ന നിരവധി സ്മാരകസ്തംഭങ്ങൾ (obelisks) കണ്ടെത്തിയിട്ടുണ്ട്. റോം ക്രിസ്തീയവത്ക്കരിക്കപ്പെട്ടതോടെ ഉപേക്ഷിക്കപ്പെട്ട ഈ അമ്പല പ്രദേശങ്ങൾ സാഖറി മാർപാപ്പ (741-752) കോൺസ്റ്റാന്റിനോപ്പിളിൽ നിന്നുള്ള ബസേലിയൻ



സന്യാസിനികൾക്ക് കൈമാറി. എ. ഡി. 1255-ൽ അലക്സാണ്ടർ നാലാമൻ മാർപാപ്പ ഇത് ക്രിസ്തീയ വിശ്വാസത്തിലേക്ക് വരുന്ന സ്ത്രീകളെ സംരക്ഷിക്കുന്ന സ്ഥലമായി പരിവർത്തനപ്പെടുത്തി. ഒരു ദശാബ്ദത്തിന് ശേഷം ഈ പ്രദേശം ഡൊമിനിക്കൻ സന്യാസിമാരുടെ പരിശീലന ഭവനം ആരംഭിക്കുന്നതിനായി നൽകി.

എ.ഡി. 1280-ൽ ഡൊമിനിക്കൻ സന്യാസിമാർ ഇന്നവിടെയുള്ള ഗോത്തിക്ക് ശൈലിയിലുള്ള ദേവാലയ നിർമ്മാണം ആരംഭിച്ചു. നിക്കോളാസ് മൂന്നാമൻ മാർപാപ്പയുടെ കാലത്ത് സിസ്റ്റോ ഫിയോറെന്തീനോ, റിസ്റ്റോറോ ദി കാമ്പി എന്നീ ഡൊമിനിക്കൻ സന്യാസിമാരാണ് ഈ ബസിലിക്കയുടെ രൂപകല്പന നടത്തിയത്. എ. ഡി. 1431-ൽ ഈ ദേവാലയവും അനുബന്ധ സ്ഥാപനങ്ങളും പേപ്പൽ തിരഞ്ഞെടുപ്പിന് വേദിയാവുകയും ചെയ്തിട്ടുണ്ട്. എവുജീനിയസ് നാലാമൻ മാർപാപ്പയുടെയും പിന്നീട് നിക്കോളാസ് നാലാമൻ മാർപാപ്പയുടെയും തിരഞ്ഞെടുപ്പ് ഇവിടെയാണ് നടന്നത്.

കർദിനാൾ മിഖേലെ ഗിസ്ലിയേരിയുടെ സ്ഥാനീയ ദേവാലയമായിരുന്ന സാന്ത മരിയ സോപ്ര മിനർവയെ അദ്ദേഹം പിയൂസ് അഞ്ചാമൻ മാർപാപ്പ ആയതിന് ശേഷം ഒരു മൈനർ ബസിലിക്ക ആയി ഉയർത്തി. പതിനാറാം നൂറ്റാണ്ടിൽ ഡൊമിനിക്കൻ ഭവനത്തോട് ചേർന്നു നിന്ന ഈ പ്രദേശത്തു വലിയ മാറ്റങ്ങൾ സംഭവിച്ചു. എ.ഡി. 1323-ൽ ജോൺ ഇരുപത്തിരണ്ടാം മാർപാപ്പ വിശുദ്ധനായി പ്രഖ്യാപിച്ച വി. തോമസ് അക്വിനാസിനെ പിയൂസ് അഞ്ചാമൻ മാർപാപ്പ പാശ്ചാത്യ സഭയിലെ അഞ്ചാമത്തെ വേദപാരംഗതനായി പ്രഖ്യാപിച്ചു. അദ്ദേഹത്തോടുള്ള ആദരവ് പ്രകടിപ്പിക്കാൻ പെറുവിലെ ബിഷപ്പായി സേവനം ചെയ്ത സ്പെയിൻകാരനായ ജുവാൻ സൊളാനൊ തന്റെ കുടുംബസമ്പാദ്യങ്ങൾ സെന്റ് തോമസ് കോളേജ് സ്ഥാപിക്കാനായി നൽകി. ഇതാണ് ഇന്നത്തെ പ്രസിദ്ധമായ സെന്റ് തോമസ് പൊന്തിഫിക്കൽ സർവ്വകലാശാലയായി (അഞ്ചേലിക്കും) പരിണമിക്കുന്നത്. പക്ഷെ എ.ഡി. 1873-ൽ അഞ്ചേലിക്കും മിനർവയിൽ നിന്നും മാറി ഇന്നത്തെ സ്ഥലത്തു വി. ഡൊമിനിക്കിന്റെയും സിക്സ്റ്റസിന്റെയും ദേവാലയത്തോട് ചേർന്ന് സ്ഥാപിക്കപ്പെട്ടു.

സാന്ത മരിയ സോപ്ര മിനർവയിലെ പ്രധാന ശില്പങ്ങളിലൊന്ന് മൈക്കലാഞ്ചലോ രൂപകല്പന ചെയ്തിരിക്കുന്നതാണ്. ക്രിസ്തോ ദെല്ല മിനർവ എന്നറിയപ്പെടുന്ന ഈ രൂപം ദേവാലയത്തിലെ അൾത്താരയോട് ചേർന്നാണ് പ്രതിഷ്ഠിച്ചിരിക്കുന്നത്. സിയെന്നായിലെ വി. കത്രീനയെ അടക്കിയിരിക്കുന്ന ദേവാലയം കൂടിയാണിത്. കൂടാതെ ലിയോ പത്താമൻ, ക്ലമന്റ് ഏഴാമൻ, ഉർബൻ ഏഴാമൻ, പോൾ നാലാമൻ തുടങ്ങിയ മാർപാപ്പാമാരും മറ്റനേകം പ്രശസ്തരായ വ്യക്തികളും ഇവിടെ അടക്കപ്പെട്ടിട്ടുണ്ട്.

മുകളിൽ വിവരിച്ചവ കൂടാതെ ലോകപ്രശസ്തമായ പല ദേവാലയങ്ങളും ചരിത്ര പ്രസിദ്ധമായ സ്ഥലങ്ങളും റോമിൽ ധാരാളമായിട്ടുണ്ട്. സാന്ത മരിയ ദൽ പോപ്പൊളോ, ട്രസ്തേവരെയിലെ സാന്ത മരിയ, ട്രസ്തേവരെയിലെ സാന്ത സീസീലിയ, ചങ്ങലയിലുള്ള വി. പത്രോസ്, ക്വീരിനാലയിലെ വി. ആന്ദ്രേയ, സാന്ത പുഡെൻസിയാന, സാന്ത പ്രസേദേ, സാന്ത സബീന, വി. ഇഗ്നേഷ്യസ്... തുടങ്ങിയ നൂറുകണക്കിന് ബസിലിക്കകളും ദേവാലയങ്ങളും റോമിൽ തന്നെയുണ്ട്. അനേകം വിശുദ്ധന്മാരെയും കൂടാതെ നാലായിരത്തോളം സന്യാസിമാരെയും അടക്കിയിരിക്കുന്നതും അവരുടെ അസ്ഥികൾ കൊണ്ട് ദേവാലയത്തിന്റെ നിലവറ അലങ്കരിച്ചിരിക്കുന്നതമായ സാന്ത മരിയ ഡെല്ല കൺസെക്സിയോണെ ദേയികപ്പുച്ചീനി പോലെയുള്ള ദേവാലയങ്ങളും ഇവിടെയുണ്ട്. ആരെയും ചിന്തിപ്പിക്കുന്ന ഒരു ആശയം ഈ അസ്ഥികളുടെ അലങ്കാരത്തോട് ചേർത്ത് മുദ്രണം ചെയ്തിട്ടുണ്ട്: നീ ഇന്നായിരിക്കുന്ന അവസ്ഥയിൽ ഞങ്ങൾ ആയിരുന്നു, ഞങ്ങൾ ഇന്നായിരിക്കുന്ന അവസ്ഥയിൽ നീ ആയിരിക്കും. ഇങ്ങനെ മനുഷ്യനെ ചിന്തിപ്പിക്കുകയും ദൈവസംസർഗ്ഗത്തിൽ ആയിരിക്കുന്നതിന് സഹായിക്കുകയും ചെതിട്ടുള്ള ഈ ചരിത്ര സ്മാരകങ്ങളെയും ദേവാലയങ്ങളെയും കുറിച്ചുള്ള അറിവുകൾ നമ്മുടെ ദൈവബന്ധത്തെയും ദൃഢപ്പെടുത്തുന്നതിന് സഹായിക്കും.

# അഭയാർത്ഥികളെ സൃഷ്ടിക്കുന്നത് ആര്?



**ബോബി ഏബ്രഹാം**

യുക്രെയ്നിൽ റഷ്യ യുദ്ധം തുടങ്ങിയിട്ട് ഒരു മാസം കഴിഞ്ഞു. യുക്രെയ്നിലെ മിക്കവാറും നഗരങ്ങൾ തവിടുപൊടിയാക്കി കഴിഞ്ഞു. പക്ഷേ അവിടുത്തെ ജനങ്ങളുടെ മനോവീര്യം തകർക്കാൻ റഷ്യയ്ക്കായിട്ടുമില്ല. മാത്രമല്ല, യുക്രെയ്നിനേക്കാൾ നഷ്ടം റഷ്യയ്ക്കാണെന്നും കരുതണം. 10000 സൈനികരെയെങ്കിലും റഷ്യക്ക് നഷ്ടമായെന്നാണ് കണക്ക്. ഇതിൽ 7 പേർ ഉന്നത സൈനികോദ്യോഗസ്ഥരാണ്. ഈ കണക്ക് പ്രസിദ്ധീകരിച്ച റഷ്യൻ അനുകൂല വെബ്സൈറ്റിന് പിന്നീട് ഈ കണക്കുകൾ പിൻവലിക്കേണ്ടിവന്നെങ്കിലും യാഥാർഥ്യം അതുതന്നെയാണ് എന്നു കരുതണം. ഇതിനു പുറമേ റഷ്യയുടെ ആയുധശേഖരത്തിൽ വൻ ചോർച്ചയും സംഭവിച്ചു. ഉപരോധം മൂലം റഷ്യ നേരിടുന്ന വൻ സാമ്പത്തിക നഷ്ടവും കണക്കാക്കേണ്ടിയിരിക്കുന്നു. യുദ്ധം പിൻവലിച്ചേക്കാം. പക്ഷേ അതുണ്ടാക്കുന്ന സാമ്പത്തിക, സാമൂഹിക ആഘാതം വളരെ വലുതായിരിക്കും. അതു റഷ്യയെയും യുക്രെയ്നിനെയും മാത്രം ബാധിക്കുന്നതല്ല. ലോകം മുഴുവൻ അതിന്റെ ദോഷം അനുഭവിക്കണമെന്നത് ഇന്ധനവിലക്കയറ്റം നോക്കിയാൽ മാത്രം മനസ്സിലാകും. പക്ഷേ ഈ യുദ്ധത്തിലേക്ക് കാര്യങ്ങൾ എത്തിച്ചവർ അതിലും വലിയ കച്ചവടം പ്രതീക്ഷിക്കുന്നവരാണ്. ആടുകൾ ഏറ്റുമുട്ടുമ്പോൾ ചോരകുടിക്കാൻ കാത്തുനിൽക്കുന്ന കുറുക്കന്റെ മാനസികാവസ്ഥയുള്ളവർ.

നോർത്ത് അറ്റ്ലാന്റിക് ട്രീറ്റി ഓർഗനൈസേഷൻ എന്ന നേറ്റോയിൽ യുക്രെയ്ൻ അംഗത്വം സ്വീകരിക്കാൻ പോകുന്നു എന്ന ഭീതിയിൽ നിന്നാണ് റഷ്യ യുക്രെയ്നിനെ ആക്രമിക്കാനുള്ള ന്യായം കണ്ടെത്തുന്നത്. പഴയ സോവിയറ്റ് യൂണിയന്റെ ഭാഗമായിരുന്നെങ്കിലും യുക്രെയ്ന് കൂടുതൽ അടുപ്പം യൂറോപ്പിനോടാണ്. അതുകൂടി മനസ്സിൽക്കണ്ടായിരുന്നു നേറ്റോ അംഗത്വ നീക്കം. ഈ സ്വപ്നം സജീവമായി നിർത്താൻ അമേരിക്കയും യുറോപ്യൻ രാജ്യങ്ങളും ശ്രമിക്കുകയും ചെയ്തു. നേറ്റോ സൈന്യം തങ്ങളുടെ അതിർത്തിയിൽ എത്തുമെന്ന ആശങ്ക ഉയർത്താൻ റഷ്യക്ക് ഇതിലൂടെ കഴിഞ്ഞു. അതോടെ യുക്രെയ്നിനെ ആക്രമിക്കാൻ ന്യായവുമായി. എന്നാൽ രണ്ടുദിവസം കൊണ്ടു തീരുമെന്നു കരുതിയ യുദ്ധം ഒരു മാസമായിട്ടും തീരാതായതോടെ റഷ്യയും അങ്കലാപ്പിലാണ്. പക്ഷേ ഈ അവസ്ഥ മറ്റുപലർക്കും വലിയ അവസരമാണ് തുറന്നുകൊടുക്കുന്നതെന്ന യാഥാർഥ്യം കാണാതെ പോകരുത്. ഏറ്റവും വലിയ ഗുണഭോക്താക്കൾ ആയുധക്കമ്പനികളും ആയുധ വ്യാപാരികളുമാണ്. റഷ്യയുടെ ആക്രമണം യുക്രെയ്നിൽ മാത്രം ഒതുങ്ങില്ലെന്നും യൂറോപ്പിലേക്ക് പടരുമെന്നും ഭീതി ഉയർന്നിട്ടുണ്ട്. താരതമ്യേന സുരക്ഷിതരായി കരുതിയിരുന്ന യുറോപ്യൻ രാജ്യങ്ങൾ പ്രതിരോധത്തിനായി ബജറ്റിന്റെ ചെറിയ ശതമാനം മാത്രമാണ് നീക്കിവച്ചിരുന്നത്. പല രാജ്യങ്ങൾക്കും കാര്യമായ സൈനിക ശേഷിയും ഇല്ല. എന്നാൽ യുദ്ധഭീതി വന്നതോടെ ബജറ്റിലെ പ്രതിരോധ വിഹിതം കുതിച്ചുയരും. 5 ശതമാനം നീക്കിവച്ചിരുന്നത് 25 ശതമാനം വരെ പടിപടിയായി ഉയർന്നേക്കുമെന്നാണ് കരുതുന്നത്. തീർച്ചയായും പ്രതിരോധ ബജറ്റ് ഉയരുന്നത് അമേരിക്കയിലെ ഉൾപ്പെടെ ആയുധക്കമ്പനികൾക്ക് സന്തോഷകരമായ കാര്യമാണ്. കോടിക്കണക്കിന് ഡോളറിന്റെ ആയുധക്കച്ചവടം.അപ്പോൾ വിഹിതം കുറയുന്നത് ആരോഗ്യം, വിദ്യാഭ്യാസം ഉൾപ്പെടെയുള്ള മേഖലകൾക്കാവും. അതാരു ഗൗനിക്കുന്നു. തീർച്ചയായും ആയുധ നിർമാണം കൂടുമ്പോൾ

തൊഴിലവസരം കൂടും. അമേരിക്കയിലും മറ്റും അത് വളരെ സന്തോഷമുണ്ടാക്കുന്ന കാര്യമാണ്. ഇത്തരം സന്തോഷങ്ങളിലാണ് പലരുടെയും കണ്ണ്. ലോകമാകമാനമുള്ള യുദ്ധങ്ങളിലും കെടുതികളിലും ഇത്തരം സന്തോഷക്കണ്ണുകളുടെ സ്വാധീനമുണ്ട്. അവസരം പാർത്തിരിക്കുകയാണ് അവർ. പ്രകൃതിക്ഷോഭമായാലും ഭക്ഷ്യക്ഷാമമായാലും യുദ്ധമായാലും എങ്ങനെ ലാഭമുണ്ടാക്കാൻ കഴിയുമെന്ന ചിന്ത മാത്രമുള്ളവർ. കൊറോണയുടെ കാര്യത്തിലും അതു കണ്ടു. 500 രൂപ പോലും വിലയില്ലാത്ത പിപിഇ കിറ്റ് നാലിരട്ടി വിലയ്ക്ക് വാങ്ങുന്നതും കോവിഡ് പരിശോധനയുടെ പേരിൽ പ്രവാസികളെ ഉൾപ്പെടെ പിഴിയുന്നതും നമ്മൾ കണ്ടു. കുറുക്കന്റെ കണ്ണ് എപ്പോഴും കോഴിക്കൂട്ടിൽത്തന്നെ.

ഇതൊക്കെ ലോകം ഇന്നു പിന്തുടരുന്ന മുതലാളിത്ത വ്യവസ്ഥയുടെ ഉപോത്പന്നങ്ങളാണ് എന്നു പറയുക തന്നെ വേണം. മുതലാളിത്ത വ്യവസ്ഥയിൽ നല്ലതും ചീത്തയും ആയ അംശങ്ങളുണ്ട്. വ്യക്തികൾക്ക് വളരാനുള്ള അവസരം കിട്ടുന്നുവെന്നതാണ് മുതലാളിത്ത വ്യവസ്ഥയുടെ പ്രധാന ഗുണങ്ങളിലൊന്ന്. പക്ഷേ അമിതമായ ഉപഭോഗ താൽപര്യമാണ് മുതലാളിത്ത വ്യവസ്ഥിതിയുടെ പ്രധാന ദോഷം. പോരാ, പോരാ എന്ന ചിന്ത മനസ്സിൽ ഉദിച്ചുകൊണ്ടേയിരിക്കും. ഓരോരോ പുതിയ പുതിയ ഉൽപന്നങ്ങൾ കാണിച്ച് ഭ്രമിപ്പിച്ചുകൊണ്ടേയിരിക്കും. ഇതു നിങ്ങൾക്കും വേണ്ടേ എന്ന ചോദ്യം ചോദിച്ചുകൊണ്ടേയിരിക്കും. എല്ലാറ്റിനും രാജ്യാന്തര നിലവാരം വേണ്ടേ എന്ന ചോദ്യവും ഉയരും. അതാതു കാലത്ത് യുറോപ്പും അമേരിക്കയും നിശ്ചയിക്കുന്നതാവും രാജ്യാന്തര നിലവാരം. നിലവാരം ഉണ്ടാക്കുന്നതിൽ തെറ്റൊന്നുമില്ല. പക്ഷേ, അതിനായി എന്തൊക്കെ ബലി കൊടുക്കേണ്ടിവരും എന്ന ചോദ്യമാണ് പ്രധാനം. ഏറ്റവും ഒടുവിൽ ശ്രീലങ്കയുടെ ഉദാഹരണം ചോദ്യച്ചിഹ്നമായി നമ്മുടെ മുമ്പിൽ നിൽക്കുന്നു. രാജ്യാന്തര ആയുധ ലോബിയുടെ ലാഭമോഹത്തിൽ പിറന്നതാണ് യുക്രെയ്ൻ യുദ്ധം. അതിന്റെ ബലിയാടാവുകയാണ് അവിടുത്തെ ജനം. എന്നാൽ ആയുധമെടുക്കാതെ കടക്കെണിയിലാക്കി ഒരു രാജ്യത്തെ എങ്ങനെ കുട്ടിച്ചോറാക്കാമെന്നതിന്റെ ഉദാഹരണമാണ് ശ്രീലങ്ക.

വലിയ ആഭ്യന്തര യുദ്ധത്തിനു ശേഷം തമിഴ് ജനതയെ വംശീയമായി ഭന്നിപ്പിച്ച് അധികാരത്തിലേറിയ ഭരണകൂടം ചൈനയുടെ പിണിയാളുകളായി മാറി രാജ്യത്തെ കടക്കെണിയിലാക്കിയ കഥ ശ്രീലങ്കയിൽ നിന്നറിയണം. അതുപോലെ യാഥാർഥ്യബോധമില്ലാത്ത പദ്ധതികൾക്കായി കോടിക്കണക്കിനു വിദേശ കടം വാങ്ങിക്കൂട്ടിയതിന്റെ പരിണിതഫലം എന്തെന്നും ശ്രീലങ്കയിൽ നിന്നുതന്നെ അറിയണം. കാലാകാലങ്ങളായി ഇന്ത്യയോട് ആഭിമുഖ്യം പ്രകടിപ്പിച്ചിരുന്ന ശ്രീലങ്ക എന്ന ദ്വീപ് രാഷ്ട്രം മഹീന്ദ്ര രാജപക്സേയുടെ കാലത്ത് ചൈനയോട് കൂടുതൽ അടുക്കുന്നതാണ് കണ്ടത്. ഇന്ത്യക്കെതിരെ കിട്ടുന്ന ഏതവസരവും വിനിയോഗിക്കാൻ കാത്തുനിന്ന ചൈന ചാടിവീഴുക തന്നെ ചെയ്തു. കൊളംബോയിൽ വൻ തുറമുഖം ഉള്ള ശ്രീലങ്ക ഹമ്പൻതൊട്ടയിൽ മറ്റൊരു തുറമുഖം കൂടി പണിതു. മട്ടല എന്ന സ്ഥലത്ത് 2000 കോടി രൂപയിലേറെ മുടക്കി വലിയൊരു വിമാനത്താവളം പണിതു. പിന്നെ ക്രിക്കറ്റ് സ്റ്റേഡിയം, കടലിലേക്കിറക്കിയുള്ള നിർമിതികൾ, കൊളംബോ നഗരം മോടിപിടിപ്പിക്കൽ തുടങ്ങി വികസന പദ്ധതികളുടെ പെരുമഴതന്നെയായിരുന്നു. ഇതിനൊക്കെ ചൈന കൈയയച്ച് സഹായം നൽകി. വട്ടിപ്പലിശക്കാരന്റെ ലക്ഷ്യം അധമർണന്റെ സ്വത്ത് കൈക്കലാക്കുക തന്നെ. അതുതന്നെ സംഭവിച്ചു. കടം തിരിച്ചടയ്ക്കാനാവാതെ ഹമ്പൻതൊട്ട തുറമുഖം 90 വർഷത്തേക്ക് ചൈനയ്ക്ക് പണയപ്പെടുത്തേണ്ടിവന്നു. ഇന്ത്യൻ മഹാസമുദ്രത്തിൽ താവളം ഉറപ്പിക്കാൻ കാത്തിരുന്ന ചൈനയ്ക്ക് ചുളുവിൽ അതു സാധിച്ചെടുക്കാൻ കഴിഞ്ഞു.

കടമെടുത്ത് പളപളപ്പ് കാട്ടുമ്പോൾ അടിസ്ഥാനതലത്തിൽ അമ്പേ പിഴച്ചു ശ്രീലങ്കയ്ക്ക്. യാതൊരുവിധ ഉത്പാദനവും ഇല്ല. ഭക്ഷ്യവസ്തുക്കൾ, പാൽ ഉൽപന്നങ്ങൾ, തുണി, ഇന്ധനം തുടങ്ങി എല്ലാം ഇറക്കുമതി ചെയ്യണം. പച്ചക്കറി പോലും ഉൽപാദിപ്പിക്കുന്നില്ല. കയറ്റുമതി ഏതാണ്ട് ഇല്ലെന്നുതന്നെ പറയാം. അപ്പോൾ വിദേശ നാണ്യത്തിന് ആശ്രയം ടൂറിസം മാത്രമായി മാറി. എന്നാൽ കോവിഡ് വന്നതോടെ കാര്യങ്ങളെല്ലാം തകിടംമറിഞ്ഞു. ടൂറിസ്റ്റുകളുടെ വരവ് പൂർണമായും നിലച്ചു. വിദേശനാണ്യ ശേഖരം വല്ലാതെ ശോഷിച്ചതോടെ ഇറക്കുമതിയും നടത്താനാവാതായി. രാസവളങ്ങളുടെ ഇറക്കുമതി കുറയ്ക്കാനായി ജൈവകൃഷി പ്രോത്സാഹിപ്പിക്കാൻ തുടങ്ങി. അതോടെ പരിമിതമായുണ്ടായിരുന്ന കാർഷികോത്പാദനവും ഏതാണ്ട് ഇല്ലാതായി. ഇപ്പോൾ അശാന്തിയുടെ വക്കിലാണ് ശ്രീലങ്ക. യുദ്ധം കാരണമാണ് യുക്രെയ്നിൽ ജനം പലായനം ചെയ്യുന്നതെങ്കിൽ ശ്രീലങ്കക്കാർ പലായനം ചെയ്യുന്നത് ജീവിതം ദു:സഹമായതോടെയാണ്. തമിഴ്നാട്ടിലെ രാമേശ്വരത്തേക്കെത്തിയ ശ്രീലങ്കൻ കുടുംബം പറഞ്ഞത് പട്ടിണി സഹിക്കാൻ വയ്യാതായതോടെയാണ് പലായനം ചെയ്തതെന്നാണ്. ശ്രീലങ്കയിൽ നിന്ന് വലിയതോതിൽ ജനം ഇന്ത്യയിലേക്കെത്തുമെന്ന് കരുതുന്നുണ്ട്. അപ്പോഴും യാഥാർഥ്യബോധമില്ലാത്ത വികസനത്തിന്റെ പേരിൽ ഒരു രാജ്യത്തെ കുട്ടിച്ചോറാക്കുകയും സ്വന്തം നില ഭദ്രമാക്കുകയും ചെയ്ത അധികാരികളും വരേണ്യവർഗവും കൂടുതൽ കടം എവിടെനിന്നെങ്കിലും സംഘടിപ്പിക്കാനാവുമോ എന്നറിയാനുള്ള നെട്ടോട്ടത്തിലാണ്. ഇന്ധന വിൽപന കേന്ദ്രങ്ങളെല്ലാം പട്ടാളം ഏറ്റെടുത്തു കഴിഞ്ഞു എന്നറിയുമ്പോഴാണ് അവിടുത്തെ സ്ഥിതി കൂടുതൽ ബോധ്യമാവുക. ഏതാണ്ട് യുദ്ധസമാനമായ അവസ്ഥ. ഇതിനിടയിൽ രാജ്യത്തെ കടക്കെണിയിലാക്കിയ തുറമുഖം ഏറ്റെടുത്ത ചൈനക്കാർ ഇനിയെന്തെങ്കിലും കൈക്കലാക്കാനുണ്ടോ എന്നു നോക്കിനിൽക്കുന്നു. കടം പുന:ക്രമീകരിക്കണമെന്ന ആവശ്യം പോലും അവർ പരിഗണിച്ചിട്ടില്ല. യുക്രെയ്നെ ആക്രമിച്ചു കീഴടക്കി സാമ്രാജ്യത്വ വികസനം മോഹിക്കുന്ന റഷ്യയും ഒരു രാജ്യത്ത കടക്കെണിയിലാക്കി അധീനതയിലാക്കാൻ ശ്രമിക്കുന്ന ചൈനയും രണ്ടുതരത്തിൽ തങ്ങളുടെ ലക്ഷ്യം പൂർത്തീകരിക്കാൻ ശ്രമിക്കുന്നു എന്നേയുള്ളൂ.

ശ്രീലങ്കയുടെ അനുഭവം കേരളത്തിനും പാഠമാണ്. ഏതാണ്ട് സമാനമായ കാലാവസ്ഥ. ആഭ്യന്തര ഉത്പാദനം തീരെ കുറവ്. ടൂറിസത്തിലാണ് പ്രതീക്ഷ. വികസന കാഴ്ചപ്പാടിൽ ശ്രീലങ്കയുടെ അതേ മനോഭാവം തന്നെയാണ് പിന്തുടരുന്നത്. കേരളത്തിന്റെ കടം നാലു ലക്ഷം കോടി കവിയുന്നെങ്കിലും കൂടുതൽ കടമെടുത്ത് എങ്ങനെ മുന്നോട്ടുപോകാമെന്നാണ് ചിന്ത. കടമെടുക്കുന്നതിൽ തെറ്റില്ല. അത് ഏതെങ്കിലും ഉത്പാദന മേഖലകളിൽ വിനിയോഗിച്ചാൽ പ്രയോജനപ്രദമാകും. ഉത്പാദനം വർധിക്കുന്നത് സ്റ്റേറ്റിന്റെ വരുമാനം ഉയർത്തും. എന്നാൽ കടമെടുത്ത് ചെയ്യുന്ന പദ്ധതികൾ വെള്ളാനകളായി മാറിയാൽ എന്തു ചെയ്യും. നഗരഗതാഗത സംവിധാനം മെച്ചമാക്കുന്നതിന്റെ ഭാഗമായി തുടങ്ങിയ കൊച്ചി മെട്രോ വർഷം 300 കോടിയോളം നഷ്ടം വരുത്തുന്നു എന്നാണ് കണക്ക്. യഥാർഥ വികസനം എന്നത് മനുഷ്യന് അവൻ താമസിക്കാൻ തിരഞ്ഞെടുക്കുന്ന പ്രദേശത്ത് ആവശ്യമായ സൗകര്യങ്ങൾ ഉറപ്പാക്കുന്നതാണ്. പാർപ്പിടം, വസ്ത്രം, ഭക്ഷണം, തൊഴിൽ തുടങ്ങിയവ ഉറപ്പാക്കണം. അങ്ങനെ വരുമ്പോൾ മനുഷ്യന് ഇങ്ങനെ നിരന്തരം യാത്ര ചെയ്യേണ്ടിവരുന്നില്ല. അടുത്തിടെ തമിഴ്നാട്ടിൽ പോയിരുന്നു. വലിയ ആറുവരിപ്പാതകളിലും മറ്റും വലിയ തിരക്കൊന്നുമില്ല. കാരണം വ്യക്തമാണ്. അവിടെ ജനങ്ങൾക്ക് തൊഴിലിനായും മറ്റും ഇങ്ങനെ നിരന്തരം യാത്ര ചെയ്യേണ്ടിവരുന്നില്ല. കേരളത്തിൽ പക്ഷേ സ്ഥിതി ഭിന്നമാണ്. അതെന്തുകൊണ്ട് എന്നു ചിന്തിക്കാനാരും തയാറാകുന്നില്ല.തിരുവനന്തപുരത്ത് താമസിക്കുന്നവനെ കാസർകോട്ടും കാസർകോട്ട് താമസിക്കുന്നവനെ തിരുവനന്തപുരത്തും ട്രാൻസ്ഫർ ചെയ്ത് ബുദ്ധിമുട്ടിക്കുന്ന രീതിയാണ് നമ്മുടേത്. ബസുകളിൽ യാത്ര ചെയ്യുന്നവരിലധികവും തൊഴിൽ സംബന്ധമായി നിരന്തരം യാത്ര ചെയ്യേണ്ടിവരുന്നവരാണ്. ഈ സ്ഥിതി മാറേണ്ടേ. അതു ചിന്തിക്കുന്നതിനു പകരം അതിവേഗത്തിൽ പോകാൻ പുതിയൊരു പാത കൂടി എന്നതാണ് നമ്മുടെ ചിന്ത. അതിനായി കുടിയൊഴിപ്പക്കപ്പെടുന്നവർ, അവരുടെ ജീവിതം, തൊഴിൽ ഇതൊക്കെ അവഗണിക്കപ്പെടുന്നു. വലിയൊരു ജനസഞ്ചയം ആണ് ഇങ്ങനെ പുറത്താക്കപ്പെടുക. യുക്രെയ്നിലെ, ശ്രീലങ്കയിലെ ജനങ്ങളെപ്പോലെ അവരും അഭയാർത്ഥികളായി മാറുന്നു. വിലാസം ഇല്ലാത്ത വെറും അഭയാർഥികൾ. അതിനും പുറമേ ഭാവിതലമുറയുടെ മേൽ വലിയൊരു കടഭാരം കൂടി എടുത്തുവയ്ക്കുന്നു. വികസിത രാജ്യങ്ങളുടെ കാലഹരണപ്പെട്ട സാങ്കേതികവിദ്യക്കായി നാടിനെ പണയപ്പെടുത്തുന്നതെന്തിനു വേണ്ടി എന്ന ചോദ്യം പോലും ഉയർത്താനാവുന്നില്ല ആർക്കും. സോഷ്യലിസം പറഞ്ഞവരൊക്കെ നവലിബറലിസത്തിന്റെ വക്താക്കളായി മാറുന്നു. മറന്നുപോകുന്നത് ജനങ്ങളെയും.

ആയുധ വ്യാപാരം പരിപോഷിപ്പിക്കാനായി യുദ്ധം ഉണ്ടാക്കുന്നവരും തങ്ങളുടെ ഉൽപന്നങ്ങൾ വിറ്റഴിക്കാനായി കടം തന്ന് മോഹിപ്പിച്ച് രാജ്യം തന്നെ കൈയടക്കുന്നവരും എല്ലാം കളിക്കുന്നത് ജനങ്ങളുടെ സമാധാന ജീവിതത്തിനു മേലാണ്. ഈ വികസന സംസ്കാരം മാറുകയേ മാർഗമുള്ളു. അതിവേഗത്തിൽ പോകുന്ന വാഹനം ഒറ്റ നിമിഷം കൊണ്ട് ഇടിച്ചു തകരുമ്പോൾ എല്ലാവരും ചോദിക്കും എന്തിനായിരുന്നു ഈ ആക്രാന്തം. വികസനകാര്യത്തിലും ഈ ചോദ്യം ഉയരേണ്ടിയിരിക്കുന്നു. ഇല്ലെങ്കിൽ യുദ്ധത്തിന്റെ പേരിൽ, വികസനത്തിന്റെ പേരിൽ, മറ്റു പലതിന്റെയും പേരിൽ അഭയാർത്ഥികളായി മാറുന്ന ജനസമൂഹങ്ങളുടെ എണ്ണം വർധിച്ചുകൊണ്ടേയിരിക്കും.

മേമ്പൊടി

സിൽവർ ലൈനിന് എതിരെ സമരം ചെയ്ത യുഡിഎഫ് എംപി മാരെ ഡൽഹി പൊലീസ് മർദിച്ചു. ഇതു സംബന്ധിച്ച് ഇടതുപക്ഷത്തിന്റെ പ്രതികരണം വളരെ കൗതുകകരമാണ്. അടി കിട്ടിയതിൽ ഒരു തെറ്റുമില്ലെന്നും ഡൽഹി പൊലീസിനെ കുറ്റം പറയില്ലെന്നുമാണ് നിലപാട്. സിൽവർ ലൈനിനെതിരെ ഡൽഹിയിൽ പോയി എന്തിനു സമരം ചെയ്തു എന്നതാണ് മറ്റൊരു ചോദ്യം. അങ്ങനെയെങ്കിൽ ഡൽഹിയിൽപോയി ഓരോ കാര്യങ്ങൾക്കും സമരം ചെയ്യുന്നതെന്തിന് എന്ന് ഇടതുപക്ഷ നേതാക്കൾ ഒന്നുകൂടി ചിന്തിക്കണം. ആമസോൺ കാട് കത്തിയതിനെതിരെ വരെ ഡൽഹിയിൽ ഡിവൈഎഫ്ഐ സമരം ചെയ്തിരുന്നു. ഏതു സമരത്തെയും അടിച്ചൊതുക്കുന്നതിൽ ഡൽഹി പൊലീസിന് നല്ല പേരാണ്. പൗരത്വ പ്രക്ഷോഭത്തിലും മറ്റും അതു കണ്ടതാണ്. ആ ഡൽഹി പൊലീസിനെ ന്യായീകരിക്കേണ്ട നിലയിലേക്ക് ഇടതുപക്ഷം തരംതാഴാമോ എന്ന ചോദ്യം അവശേഷിക്കുന്നു. അധികാര വർഗത്തിന്റെ ഭാഷ ഒന്നു തന്നെയാണ് എന്നും സിൽവർ ലൈൻ സമരം വെളിവാക്കുന്നുണ്ട്. ഡൽഹിയിൽ സമരം ചെയ്ത കർഷകർ തീവ്രവാദികളാണെന്ന് പറഞ്ഞത് ബിജെപിയിലെ ചില നേതാക്കളാണ്. ഇവിടെ സിൽവർ ലൈൻ വിരുദ്ധ സമരം നയിക്കുന്നത് തീവ്രവാദികളാണെന്നത് മന്ത്രി സജി ചെറിയാനാണ്. അധികാരക്കസേരയ്ക്ക് ഇങ്ങനെ ചില കുഴപ്പങ്ങളുണ്ട്.





# ഓറിയന്റൽ ലിറ്റർജിക്കൽ കോൺഫറൻസ്

**(2022 ഫെബ്രുവരി 16–18)**

**റവ. ഫാ. ബെനഡിക്ട് കുര്യൻ പെരുമുറ്റത്ത്**

പൗരസ്ത്യ സഭകൾക്കുവേണ്ടിയുള്ള റോമിലെ കാര്യാലയം 1996 ജനുവരി 6-ന് പ്രസിദ്ധികരിച്ച "il Padre incomprensibile...", : The Instruction for Applying the Liturgical Prescriptions of the Code of Canons of the Eastern Churches എന്ന ഡോക്യുമെന്റിന്റെ 25-ാം വാർഷികത്തോടനുബന്ധിച്ച് റോമിൽ 2022 ഫെബ്രുവരി മാസം 16 മുതൽ 18 വരെ ഓറിയന്റൽ ലിറ്റർജിക്കൽ കോൺഫറൻസ് നടത്തപ്പെട്ടു. പൗരസ്ത്യ കത്തോലിക്കാ വ്യക്തിഗതസഭകളുടെ തലവന്മാരും, കർദ്ദിനാളന്മാരും, ഓരോ വ്യക്തിഗതസഭകളുടെയും ലിറ്റർജിക്കൽ കമ്മീഷൻ അംഗങ്ങളും, പൗരസ്ത്യ അകത്തോലിക്കാ സഭകളിൽ നിന്നും ക്ഷണിക്കപ്പെട്ട പ്രതിനിധികളും ഇതിൽ പങ്കെടുത്തു. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ പരമാദ്ധ്യക്ഷൻ മോറാൻ മോർ ബസേലിയോസ് കർദ്ദിനാൾ ക്ലീമിസ് കാതോലിക്കാ ബാവായുടെ നിർദ്ദേശപ്രകാരം റവ. ഫാ. ബെനഡിക്ട് കുര്യൻ പെരുമുറ്റത്ത്, റവ. ഫാ. ആന്റണി മരിയസെൽവം, റവ. ഫാ. ജോൺ ആലുവിള എന്നിവർ മലങ്കര സുറിയാനി കത്തോലിക്കാ സഭയെ പ്രതിനിധീകരിച്ച് കോൺഫറൻസിൽ സംബന്ധിച്ചു.

പൗരസ്ത്യ സഭകൾക്കുവേണ്ടിയുള്ള കാര്യാലയത്തിന്റെ അദ്ധ്യക്ഷൻ അത്യുന്നത കർദ്ദിനാൾ ലെയനാർഡോ സാന്ദ്രി തിരുമേനിയുടെ അദ്ധ്യക്ഷതയിൽ 2022 ഫെബ്രുവരി 16-ന്, റോമിലെ Augustinian Pastristic Institute - ൽ ആദ്യ ദിവസത്തെ സമ്മേളനം നടന്നു. സഭാത്മക ജീവിതത്തിൽ ആരാധനയുടെ പ്രാധാന്യത്തെ ആധാരമാക്കി ആർച്ചുബിഷപ്പ് ജോബ് ഗേറ്റ്ക, പ്രൊഫ. സ്റ്റെഫാൻ പരേന്തി, ആർച്ചുബിഷപ്പ് ഗൗഡിയൊ ഗുജറോത്തി, ആർച്ചുബിഷപ്പ് സിറിൽ വസീൽ, റവ. ഫാ. ഡേവിഡ് പെത്രാസ്, ആർച്ചുബിഷപ്പ് ബോറിസ് ഗുഡ്സിയക് എന്നിവർ പ്രബന്ധങ്ങൾ അവതരിപ്പിച്ചു. 2022 ഫെബ്രുവരി 17-ാം തീയതി Lorenzo da Brindisi കോളേജിൽ വച്ച് രണ്ടാം ദിവസത്തെ സെമിനാർ നടന്നു. വിവിധ വിഷയങ്ങളെ ആധാരമാക്കി നടന്ന സെമിനാറിനുശേഷം, പങ്കെടുത്ത എല്ലാവരെയും വിവിധ ഗ്രൂപ്പുകളാക്കി തിരിച്ച് ചർച്ചകൾ നടത്തി. 2022 ഫെബ്രുവരി 18-ാം തീയതി കോൺഫറൻസിൽ പങ്കെടുത്ത എല്ലാവരും ഒരുമിച്ച് വത്തിക്കാനിൽ സെന്റ് പീറ്റേഴ്സ് ബസിലിക്കയിൽ വി. കുർബാന അർപ്പിച്ചു. അതിനുശേഷം വി. പത്രോസ് ശ്ലീഹായുടെ കബറിടം സന്ദർശിച്ച് പ്രാർത്ഥിക്കുകയും ചെയ്തു. പരി. പിതാവ് ഫ്രാൻസിസ് മാർപാപ്പാ കോൺഫറൻസിൽ സംബന്ധിച്ചവരെ അഭിസംബോധന ചെയ്തു സംസാരിക്കവെ 'പൗരസ്ത്യ സഭകളുടെ മനോഹരമായ ആരാധനക്രമാധിഷ്ഠിതമായ പാരമ്പര്യത്തെയും ഓരോ സഭകളും അവരുടെ പാരമ്പര്യം കാത്തു സൂക്ഷിക്കേണ്ടതിന്റെ ഉത്തരവാദിത്വത്തെയും' പ്രത്യേകം ഓർമ്മിപ്പിച്ചു. ഓരോ വ്യക്തിഗതസഭകളുടെയും പരി. സുന്നഹദോസ്, പരി. സിംഹാസനത്തിന്റെ അനുവാദത്തോടെ ആരാധനയുമായി ബന്ധപ്പെട്ടു നൽകിയിട്ടുള്ള നിർദ്ദേശങ്ങൾ പാലിക്കേണ്ടത് സഭയുടെ ഐക്യത്തിന് ഏറ്റവും അനിവാര്യമാണെന്നും പരിശുദ്ധ പിതാവ് ഓർമ്മിപ്പിച്ചു. വിവിധ സഭകളുടെ ആരാധന പാരമ്പര്യങ്ങളെ തമ്മിൽ പരസ്പരം അറിയുവാനുള്ള അവസരം ഈ കോൺഫറൻസ് നൽകട്ടെ എന്നും പരിശുദ്ധ ഫ്രാൻസിസ് മാർപാപ്പാ ആശംസിച്ചു.

മൂന്നു ദിവസമായി നടന്ന ലിറ്റർജിക്കൽ കോൺഫറൻസ് ഓരോ വ്യക്തിഗതസഭകളുടെയും ആരാധനാപരമായ ജീവിതത്തെ വിലയിരുത്താനും മനസ്സിലാക്കുവാനുമുള്ള അവസരമായിരുന്നു. പൊതുവായ ചില വിലയിരുത്തലുകൾ ഈ അവസരത്തിൽ ഉണ്ടായി. ഒരേ ആരാധനപാരമ്പര്യം പിൻതുടരുന്ന സഭകൾ (ഓർത്തഡോക്സ് സഭകൾ ഉൾപ്പെടെ) കൂട്ടായ്മയോടെ ആരാധനക്രമങ്ങൾ ഭാഷാന്തരം/വിവർത്തനം ചെയ്യുന്നത് പ്രോത്സാഹിപ്പിക്കുന്നത് നല്ലതാണ്.

പല വിഷയങ്ങളിൽ ഒരു വിഷയം മാത്രമായി ആരാധനക്രമത്തെ കാണാതെ, ആരാധനപരമായ പഠനങ്ങൾക്ക് സെമിനാരികളും, മറ്റ് ഫോർമേഷൻ ഹൗസുകളും മുഖ്യപ്രാധാന്യം നൽകണം. ആരാധനക്രമധിഷ്ഠിതമായ ജീവിതം പ്രാധാന്യത്തോടെ കാണുന്ന തരത്തിലുള്ള പരിശീലനം ഉണ്ടാകണം. ഓരോ വ്യക്തിഗത സഭകളുടെയും ശ്രേഷ്ഠമായ ആരാധനാപാരമ്പര്യം കൃത്യമായി എല്ലായിടങ്ങളിലും പാലിക്കപ്പെടേണ്ടതാണ്. ആരാധനപരമായ കാര്യങ്ങളിൽ വൈദികർക്കും, സന്യാസിനികൾക്കും തുടർപരിശീലനം ക്രമീകരിക്കാണം. മതബോധനത്തിലൂടെയും മറ്റു പഠനങ്ങളിലൂടെയും അല്മായ വിശ്വാസികൾക്ക് ആരാധനപരമായ കാര്യങ്ങളിൽ ആഴമായ അറിവ് നൽകണം. യാമപ്രാർത്ഥനകൾ, മറ്റു പ്രാർത്ഥനകൾ, ലിറ്റർജി സംബന്ധമായ പഠനങ്ങൾ ഓൺലൈൻ വഴി ക്രമീകരിക്കുന്നതിന് പ്രോത്സാഹനം നൽകണം. കോവിഡ് മഹാമാരിപോലെയുള്ള പ്രയാസഘട്ടങ്ങൾ ഒഴികെ, മറ്റ് സന്ദർഭങ്ങളിൽ വി. കുർബാന ഓൺലൈനായി നടത്തുന്നത് ഒഴിവാക്കുക. ആരാധന സംബന്ധമായ വിഷയങ്ങളിൽ ആഴമായ പഠനങ്ങൾ ഉണ്ടാകത്തക്കരീതിയിൽ വ്യക്തികളെ വളർത്തിയെടുക്കുകയും, ഓരോ വ്യക്തിഗതസഭകളുടെയും ലിറ്റർജിക്കൽ കമ്മീഷന്റെ നേതൃത്വത്തിൽ ആരാധനാപരമായ വിഷയങ്ങളിൽ കോൺഫറൻസുകൾ സംഘടിപ്പിക്കുകയും, ചർച്ചകൾ നടത്തുകയും ചെയ്യണം.

പൗരസ്ത്യ സഭകളുടെ കാര്യാലയത്തിൽ നിന്നും നൽകിയിട്ടുള്ള നിർദ്ദേശങ്ങൾ (The Instruction for Applying the Liturgical Prescriptions of the Code of Canons of the Eastern Churches) ഓരോ വ്യക്തിഗതസഭകളും പാലിക്കുന്നതിന് ശ്രദ്ധിക്കുക. ഓരോ സഭയുടെയും ലിറ്റർജിക്കൽ കമ്മീഷന്റെ ഉത്തരവാദിത്വം ഈ കാര്യത്തിൽ കൂടുതൽ പ്രസക്തമാണെന്ന് കോൺഫറൻസ് ഊന്നിപറയുകയും ചെയ്തു.

മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ആരാധന പാരമ്പര്യങ്ങൾ വിശ്വസ്തതയോടെ കാത്തുസൂക്ഷിക്കുവാനും അതുമായി ബന്ധപ്പെട്ട കൂടുതൽ പഠനങ്ങൾ നമ്മുടെ സഭയിൽ ഉണ്ടാകുവാനും അതുവഴി ത്രിയേക ദൈവത്തിന് ശ്രേഷ്ഠമായ ആരാധന സമർപ്പിക്കുവാനും ഈ കോൺഫറൻസിന്റെ നിർദ്ദേശങ്ങൾ സഭയ്ക്ക് തീർച്ചയായിട്ടും ഉപകരിക്കും.

## പുസ്തക പ്രകാശനം



തിരുവനന്തപുരം മേജർ അതിരൂപതയിലെ ആദ്യകാല പുരോഹിതശ്രേഷ്ഠനായ ഡേവിഡ് ഇല്ലിരിക്കൽ അച്ചന്റെ ധന്യമായ ജീവിതത്തെ ആസ്പദമാക്കി **'നിൻ ദാസൻ ദാവീദിനെ ഓർത്ത്'** എന്ന പേരിൽ മോൺ. ഡോ. ജോൺസൺ കൈമലയിൽ കോർ എപ്പിസ്കോപ്പാ സമാഹരിച്ച് തയ്യാറാക്കിയ ഗ്രന്ഥം കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ് കാതോലിക്കാബാവാ ശ്രീ. ജോൺ മത്തായി ഐ.എ.എസിന് നൽകി പ്രകാശനം ചെയ്തു.

ഇതൊരു വ്യക്തിപരമായ ഓർമ്മക്കുറിപ്പാണ്. സഭാശുശ്രൂഷയിൽ ഒരു ജ്വലിക്കുന്ന താരകം കണക്കെ ശോഭിച്ച, ഉരുകുന്ന ഒരു മെഴുകുതിരിയായി അനേകർക്കു വെളിച്ചമായ ഒരു ശ്രേഷ്ഠ പുരോഹിതനുണ്ട്. ഓരോ ശ്വാസത്തിലുംദൈവത്തിന്റെ മിഷനറിയായിരുന്നയാൾ. ഓരോ കണ്ടുമുട്ടലിലും ക്രിസ്തുവിനെ പകുത്തു കൊടുത്തയാൾ. ഒരു കബറിന്റെ ശൈത്യത്തിലുറങ്ങുമ്പോഴും അനേകരുടെ ഹൃദയങ്ങളിൽ ഊഷ്മള സാന്നിദ്ധ്യമായി ഉണർന്നിരിക്കുന്നയാൾ. ചൂടോ തണുപ്പോ ഇല്ലാതെ സ്നേഹം മന്ദോഷ്ണമായിപ്പോകുന്ന സമകാലിക സമൂഹത്തിൽ ക്രിസ്തുവിന്റെ പരിമളം പരത്താൻ കെൽപ്പുള്ളയാൾ. പുനരൈക്യ നൗകയുടെ ചെങ്കടൽ യാത്രകളിൽ മെയ്യും മനസ്സുംകൊടുത്ത തുഴച്ചിൽക്കാരൻ. മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ ആവേശമായിരുന്ന ബഹുമാനപ്പെട്ട ഡേവിഡ് ഇല്ലിരിക്കലച്ചൻ! വാക്കിന്റെ പരിമിതികളിൽ പറഞ്ഞു തീർക്കാനാവാത്ത ജീവിതം കൊണ്ട് അദ്ദേഹം എന്നെ ചിന്താകുലനാക്കുന്നു.

ബഹു. ഡേവിഡ് ഇല്ലിരിക്കൽ അച്ചന്റെ ജീവിതവും സാക്ഷ്യവും പുസ്തകരൂപത്തിൽ പ്രസിദ്ധീകരിക്കുന്ന ഈ സംരംഭം തികച്ചും ശ്ലാഘനീയമാണ്. അച്ചനെ അടുത്തറിഞ്ഞ അനേകർ ഇവിടെ തങ്ങളുടെ ദീപ്തമായ ഓർമ്മകൾ പങ്കുവയ്ക്കുമ്പോൾ അനന്തര തലമുറ ആ ജീവിതത്തിൽ നിന്നും പ്രചോദനം ഉൾക്കൊള്ളും എന്നതിൽ സംശയമില്ല. **'നിൻ ദാസൻ ദാവീദിനെ ഓർത്ത്'** എന്ന ഈ ഗ്രന്ഥം ഒരുക്കുന്ന മോൺസിഞ്ഞോർ ജോൺസൺ കൈമലയിൽ കോർ എപ്പിസ്ക്കോപ്പായെ ഞാൻ അനുമോദിക്കുകയും ഇതിന്റെ പ്രസിദ്ധീകരണത്തിൽ എല്ലാ ഭാവുകങ്ങളും ദൈവാനുഗ്രഹവും നേരുകയും ഗ്രന്ഥത്തിന് പ്രചുരപ്രചാരം ആശംസിക്കുകയും ചെയ്യുന്നു.

**കർദ്ദിനാൾ ബസേലിയോസ് ക്ലീമിസ്**
**കാതോലിക്കാബാവാ**

ഈ പുസ്തകം ഒരു സ്വപ്നസാക്ഷാത്കാരമാണ്. ഫാദർ ഡേവിഡ് ഇല്ലിരിക്കൽ എന്ന അസാമാന്യ വ്യക്തിത്വം സ്വാധീനിച്ച നിരവധി വ്യക്തികളുടെ, സമൂഹങ്ങളുടെ ആത്മാർത്ഥമായ ആഗ്രഹത്തിന്റെ അക്ഷരരൂപം. അക്ഷരക്കൂട്ടുകൾക്കോ, ചമൽക്കാരങ്ങൾക്കോ വഴങ്ങാത്ത ഒരു വ്യക്തിയെ പൂർണ്ണതയിൽ വരച്ചു കാട്ടുക സാഹസികമാണ്. ഈ പുസ്തകം ഒരുക്കുന്ന അവസരത്തിൽ അക്ഷരങ്ങളുടെ പരിമിതിയെ ശരിക്കും തിരിച്ചറിഞ്ഞിട്ടുണ്ട്. നിർവചനങ്ങൾക്ക് അതീതമായ വ്യക്തിത്വം, തനതായ പ്രവർത്തന ശൈലി-അത് തുറന്നു കാട്ടുവാനായി ഡേവിഡ് അച്ചനുമായി അടുത്തു സഹകരിച്ചവരും അച്ചനിൽ നിന്നും പ്രചോദനം ഉൾക്കൊണ്ടവരുമായ ഏതാനും കുറച്ചുപേരുടെ പിന്തുണ ഉപയോഗപ്പെടുത്തിയിട്ടുണ്ട്.

**മോൺ. ഡോ. ജോൺസൺ കൈമലയിൽ**
**കോർ എപ്പിസ്കോപ്പാ**

**മലങ്കര സുറിയാനി കത്തോലിക്കാ സഭയുടെ**
**പ്രഥമ പ്രസിദ്ധീകരണം**
**ആകർഷകമായ രൂപകല്പനയിൽ**
**എല്ലാ കുടുംബങ്ങളിലേക്കും...**

# ക്രൈസ്തവ കാഹളം




വായിക്കുക | വരിക്കാരാകുക | പ്രചരിപ്പിക്കുക

RNI Licence No. 5675/1960
Registered-Postal Reg.No.KL/TV(N)284/2021-2023
Date of Publication 29-3-2022

**Christavakahalam Monthly, APRIL 2022**
Annual Subscription Rs. 150/-
Single Copy Rs. 15/-

# In Loving Memory



## Annamma George

Thazhethil Chirakonathu, Kadampanad
(12 July, 1935 - 11 April, 2018)

Loving Family
*Husband:* T. M. George
*Children:* Reena & Dr. Antony Mathew, Hema & Joseph John, Simi & Dr. Stephen Mathew, Tessy & Siby Joseph
*Grandchildren:* Amy & Koshy, Akash & Lisa,
Rishi & Natasha, Remo & Kavya, Ronnie,
Rohan and Kalpana, Rubin, Joe and Ann
*Great Grandchildren:* Justin & Maya, Vihaan

Published by The Director, Communication Media, Major Archdiocese of Trivandrum
Printed at St. Mary's Press, Pattom, Trivandrum-4, Ph: 0091 471 2446116, 2443374, e-mail: stmaryspresspattom@gmail.com